# വിപ്ലവകാരിയായ സന്യാസി

**ര**ണ്ടു നാൾമുമ്പ്, മെഡിക്കൽ കോളേജ് ആശുപത്രിയിലെ ഇരുപത്താറാം നമ്പർ മുറിയിൽവച്ച് കാണുമ്പോൾ, ശ്രീ. എൻ.ഇ. ബാലറാം ഇത്രവേഗം നമ്മുടെ ഇടയിൽനിന്നു പോകുമെന്ന് വിചാരിച്ചിരുന്നില്ല. കടുത്ത ഹൃദയാഘാതത്തിൻെറ പിടിയിൽനിന്നും തലനാരിഴ വ്യത്യാസത്തിൽ രക്ഷപ്പെട്ടതിൻെറ നിഴലൊന്നും, സദാ പ്രസന്നമായ ആ മുഖത്തുണ്ടായിരുന്നില്ല. ഏഴെട്ടുദിവസത്തിനകം വീട്ടിൽ മടങ്ങിവന്നു കഴിഞ്ഞാൽ, ഇഴമുറിഞ്ഞ പതിവുകളുടെ കണ്ണികൾ കൂട്ടിച്ചേർത്ത്, നിറുത്താത്ത ആ ഓട്ടം വീണ്ടും തുടങ്ങാമെന്ന പ്രതീക്ഷയായിരുന്നു മുഖത്ത്. സംസാരിക്കുന്നതിൽനിന്നും ഡോക്ടർ വിലക്കിയത്, അപ്പോഴെല്ലാം വലിയ വിമ്മിട്ടവുമായിരുന്നു. എങ്കിലും ക്ഷീണം ഒരു പഴകിയ ഗന്ധംപോലെ ആ മുറിയിൽ തങ്ങിനിന്നിരുന്നു. പത്തറുപത്തുകൊല്ലത്തെ വിശ്രാന്തിയില്ലാത്ത പ്രവർത്തനത്തിനിടയിൽ, ഒരുദിവസംപോലും അലസമായി ചെലവിടാത്ത ശ്രീ. ബാലറാമിൻെറ ധിഷണാപരമായ ജീവിതമാണോ ആദർശനിഷ്ഠമായ പൊതുജീവിതമാണോ മൂല്യവത്തായതെന്ന ചോദ്യത്തിൻെറ പ്രസക്തി വരും തലമുറകൾക്ക് തീരുമാനിക്കാനുള്ളതാണ്. എന്നാൽ നമ്മുടെ രാഷ്ട്രീയ നേതാക്കളിൽ അക്ഷരത്തെ സ്നേഹിക്കുകയും ആരാധിക്കുകയും ചെയ്യുന്ന അംഗുലീപരിമിതരിൽ അത്യുന്നതനാണ് ബാലറാം എന്ന യാഥാർത്ഥ്യം, നമ്മെ ഗ്രസിച്ചുകൊണ്ടിരിക്കുന്ന അജ്ഞാതാന്ധകാരത്തിനിടയിൽ നമ്മെ ദുഃഖിപ്പിക്കും. എന്തെന്നാൽ ബാലറാമിനെപ്പോലെ വിജ്ഞാനത്തിൻെറ സമസ്ത മേഖലകളെയും വാരിപ്പുണരാൻ അത്യാവേശമുള്ളവർ എത്രയോ കുറവ്. സ്റ്റീഫൻ ഹോക്കിങ്ങിൻെറ ജീവചരിത്ര ഗ്രന്ഥങ്ങൾ വായിച്ചശേഷം, അദ്ദേഹം അവതരിപ്പിക്കുന്ന അതിസങ്കീർണ്ണ സിദ്ധാന്തങ്ങളുടെ ഉള്ളറകൾ അറിയാൻ ഫിസിസ്റ്റുകളെ തേടി നടക്കുക, പോർട്ടുഗീസ് എഴുത്തുകാരനായ സാറാമാഗുവിൻെറ ഗോസ്പൽ ഒഫ് ജീസസ് ക്രൈസ്റ്റ് എന്ന നോവൽ വായിച്ച ഉടൻ അതേപ്പറ്റി ടൈംസ് ലിറ്ററി സപ്ളിമെൻറിൽ വന്ന പഠനം തിരക്കി വായിക്കുക, കാഠ്മണ്ഡുവിലെ ഒരു പുസ്തകശാലയിൽനിന്നും മുപ്പത്തഞ്ചു രൂപവീതം വിലയ്ക്ക് പുരാണകൃതികളുടെ പഴയ പതിപ്പ് വാങ്ങി ഭാണ്ഡമാക്കി കൊണ്ടുവരിക—അത്തരം കാര്യങ്ങളിൽ ശ്രീ. ബാലറാം കാണിച്ചിരുന്ന ഉത്സാഹമറിയുമ്പോൾ നാം ആലോചിച്ചുപോകും, ഈ മനുഷ്യന് എഴുപതു കഴിഞ്ഞുവെന്നു പറയുന്നത് സത്യമായിരിക്കുകയില്ലെന്ന്. രണ്ടു സായാഹ്നങ്ങൾ തിരുവനന്തപുരത്തുണ്ടായാൽ, അനന്തരവൻ സുധീറുമൊത്ത് ഏതെങ്കിലും ഒരുതിയേറ്ററിലായിരിക്കും അദ്ദേഹം ഒരു സായാഹ്നം ചെലവിടുക. ചലച്ചിത്രങ്ങൾ കാണുക മാത്രമല്ല, അവയുടെ സൗന്ദര്യശാസ്ത്രത്തെ പ്പറ്റി അപഗ്രഥിക്കുന്നതിലും അദ്ദേഹത്തിനു വല്ലാത്ത കൗതുകമായിരുന്നു. ബുനുവലിനെയും ഡിസിക്കയെയും തർക്കോവ്സ്കിയെയുംപറ്റി അറിയാവുന്ന എത്ര രാഷ്ട്രീയക്കാർ നമുക്കിടയിലുണ്ട്. ഷാജിയുടെ സ്വം കാനിൽ പോയപ്പോൾ, ശ്രീ. ബാലറാം പ്രദർശിപ്പിച്ച കൗതുകവും താല്പര്യവും അവിശ്വസനീയമായിരുന്നു. ''എന്നെ അത് കാണിക്കാത്തതെന്തെന്ന പരിഭവം'' തീർന്നത് കഴിഞ്ഞമാസം ടാഗോർ തിയേറ്ററിൽ സ്വം കാണാൻ അദ്ദേഹം എത്തിയപ്പോഴാണ്. ഇന്ത്യൻ ജീവിതത്തിൻെറ വല്ലാത്ത അവസ്ഥ—ഒറ്റ വാക്യത്തിൽ ആ ചിത്രത്തെപ്പറ്റിപ്പറഞ്ഞ കൂട്ടത്തിൽ മലയാളികളായ ചലച്ചിത്രകാരൻമാർക്ക് അർഹമായ ദേശീയപ്രാധാന്യം കിട്ടാത്ത ദുരവസ്ഥയെ പ്പറ്റിയും അദ്ദേഹം സൂചിപ്പിച്ചിരുന്നു. തിരക്കൊഴിഞ്ഞിട്ട് അതേപ്പറ്റി എഴുതണമെന്ന അദ്ദേഹത്തിൻെറ ആഗ്രഹം സഫലമാകാൻ പക്ഷേ വിധി അനുവദിച്ചില്ല.

സംസ്കൃതത്തിലൂടെയാണ്, അദ്ദേഹം ഇന്ത്യൻ മനസ്സിലേക്ക് കടന്നുചെന്നത്. വേദോപനിഷത്തുകളിലെ സാമൂഹിക വേദാന്തം കണ്ടെത്താൻ മാത്രമായിരുന്നില്ല അദ്ദേഹം ശ്രമിച്ചത്. അടിസ്ഥാനപരമായും, ഒരു ജനതയുടെ സംസ്കൃതിയായാണ് അദ്ദേഹം അവയെ സമീപിച്ചത്. ഉപനിഷത്തുകളിലെ സൗന്ദര്യമീമാംസയെ അപഗ്രഥിക്കാനും അവയിലൂടെ ഉയിർകൊള്ളുന്ന സംസ്കാരത്തിൻെറ ഇഴത്തുടിപ്പുകൾ ഉൾക്കൊള്ളാനും അദ്ദേഹത്തിനു സാധിച്ചു. മാർക്സിസത്തെ ഇന്ത്യൻ സാഹചര്യത്തിൽ നോക്കിക്കാണാനും ഇത് അദ്ദേഹത്തിനു തുണയായി. സോവിയറ്റ് യൂണിയൻെറ തകർച്ച ശ്രീ. ബാലറാമിന് ആകസ്മികമായ ഒരു ചരിത്രസംഭവമായിരുന്നില്ല. എഴുപതു കൊല്ലത്തിനുശേഷവും, സോവിയറ്റ് യൂണിയനിൽ കമ്മ്യൂണിസത്തിന് വേരോടാനാവാതെ പോയതിൻെറ പിന്നിലുള്ള സ്ഥാപനവത്കരണത്തെയും, അധികാര ദുർവിനിയോഗത്തെയുംപറ്റി വളരെ നേരത്തേതന്നെ അദ്ദേഹം ബോധവാനായിരുന്നു. മനുഷ്യമുഖമുള്ള കമ്മ്യൂണിസമെന്ന് പലരും പറയുന്നതിനുമുമ്പുതന്നെ അദ്ദേഹം അതേപ്പറ്റി ഗാഢമായി ആലോചിച്ചിരുന്നു. ഗാന്ധിയൻ കർമ്മപദ്ധതിയുടെ സാംഗത്യത്തെപ്പറ്റി പുനഃപരിശോധിക്കാൻ ഈ സംഭവവികാസങ്ങൾ അദ്ദേഹത്തെ പ്രേരിപ്പിച്ചു. രാഷ്ട്രീയ പ്രവർത്തകൻ ജനങ്ങളുടെ ഭാഗമായിത്തീരുകയാണ് ഇതിനൊരു മാർഗ്ഗമെന്ന കണ്ടെത്തലിൽ അദ്ദേഹം ചെന്നുനിന്നു. കമ്മിറ്റികൾ കൂടുന്നതിനേക്കാൾ പ്രാധാന്യം, ഗ്രാമപ്രദേശങ്ങളിലെ റോഡുവെട്ടാനും കിണറു കുഴിക്കാനും മറ്റും രാഷ്ട്രീയ പ്രവർത്തകർ കൂന്താലി കൈക്കൊണ്ടെടുക്കണമെന്നു പറയാറുള്ള ശ്രീ. ബാലറാം ഗാന്ധിയൻ ചിന്താക്രമത്തെ പുതിയ സാഹചര്യത്തിൽ പുനരാവിഷ്കരിക്കേണ്ട പ്രാധാന്യത്തിലേക്കായിരുന്നു വിരൽ ചൂണ്ടിയത്.

തൻെറ വിശ്വാസങ്ങൾക്കുവേണ്ടി അദ്ദേഹം നടത്തിയിരുന്ന നിശ്ശബ്ദ പോരാട്ടങ്ങൾ, ഒരുപക്ഷേ ആരും അറിഞ്ഞില്ലെന്നുവരും. ആദർശനിഷ്ഠയിൽനിന്നും വിട്ടുനിൽക്കാൻ തെല്ലും കൂസാത്ത അദ്ദേഹം ലാഭനഷ്ടങ്ങളുടെ ചതുരങ്ങളിൽ ഒതുങ്ങുന്നതായിരുന്നില്ല. മറ്റൊരു തരത്തിൽ പറഞ്ഞാൽ, ശ്രീ. ബാലറാമിനെ വിപ്ളവകാരിയായ സന്യാസിയെന്നു വിശേഷിപ്പിക്കുകയായിരിക്കും ഉചിതം. മാർക്സിസത്തിൻെറ ഭൗതികതയെ ഭാരതത്തിൻെറ ആത്മീയപരിപ്രേക്ഷ്യത്തിൽ കാണാൻ മുതിർന്ന സന്യാസി.

എസ്. ജയചന്ദ്രൻനായർ


ഫോട്ടോ: ശ്രീ. രസികൻ



# ആദർശത്തിന്റെ സൗരഭ്യം

എൻ.ഇ. സുധീർ
സതീഷ്ബാബു പയ്യന്നൂർ

ഒരുവർഷം മുമ്പാണ്.

ഡൽഹിയിൽനിന്ന് തിരുവനന്തപുരത്തേക്കുള്ള വിമാനം ആകാശത്തുവച്ച് താളം തെററുന്നു. വി.ഐ.പി യാത്രക്കാരാണ് ഏറെയും. എല്ലാവരും പരിഭ്രാന്തരായി നിമിഷങ്ങളെണ്ണുകയാണ്. മരണമാണു മുന്നിൽ. എന്തും സംഭവിക്കാം. ഒരാൾ മാത്രം താൻ വായിച്ചുകൊണ്ടിരുന്ന ഗ്രന്ഥത്തിന്റെ താളുകളിലൂടെ ധൃതിയിൽ കടന്നുപോവുകയാണ്... മരണം വന്നെത്തുംമുമ്പ് വായിക്കാവുന്നത്രയും വായിച്ചുതീർക്കാനായിരുന്നു തന്റെ താത്പര്യമെന്ന്, പിന്നീടദ്ദേഹം, വിമാനം നിയന്ത്രണാധീനമായി ഭൂമി തൊട്ടപ്പോൾ, ഒരു തമാശപറഞ്ഞ് സഹയാത്രികരെ അദ്ഭുതപ്പെടുത്തി.

1994 ജൂലൈ 15 വെള്ളിയാഴ്ച.

തിരുവനന്തപുരം മെഡിക്കൽ കോളേജ് ജി.പി. വാർഡിലെ 26-ാം നമ്പർ മുറി. ഈ സായാഹ്നത്തിൽ ആ പഴയ വിമാനയാത്രക്കാരൻ, പുസ്തകങ്ങളുടെ നടുവിലാണ്. വൈവിദ്ധ്യപൂർണ്ണമാണ് വിഷയങ്ങൾ. മെറിക്ക് ഇ. ലാൻഡിന്റെ റൈറ്റിംഗ് ഫോർ മാഗസിൻസ് മലയാററൂരിന്റെ 'ആറാം വിരൽ', എൻ.എസ്. മാധവന്റെ 'ചൂളൈമേട്ടിലെ ശവങ്ങൾ', അമർത്ത്യാനന്ദയുടെ 'അർദ്ധവിരാമം', ഐ.വി. ദാസ് എഡിററുചെയ്ത 'ഇ.എം.എസ്', ടി.എസ്. തിരുമുമ്പ് വിവർത്തനം ചെയ്ത 'സൗന്ദര്യലഹരീസ്തോത്രം'... ധൃതിയിലുള്ള ഈ പുസ്തകപാരായണത്തിനിടയിൽ, തൊട്ടുമുന്നിലെ മരണത്തെ അദ്ദേഹം കാണുകയായിരുന്നിരിക്കണം...

മണിക്കൂറുകൾക്കകം, പുലർച്ചെ 8.05-ന് മരണം അദ്ദേഹത്തെ തണുത്ത ചിറകുകളിലൊതുക്കി.

സമയമൊട്ടും കളയാനില്ലെന്ന മട്ടിൽ അക്ഷരങ്ങളോടു സല്ലപിച്ചുകൊണ്ടിരുന്ന ഒരു പരിപൂർണ്ണ സാഹിത്യകാരന്റെ കഥ മാത്രമല്ല ഇവിടെ പറയുന്നത്. ഇന്ത്യൻ കമ്മ്യൂണിസ്ററു പ്രസ്ഥാനത്തിന്റെ ദാർശനികൻ, പ്രഗല്ഭനായ പാർലമെന്റേറിയൻ, കർഷകപ്രസ്ഥാനത്തിന്റെ മുന്നണിപ്പോരാളി—ഞാലിലെ വീട്ടിൽ ഇടവലത്ത് ബാലരാമൻ എന്ന എൻ.ഇ. ബാലറാമിന്റെ ജീവിതം, രാഷ്ട്രീയത്തോടാണോ, സാഹിത്യത്തോടാണോ ഏറെ അടുത്തു നില്ക്കുന്നത് എന്ന ചോദ്യം അവശേഷിക്കുന്നു. മുഴുവൻസമയ രാഷ്ട്രീയ പ്രവർത്തനത്തിനിടയിലും, പുസ്തകവായനയിലും രചനയിലും അതു സംബന്ധിച്ച മണിക്കൂറുകൾ നീളുന്ന ചർച്ചകളിലും ഏർപ്പെടുന്ന ഈ മനുഷ്യൻ ഏവർക്കും ഒരദ്ഭുതമായിരുന്നു. ഇന്ന് (ജൂലൈ 17) ഇപ്പോൾ, ഈ തണുത്ത പ്രഭാതത്തിൽ, പട്ടം വൃന്ദാവൻ ഹൗസിംഗ് കോളനിയിലെ 44-ാം നമ്പർ വസതിയിൽ, താനെക്കാലവും നെഞ്ചേററിലാളിച്ച പുസ്തകശേഖരത്തിനു മുന്നിൽ, സ്വച്ഛന്ദം നീണ്ടു നിവർന്നു മയങ്ങുകയാണദ്ദേഹം... ജ്ഞാനാന്വേഷണത്തിന്റെ പരിപൂർണ്ണാവസ്ഥയിലേക്ക് അലിഞ്ഞുചേരുന്ന ഒരു മയക്കം.



സൗമ്യം, മധുരം

ഫോട്ടോ: ശ്രീ. രവിശങ്കർ

○

എൻ.ഇ. ബാലറാം മരിച്ചുവെന്ന യാഥാർത്ഥ്യത്തോട് പൊരുത്തപ്പെടാൻ കാലം ഏറെപ്പിടിക്കും. കഴിഞ്ഞ ദിവസങ്ങളിൽപ്പോലും ഞങ്ങളുടെ ഉദ്വേഗങ്ങളേയും ആകാംക്ഷകളേയും ശമിപ്പിച്ചയാൾ... തന്റെ അസുഖങ്ങളോ അസൗകര്യങ്ങളോ പ്രശ്നമാക്കാതെ, എത്ര നേരം വേണമെങ്കിലുമിരുന്ന്, ഞങ്ങൾ കൊണ്ടുവന്നിടുന്ന കീറാമുട്ടി വിഷയങ്ങളെ ചെത്തി ചിത്തപ്പെടുത്തിത്തരുന്നയാൾ... ബന്ധുത്വത്തിന്റെ ബലത്തിൽ 'ബാലമ്മാമൻ' എന്ന മുതിർന്ന കാരണവരോടായിരുന്നില്ല ഞങ്ങൾ സംവദിച്ചിരുന്നത്. സർവ്വ വിഷയങ്ങളിലും പ്രാഗല്ഭ്യം തെളിയിച്ച ഒരപൂർവ്വ ജീനിയസ്സിനോടാണ്. ഒരു കാലഘട്ടത്തിന്റെ പ്രകാശഗോപുരമായിരുന്നു ഇദ്ദേഹം. ഇന്ന് കടുത്ത അന്ധകാരം വന്ന് ചുറ്റിലും വലവിരിച്ചിരിക്കുന്നു...

പാർട്ടിയിലെ പ്രിയപ്പെട്ട സഖാക്കൾ... സാഹിത്യ സാംസ്കാരിക നായകർ... അന്ധാളിപ്പുനിറഞ്ഞ ഏറെ മുഖങ്ങൾ ഞങ്ങൾക്കിമുററത്തു കാണാനാവുന്നു. പി.എസ്. ശ്രീനിവാസൻ, ഉണ്ണിരാജ, ഇ. ചന്ദ്രശേരൻനായർ, കെ.വി. സുരേന്ദ്രനാഥ്, ശർമ്മാജി, ഒ.എൻ.വി. കുറുപ്പ്, കണിയാപുരം രാമചന്ദ്രൻ, എം. കൃഷ്ണൻനായർ, മലയാററൂർ, സുഗതകുമാരി...

നാടിനെ നടുക്കുന്ന വാർത്ത ഒമ്പതുമണിയോടെ തിരുവനന്തപുരം നഗരത്തിൽ പരന്നു. ആദ്യമെത്തിയത് ബാലറാമിന്റെ സഹയാത്രികനും, കമ്മ്യൂണിസ്ററാചാര്യനുമായ ഇ.എം.എസ്. നമ്പൂതിരിപ്പാടായിരുന്നു. അദ്ദേഹത്തിന്റെ മനസ്സിൽ കൊടുമ്പിരിക്കൊള്ളുന്ന സംഘർഷം മുഖത്തു വ്യക്തമായിരുന്നു. ഒരു നീണ്ടകാലം അപ്പാടെ അദ്ദേഹത്തിൽ തിരയടിക്കുന്നുണ്ടാവാം. 'എന്തുപററി ബാലരാമന്, നേരത്തേ സ്ട്രോക്കുണ്ടായിരുന്നോ?'—ഇനിയും വിശ്വാസം വരുന്നില്ല എന്ന മട്ടിൽ, ആരോടോ അദ്ദേഹം ചോദിച്ചു.



അന്ത്യവിശ്രമം

ഫോട്ടോ: ശ്രീ. എൻ. ശങ്കരൻകുട്ടി

പൊലീസ് വാഹനങ്ങളുടെ ഭീകരമായ ഇരമ്പം തുടർന്ന്. വിഭിന്ന ചേരികളിലെങ്കിലും, തന്റെ പ്രിയങ്കരനായ ബാലറാമിന്റെ ഓർമ്മകളുമായി കേരള മുഖ്യമന്ത്രി കെ. കരുണാകരൻ. പനിക്കിടക്കയിൽനിന്ന് ബേബിജോൺ. അടുത്തിടെ ഒരുമിച്ചു നടത്തിയ ഒരു തീവണ്ടി യാത്രയുടെ ഓർമ്മകളുമായി മന്ത്രി കുഞ്ഞാലിക്കുട്ടി...

മലയാററൂർ ഏറെ ഖിന്നനായിരുന്നു.

'എനിക്കു വയ്യ അകത്തേക്കു പോകാൻ'—മുററത്തിട്ട കസേരകളിലൊന്നിൽ അദ്ദേഹം തളർന്നിരുന്നു. പിന്നെ ബോധമുണരുമ്പോൾ, കാർട്ടൂണിസ്ററ് പി.വി. കൃഷ്ണനോട് കടലാസ്സും പേനയുമാവശ്യപ്പെട്ട് അദ്ദേഹം വരച്ചു: ബാലറാമില്ലാത്ത കമ്മ്യൂണിസ്ററു പാർട്ടി.

ദുഃഖാർത്തമായ സ്മരണകളുമായി കെ. ജയകുമാർ, നളിനി നെറോ, വി.ബി. പ്യാരീലാൽ എന്നിവർ... സഹയാത്രികനെ അവസാനമായൊന്നു കാണാൻ പി. ഭാസ്കരൻ...

ഡൽഹിയിൽനിന്നു വിമാനമിറങ്ങിയയുടൻ, വികാരപാരവശ്യത്തോടെ പാഞ്ഞെത്തുകയായിരുന്നു കേന്ദ്രമന്ത്രി എ.കെ. ആൻറണി. ആൾക്കൂട്ടത്തിൽ തനിയേ ഒരു മുഖം കാണായി—വി.എം. സുധീരൻ...

വിവരമറിഞ്ഞ് കുതിച്ചെത്തിയ പത്രപ്രവർത്തകർ ബാലറാമിനെക്കുറിച്ച് അറിയാനായി, സീനിയർ നേതാക്കൾക്കു ചുററും കൂട്ടംകൂടി. 'ഇത്ര പെട്ടെന്ന് ഇതു പ്രതീക്ഷിച്ചില്ല'— ഒരു യുവലേഖകൻ പറഞ്ഞു: 'ജീവചരിത്രക്കുറിപ്പുകളൊന്നും മുൻകൂട്ടി തയ്യാറാക്കി വയ്ക്കാൻ കഴിഞ്ഞില്ല.'

ഒരു ജീവചരിത്രത്തിലുമൊതുങ്ങുന്ന ആളായിരുന്നില്ല ബാലറാം. അദ്ദേഹം ജീവിതത്തെ നാനാതരം ശാഖകളാക്കി പടർത്തി. ഒരു വലിയ തണൽവൃക്ഷംപോലെ ഇവിടത്തെ സാമൂഹ്യ-സാംസ്കാരിക-സാഹിത്യ-രാഷ്ട്രീയ മണ്ഡലങ്ങളിൽ അദ്ദേഹം നിറഞ്ഞുനിന്നു. ആ ശീതളച്ഛായയിൽ ചെററിട തങ്ങാത്തവരില്ല. അവരൊക്കെ നിറഞ്ഞ സ്നേഹത്തിന്റെയും സൗഹൃദത്തിന്റെയും ഊഷ്മളത അനുഭവിച്ചറിഞ്ഞവർ... ബാലറാം എന്തായിരുന്നു എന്ന്, പക്ഷേ, ചിന്തിക്കുമ്പോൾ, ഒരു വാക്കിൽ ആർക്കും നിർവ്വചിക്കാനുമാവുന്നില്ല.

○

പേര്: എൻ.ഇ. ബാലറാം.

ജനനം: 1919 നവംബർ 20.

ജനനസ്ഥലം: തലശ്ശേരിയിലെ പേരാവൂർ.

അച്ഛൻ: ഞാലിലേ വീട്ടിൽ നാരായണമാരാർ.

അമ്മ: ലക്ഷ്മി.

ഒരു സഹോദരനും രണ്ടു സഹോദരിമാരും.

എട്ടാംതരംവരെ വിദ്യാഭ്യാസം.

സംസ്കൃതത്തിൽ പ്രാവീണ്യം നേടി.

1933-ൽ പേരാവൂർ യു.പി. സ്ക്കൂൾ അദ്ധ്യാപകനായി. കുറച്ചുകാലം രാമകൃഷ്ണമിഷനിലും പ്രവർത്തിച്ചു. 1934-ൽ ഇന്ത്യൻ നാഷണൽ കോൺഗ്രസ് പ്രവർത്തകനായി പൊതുരംഗത്തെത്തി. വില്ലേജ് കോൺഗ്രസ് കമ്മിററയുടെ സെക്രട്ടറിയായിരുന്നു. 1936-ൽ കോൺഗ്രസ് സോഷ്യലിസ്ററു പാർട്ടിയിലും തുടർന്ന് 1939-ൽ കമ്മ്യൂണിസ്ററു



പാർട്ടിയിലും

1957, 1960 (മട്ടന്നൂർ), 1970 (തലശ്ശേരി) എന്നീ വർഷങ്ങളിൽ കേരള നിയമസഭാംഗം. 1970 ഒക്ടോബർ 4 മുതൽ 1971 സെപ്തംബർ 24 വരെ കുഷ്ടിച്ചുരുത്ത് വർഷം കേരളത്തിലെ വ്യവസായവകുപ്പു മന്ത്രി.

കർഷകത്തൊഴിലാളി പ്രസ്ഥാനങ്ങളുടെ മുന്നണിപ്പോരാളി. ബീഡിത്തൊഴിലാളികളുടെ സമരത്തിനു നേതൃത്വം നല്കിയതിന് ആദ്യ ജയിൽവാസം 1938-ൽ. 1941-42 വർഷങ്ങളിൽ വെല്ലൂർ സെൻട്രൽ ജയിലിലും കഠിനതടവ്

സ്വാതന്ത്ര്യലബ്ധിക്കുശേഷം, 1963-ൽ കർഷക സമരം നയിച്ചതിന്റെ പേരിൽ 45 ദിവസം വീണ്ടും കാരാഗൃഹവാസം. ഒളിവുജീവിതം പലപ്പോഴായി എട്ടുപത്തുവർഷം; ഈ കാലയളവ്, പഠനത്തിനും ഗ്രന്ഥരചനയ്ക്കുമുപയോഗപ്പെടുത്തി. വലുതും ചെറുതുമായി ഇരുപതോളം ഗ്രന്ഥങ്ങൾ രചിച്ചു. ഒക്കെയും മികച്ച പഠനഗ്രന്ഥങ്ങൾ.

ഇന്ത്യൻ കമ്മ്യൂണിസ്റ്റു പാർട്ടിയുടെ സംസ്ഥാന-അഖിലേന്ത്യാ കമ്മററികളിൽ പ്രവർത്തിച്ചു.

ഒടുവിൽ രാജ്യസഭാംഗമെന്ന നിലയിൽ സ്തുത്യർഹമായ പ്രവർത്തനം.

ഭാര്യ: പങ്കജാക്ഷി.

മക്കൾ: ആയിഷ, ഗീത, മേഘനാദൻ, ജോയ്.

മരണം: 1994 ജൂലൈ 16.

(നിർത്താതെ മഴപെയ്തുകൊണ്ടിരുന്ന ഒരു ദിവസം...)

○

മഴനാരുകൾക്കപ്പുറം അറിവുകൾ തെളിയുന്നു... നനവുള്ള ഓർമ്മകളാണെല്ലാം.

ആരായിരുന്നു ഈ മനുഷ്യൻ?

പെട്ടെന്നുള്ള ഉത്തരം സ്നേഹത്തിന്റെ പാരാവാരമായിരുന്നു എന്നാവാം. ജീവിതത്തിൽ ആരോടും കലഹിക്കാതെ, എന്നാൽ എല്ലാററിനോടും കലഹിച്ചുകൊണ്ട്, നിഷ്കളങ്കമായി ജീവിച്ച ഒരാൾ. താൻ ഏറെറടുക്കുന്ന പ്രവൃത്തി, അതെത്ര നിസ്സാരമാണെങ്കിൽപ്പോലും, അങ്ങേയററത്തെ ആത്മാർത്ഥതയോടെയും കാര്യഗൗരവത്തോടെയും ബാലറാം അനുഷ്ഠിച്ചു പോന്നു. വാക്കും പ്രവൃത്തിയും ഒന്നാകണമെന്ന നിർബ്ബന്ധം ഇദ്ദേഹത്തിന്റെ എല്ലാ കാര്യങ്ങളിലുമുണ്ടായിരുന്നു. തെററെന്നു തോന്നുന്ന കാര്യങ്ങളിൽനിന്നു വിട്ടുനില്ക്കാനും, അതുറക്കെപ്പറയാനും അദ്ദേഹത്തിന് ഒട്ടുമേ ആലോചിക്കേണ്ടിയിരുന്നില്ല. അതേസമയം തന്റെ പിഴവുകൾ ചൂണ്ടിക്കാട്ടപ്പെടുമ്പോൾ അത് അംഗീകരിക്കാനുള്ള വിശാലമനസ്കതയും അദ്ദേഹം പുലർത്തി. കൊച്ചുകുട്ടികളിൽനിന്നുപോലും മഹത്തായ ഏതെങ്കിലും പാഠം പഠിക്കാനുണ്ടെന്ന് അദ്ദേഹം ഇടയ്ക്കു പറയാറുണ്ടായിരുന്നു. ജീവിതത്തിലെ നിഷ്കളങ്കത പൂത്തുലയുന്നത്, പേരക്കുട്ടികളോടൊപ്പമുള്ള ഉല്ലാസനേരങ്ങളിലായിരുന്നുതാനും...

ഏതു പ്രവൃത്തിയിലും നന്മയുടെ തൂവെൺമയുണ്ടാവണമെന്ന കഠിനമായ നിർബ്ബന്ധബുദ്ധി ബാലറാമിനുണ്ടായിരുന്നു. ആധുനിക ലോകത്തിന്റെ പൈശാചികതകളിൽ അദ്ദേഹം പലപ്പോഴും ഖിന്നനായിരുന്നു. എന്നാൽ എവിടെയോ തെല്ലു തിളക്കം കാട്ടുന്ന കാരുണ്യത്തിന്റെ കൈത്തിരികളിൽ ശുഭാപ്തിവിശ്വാസം പുലർത്തുകയും ചെയ്തുപോന്നു...

വായനയുടെ വൈപുല്യത്തെക്കുറിച്ചുതന്നെ ആദ്യം രേഖപ്പെടുത്തട്ടെ. ഓരോ കാലഘട്ടത്തിലും ഇറങ്ങിയിട്ടുള്ള ശാസ്ത്രം, തത്ത്വശാസ്ത്രം, സാഹിത്യം എന്നീ മേഖലകളിലുള്ള എല്ലാ പുസ്തകങ്ങളും തേടിപ്പിടിച്ചു വായിക്കുകയും അതേക്കുറിച്ച് തന്റെ സുവ്യക്തമായ അഭിപ്രായങ്ങൾ പ്രകടിപ്പിക്കുകയും ചെയ്യുവാൻ ബാലറാം ഉത്സുകനായിരുന്നു. വായിച്ചുപോകുമ്പോൾത്തന്നെ ആവശ്യമായ നോട്ടുകൾ തയ്യാറാക്കുവാനും പിന്നീട് അതേക്കുറിച്ച് ഗൗരവമായ ചിന്ത നടത്തുവാനും അദ്ദേഹം തുനിഞ്ഞു. പരന്ന വായനയ്ക്കുള്ളിൽത്തന്നെ ആഴത്തിലുള്ള ചിന്തയും കലർന്നിരുന്നു. സാഹിത്യവിഷയങ്ങളെന്നതുപോലെ പെട്ടെന്നു വഴങ്ങാത്ത ശാസ്ത്ര-സാങ്കേതിക വിഷയങ്ങളോടും ബാലറാം അടുപ്പം പുലർത്തി.

ലോകപ്രശസ്ത ഗണിതജ്ഞനായ റോജർ പെൻറോസ് കൽക്കട്ടയിൽ ഒരു സമ്മേളനത്തി



ഫോട്ടോ: ശ്രീ. എൻ. ശങ്കരൻകുട്ടി

പെരിയാൻ ഫിലിപ്പ്, എ.കെ. ആൻറണി, പി.എസ്. ശ്രീനിവാസൻ, കെ.വി. സുരേന്ദ്രനാഥ്—ആദരാഞ്ജലി അർപ്പിക്കാനെത്തിയപ്പോൾ



കുടുംബത്തിന്റെ വിടവാങ്ങൽ

ഫോട്ടോ: ശ്രീ. രതീഷ് കരിയം



പി.കെ.വിയും വെളിയം ഭാർഗ്ഗവനും—ദീർഘകാലത്തെ സഹപ്രവർത്തനത്തിനു ശേഷം ഒരു വിടവാങ്ങൽ

നെത്തുന്നുണ്ടെന്നറിഞ്ഞ് മററു തിരക്കുകൾക്കിടയിലും ബാലറാം അവിടെ ഓടിയെത്തി. ഗണിതശാസ്ത്രത്തിന്റെ പുതിയ വികാസങ്ങളെക്കുറിച്ച് പെൻറോസുമായി ബാലറാം ഏറെനേരം ചർച്ചകളിലേർപ്പെട്ടു. കേംബ്രിഡ്ജ് യൂണിവേഴ്സിററിയിൽ പെൻറോസിന്റെ സഹപ്രവർത്തകനായ സ്ററീവൻ ഹോകിങിന്റെ ആരോഗ്യനിലയെക്കുറിച്ച് അന്വേഷിക്കാനും ബാലറാം മറന്നില്ല. സ്ററീവൻ ഹോകിങിന്റെ അസ്ട്രോ ഫിസിക്സ് അക്കാലങ്ങളിൽ ബാലറാമിന്റെ സജീവ ശ്രദ്ധയാകർഷിച്ച വിഷയമായിരുന്നു. ബാലറാം രചിച്ച 'മനുഷ്യോല്പത്തി', 'മനുഷ്യനും ആശയവും' എന്നീ ഗ്രന്ഥങ്ങൾ ഇന്നും നാഴികക്കല്ലുകളായി എണ്ണപ്പെടുന്നു. ഓരോ ഗ്രന്ഥരചനയ്ക്കു പിറകിലും തീക്ഷ്ണമായ തപസ്സനുഷ്ഠിച്ചിരുന്നു അദ്ദേഹം. 'വിശ്വമഹാകവി രവീന്ദ്രനാഥ ടാഗൂർ' എന്ന ഗ്രന്ഥം രചിക്കാൻ, അതിന്റെ പൂർണ്ണതയ്ക്കായി ബംഗാളിഭാഷ പഠിക്കുകകൂടി ചെയ്തു. 1937-ൽ രാജമന്ത്രി ജയിലിലും 1940 മുതൽ 1943 വരെ വെല്ലൂർ ജയിലിലും തടവുകാരനായി കഴിയവേ, കൂടെയുണ്ടായിരുന്ന ഭീകരവാദികളായ തടവുകാരിൽനിന്നാണ് ഈ 'സോഷ്യലിസ്ററു തടവുകാരൻ' ബംഗാളി പഠിച്ചെടുത്തത്. പകരം അവരെ സംസ്കൃതം പഠിപ്പിക്കുകയും ചെയ്തു. ടാഗൂർ കൃതികളെ സംബന്ധിച്ച കുറിപ്പുകളടങ്ങിയ പതിനെട്ടു



നോട്ടുപുസ്തകങ്ങളുമായാണ് ബാലറാം ജയിൽ വിട്ടത്. എന്നാൽ 1948-ൽ പൊലീസ് ബാലറാമിന്റെ വീടുതകർത്ത് പാർട്ടി രഹസ്യ രേഖകളെല്ലാം ചുട്ടുകരിച്ച കൂട്ടത്തിൽ ഈ കൈയെഴുത്തുപ്രതികളും നശിപ്പിച്ചുകളഞ്ഞു. സ്വാഭാവികമായും ഇനിയും ഒരു മെനക്കെടലിന് ആരും ഒരുങ്ങാത്ത അവസ്ഥയിൽ, ബാലറാം വീണ്ടും ഗവേഷണം തുടരുകയാണുണ്ടായത്. ടാഗൂർ കൃതികളുടെ പഠനത്തിൽ അന്നേവരെ ആരും സമീപിക്കാത്ത ഒരു സൗന്ദര്യശാസ്ത്രരീതി ബാലറാം ഇവിടെ അവലംബിച്ചു. ആന്ത്രപ്പോളജി, സോഷ്യോളജി തുടങ്ങിയ ശാസ്ത്രശാഖകളുടെ വെളിച്ചത്തിൽ സാഹിത്യസൃഷ്ടികളെ വിലയിരുത്തേണ്ടുന്നതിന്റെ പ്രസക്തി ബാലറാം വർഷങ്ങൾക്കുമുമ്പുതന്നെ ഊന്നിപ്പറഞ്ഞ ഒരു വസ്തുതയാണ്.

മാർക്സിയൻ സാഹിത്യമീമാംസയിലെ ഏററവും പ്രശസ്ത ചിന്തകനായി കരുതപ്പെടുന്ന ബാലറാം, നവീനമായ എല്ലാ സാഹിത്യ നിരൂപണ സമ്പ്രദായങ്ങളേയും പഠിക്കാനും നല്ല വശങ്ങളെ അംഗീകരിക്കാനും തയ്യാറായി എന്ന വസ്തുത ഇവിടെ പ്രത്യേകം ഓർക്കേണ്ടതുണ്ട്. പാശ്ചാത്യ പൗരസ്ത്യ സാഹിത്യ ചിന്തകളെക്കുറിച്ചുള്ള ഒരു സംഭാഷണത്തിനിടയിൽ ഒരിക്കൽ അദ്ദേഹം പറഞ്ഞു: സൃഷ്ടിപ്രക്രിയയിൽ സംജാതമാവുന്ന ഏതോ രാസപ്രക്രിയയാണ് കലാസൃഷ്ടിക്കു സൗന്ദര്യം നല്കുന്നത് എന്ന സത്യം പാശ്ചാത്യ സാഹിത്യകാരന്മാർക്ക് വേണ്ടത്ര അറിയില്ല. അതിനാൽ അവർ ജീവിതത്തെ കാണുന്നതുപോലെ അവതരിപ്പിച്ചു. റിയലിസം, നാച്ചുറലിസം തുടങ്ങിയ പല പ്രസ്ഥാനങ്ങളും ഉടലെടുത്തത് അങ്ങനെയാണ്. ജീവിതത്തെ പച്ചയായി, നഗ്നമായി ആവിഷ്കരിച്ചാൽ എങ്ങനെയാണ് സൗന്ദര്യം സംജാതമാവുന്നത്? ശൃംഗാരവും രതിയും ഒന്നല്ല. പാശ്ചാത്യർക്ക് പലർക്കും ശൃംഗാരവും രതിയും വ്യത്യസ്തമല്ല, ഒന്നുതന്നെയാണ്. നമ്മുടെ രസവും ധ്വനിയും അവർക്കു പിടിയുള്ള കാര്യമല്ല. നമ്മുടെ ആധുനികരായ എഴുത്തുകാരുടെ സൗന്ദര്യസിദ്ധാന്തം ശരിയാണ്. അയ്യപ്പപ്പണിക്കരോ, കടമ്മനിട്ട രാമകൃഷ്ണനോ കവിതകളിലൂടെയും, അപ്പനോ, സച്ചിദാനന്ദനോ നിരൂപണങ്ങളിലൂടെയും ആവിഷ്കരിക്കാൻ ശ്രമിക്കുന്ന സൗന്ദര്യ പക്ഷപാതങ്ങൾ എന്താണെന്നു മനസ്സിലാക്കാനുള്ള ശ്രമം ആവശ്യമാണ്. അവരെ മനസ്സിലാക്കാതെ എതിർക്കുന്നതിൽ അർത്ഥമില്ല. പുരോഗമന സാഹിത്യ കാലഘട്ടത്തിലും ഇതുതന്നെയാണു സംഭവിച്ചത്. പരസ്പരം മനസ്സിലാക്കാതെ കമ്മ്യൂണിക്കേഷൻ സാദ്ധ്യമല്ല. അതു സാദ്ധ്യമല്ലാതെ വരുമ്പോൾ തുറന്ന വാദപ്രതിവാദങ്ങളുണ്ടാവുന്നു, സംഘട്ടനങ്ങളുണ്ടാവുന്നു...



പത്നി പങ്കജാക്ഷിയോടൊപ്പം

ഫോട്ടോ: ശ്രീ. രവിശങ്കർ

സംസ്കൃത മഹാകാവ്യങ്ങളെക്കുറിച്ചും ആധുനികോത്തര കവിതകളെക്കുറിച്ചും ഒരേ സമയം പഠനം നടത്താൻ ബാലറാമിനു കഴിഞ്ഞിരുന്നതിന്റെ കാരണം മേൽച്ചൊന്ന അദ്ദേഹത്തിന്റെ വാക്കുകളിൽനിന്നുതന്നെ വ്യക്തം. സംസ്കൃതത്തിലും വേദാന്തത്തിലുമുള്ള അവഗാഹത്തോടൊപ്പം, നാടൻ പദാവലിയുടെ കാര്യത്തിലും ബാലറാം സമ്പന്നനായിരുന്നു. അതുലന്റെ 'മൂഷികവംശ'ത്തിന് ഡോ: കെ. രാഘവൻപിള്ള മലയാളവ്യാഖ്യാനം ചമച്ചപ്പോൾ, ഉത്തര മലബാറിലെ പല സ്ഥലനാമങ്ങളും സംജ്ഞകളും തിരഞ്ഞെടുത്തു കൊടുത്തത് ബാലറാമായിരുന്നു എന്ന ഒരു കഥ കേട്ടിട്ടുണ്ട്.

സംസ്കൃത വ്യാകരണത്തെക്കുറിച്ചുള്ള ഒരു ചർച്ച മാതൃഭൂമി നടത്തുന്നു. ബാലറാം ഒളിവിലാണ്. പങ്കെടുക്കണമെന്ന് അതിയായ ആഗ്രഹം. ഒടുവിൽ മികച്ച ഒരു പഠനപ്രബന്ധം അദ്ദേഹം മാതൃഭൂമിക്ക് അയച്ചുകൊടുത്തു; സ്വന്തം പേര് ഉപയോഗപ്പെടുത്തിയില്ലെന്നു മാത്രം.



ഇ.കെ. നായനാർ റീത്തു സമർപ്പിക്കുന്നു

ഫോട്ടോ: ശ്രീ. റഷീദ് കരിമ്പം

കേരളത്തിലേയും ഇന്ത്യയിലേയും കമ്മ്യൂണിസ്ററു പ്രസ്ഥാനത്തിന്റെ ആധുനിക കാലഘട്ടംകൂടി ഉൾപ്പെടുത്തി സത്യസന്ധമായ ഒരു പരിത്രമെഴുത്ത് ബാലറാം ബാക്കിവച്ചുപോയ സ്വപ്നങ്ങളിൽപ്പെടുന്നു. മലബാർ കർഷക സമരങ്ങളെ ആസ്പദമാക്കി ഒരു നോവൽ എഴുതുന്ന കാര്യം എന്നും അദ്ദേഹം മനസ്സിൽ സൂക്ഷിച്ചിരുന്നു...

ഭാരതത്തിന്റെ സാംസ്കാരികമായ അന്തർധാരകളെ ഉൾക്കൊള്ളാൻ കമ്മ്യൂണിസ്ററു പ്രസ്ഥാനം തയ്യാറാവണമെന്നും അതുവഴി മാത്രമേ ഇന്ത്യയുടെ പ്രശ്നങ്ങൾ പരിഹരിക്കപ്പെടുകയുള്ളൂവെന്നും അദ്ദേഹം പറയാറുണ്ടായിരുന്നു. ആ വഴിക്ക് ഭാരതത്തിന്റെ സാംസ്കാരിക-താത്വിക പാരമ്പര്യങ്ങളെക്കുറിച്ച് ഒരു ബൃഹദ്ഗ്രന്ഥം രചിക്കുവാനുള്ള തയ്യാറെടുപ്പിലായിരുന്നു ബാലറാം. (അതിനുള്ള ചുവടുവയ്പായാണ് 'ഭാരതീയ സാംസ്കാരിക പാരമ്പര്യം' അദ്ദേഹം കലാകൗമുദിയിൽ എഴുതിത്തുടങ്ങിയത്.)

വിദേശീയരടക്കം നിരവധിപേർ ബാലറാമിന്റെ ഡൽഹിയിലും തിരുവനന്തപുരത്തുമുള്ള വസതികളിൽ സംസ്കൃതവും വേദാന്തവും പഠിക്കാനും ചർച്ചചെയ്യാനുമായി എത്താറുണ്ടായിരുന്നു.

ഏററവും പുതിയ പുസ്തകങ്ങൾ തേടിപ്പിടിച്ചു വായിക്കുവാൻ എന്നും അദ്ദേഹം വ്യഗ്രത കാട്ടിയിരുന്നു. മരണത്തിനു തൊട്ടുമുമ്പുള്ള നാളുകളിൽ ജോൺ അപ്ഡിക്കിന്റെ 'ബ്രസീൽ' സംഘടിപ്പിക്കാനുള്ള വ്യഗ്രതയിലായിരുന്നു അദ്ദേഹം...

ജൂലൈ ആദ്യവാരത്തിൽ, രോഗശയ്യയിലാവുംമുമ്പ് അദ്ദേഹം വായിച്ച പുസ്തകങ്ങൾക്കും വൈചിത്ര്യമുണ്ട്. എഡ്വിൻ ഷ്രോഡിംഗറുടെ 'What is life', ദാനിലോ കിഷിന്റെ 'Hour Glasses', മാർക്കേസിന്റെ 'Strange Pilgrims', Collection of African Poetries...

○

മരിക്കുമ്പോൾ ബാലറാം കമ്മ്യൂണിസ്ററു പാർട്ടി ഓഫ് ഇന്ത്യയുടെ രാജ്യസഭയിലെ പാർലമെൻററി പാർട്ടി നേതാവായിരുന്നു. വീറുള്ള പ്രസംഗകനായും ഊർജ്ജസ്വലനായ സംഘാടകനായും അദ്ദേഹം ഓർക്കപ്പെടുന്നു. രാഷ്ട്രീയത്തിൽ അത്യപൂർവ്വമായ സർവ്വസംഗ പരിത്യാഗം ബാലറാമിൽ ദർശിക്കാൻ കഴിഞ്ഞതും സമീപകാല രാഷ്ട്രീയ സംഭവങ്ങളിൽപ്പെടുന്നു. ഇന്ത്യൻ കമ്മ്യൂണിസ്ററു



വിദേശയാത്രയ്ക്കിടയിൽ





പാർട്ടിയുടെ ഭരണഘടന പൊളിച്ചെഴുതുവാനുള്ള കമ്മററിയുടെ അദ്ധ്യക്ഷനായി പ്രവർത്തിക്കുകവഴി സമൂലമായ ഒരു മാററത്തിനുള്ള നിർദ്ദേശങ്ങൾ അദ്ദേഹം മുന്നോട്ടുവച്ചു. പ്രായാധിക്യം വന്നവർ പാർട്ടിയുടെ ഉന്നതസ്ഥാനങ്ങൾ വഹിക്കുന്നതു ശരിയല്ലെന്ന് ബാലറാം അഭിപ്രായപ്പെടുകയും പാർട്ടിയിലെ തൻെറ സ്ഥാനമാനങ്ങൾ ഉപേക്ഷിക്കാൻ തയ്യാറാവുകയും ചെയ്തു... അധഃസ്ഥിതരുടെ കാര്യത്തിൽ ബാലറാം എന്നും ഉത്കണ്ഠാകുലനായിരുന്നു. മണ്ഡൽ കമ്മിഷൻ ശുപാർശകൾ നടപ്പിലാക്കുവാൻ



സാധാരണക്കാരോടൊപ്പം



ഒററക്കെട്ടായി–



സി.അച്യുതമേനോൻ, ബാലറാം, ഇ.ഗോപാലകൃഷ്ണമേനോൻ എന്നിവർ

ആവശ്യമുന്നയിച്ചതിൽ അദ്ദേഹം മുൻപന്തിയിൽ നിന്നു. ഇന്നത്തെ രാഷ്ട്രീയ സാഹചര്യത്തിൽ ഒരുപാടു ചർച്ചകൾക്കും വിശകലനങ്ങൾക്കും വഴിതുറക്കേണ്ടുന്ന ഒരു വാചകവും അനുബന്ധമായി ഞങ്ങളിവിടെ ചേർക്കുന്നു: 1930–കളിൽ എസ്.എൻ.ഡി.പിയുടെ താലൂക്ക് സെക്രട്ടറിയായിരുന്നു ബാലറാം...!

1971 മുതൽ 1984 വരെ പാർട്ടി സംസ്ഥാന സെക്രട്ടറിയായി പ്രവർത്തിച്ച അദ്ദേഹം കേരളത്തിലെ കമ്മ്യൂണിസ്ററു പ്രസ്ഥാനത്തിൻെറ വളർച്ചയ്ക്കു നല്കിയ സംഭാവനകൾ മഹത്തരമാണ്. മുണ്ടുംമടക്കിക്കുത്തി, ചുണ്ടിൽ ദിനേശ് ബീഡിയുമായി, ചടപടാ ഓടിനടന്ന ഈ ചെറിയ മനുഷ്യൻ സാധാരണക്കാരുടെ ഹൃദയത്തിലേക്ക് നൈർമ്മല്യവും പ്രകാശവുമായി കടന്നുചെന്നു.

കോണോടു കോൺ, നിരന്തരമായ യാത്രകളിലായിരുന്നു ബാലറാം എന്നും. പഞ്ചാബിലും അംബാസമുദ്രത്തിലും കാസർകോട്ടുമൊക്കെ അദ്ദേഹത്തിൻെറ സാന്നിദ്ധ്യം അനിവാര്യമായിരുന്നതുപോലെ. തിരക്കുപിടിച്ച ഓട്ടത്തിനിടയിൽ, സ്വാഭാവികമായി നഷ്ടപ്പെടാവുന്ന വായനയും സാഹിത്യസല്ലാപവും, പക്ഷേ, കൂടുതൽ കരുതലോടെയും കരുത്തോടെയും ബാലറാം നിലനിർത്തിപ്പോന്നു. പഞ്ചാബിൽ പാർട്ടിഘടകങ്ങൾ സന്ദർശിക്കവേയാണ് അദ്ദേഹം ജ്വരബാധിതനായത്. തൊട്ടാൽപ്പൊള്ളുന്ന പനിയുമായാണ് അദ്ദേഹം തിരുവനന്തപുരത്തെത്തിയത്. അത് ഒരുവിധം ശമിച്ച ഘട്ടത്തിലാണ്, രാവിലെയുള്ള പതിവു നടത്തത്തിനൊരുങ്ങുമ്പോൾ, ഹൃദയാഘാതത്താൽ അദ്ദേഹം തളർന്നുപോയത്. പിന്നീട് ഒരാഴ്ച ആശുപത്രിക്കിടക്കയിൽ. പിന്നെ, ഒട്ടും താത്പര്യമില്ലാതെതന്നെ മരണത്തിൻെറ വഴിയിലേക്കും...

○

ഏതിനെയും തികഞ്ഞ ലാഘവത്തോടെയാണ് ബാലറാം നോക്കിക്കണ്ടിരുന്നത്... പല വിഷയങ്ങളോടും ഒരു നിസ്സംഗൻെറ





ഭാവമായിരുന്നു അദ്ദേഹത്തിന് എന്നു ചിലപ്പോൾ തോന്നാറുണ്ട്. സമൂഹം കല്പിച്ചുണ്ടാക്കുന്ന കുടുംബബന്ധങ്ങളിലെ ഊരാക്കുടുക്കുകളിൽ അദ്ദേഹം താത്പര്യം പ്രകടിപ്പിച്ചില്ല. കുടുംബാംഗങ്ങളോടൊക്കെ ഒരു സുഹൃദ്സമീപനമായിരുന്നു അദ്ദേഹത്തിന്. തുല്യപ്രാധാന്യമുള്ള ഒരു കൂട്ടുകാരിയായിരുന്നു അദ്ദേഹത്തിനു ഭാര്യ—പങ്കജാക്ഷി. ബാലറാമിൻെറ പ്രിയപ്പെട്ട 'സിൻഡ'യ്ക്ക് എല്ലാം ഇന്ന് ഓർമ്മകൾ മാത്രം...

മക്കളേയും ബാലറാം നിയന്ത്രണങ്ങളൊന്നുമില്ലാതെ വളർത്തി. ഇന്ന് രാഷ്ട്രീയക്കാർ, ചേലിനു പറഞ്ഞുനടക്കുന്ന 'മതേതരത്വം', 'മതസൗഹാർദ്ദം' എന്നീ വാക്കുകൾ ബാലറാമിന് വെറുംവാക്കുകളായിരുന്നില്ല. മൂത്ത മകളുടെ പേര് അയിഷ. ഒടുവിലത്തെ മകൻെറ പേര് ജോയ്. രണ്ടാമത്തെ മകൾ ഗീതയെ വിവാഹം കഴിച്ചത് ബാലറാമിൻെറ സുഹൃത്തും മുൻമന്ത്രിയുമായ ടി.എ. മജീദിൻെറ മകൻ നസീർ... പതിവുവഴക്കങ്ങൾക്കു വിഭിന്നമായിരുന്നു മൂത്ത മകൻ മേഘനാദൻെറ വിവാഹവും...

കണിയാപുരം രാമചന്ദ്രൻെറ വിവാഹവും ഇവിടെത്തന്നെ ചേർത്തു വായിക്കണം. രസകരമായ കാര്യമാണ്. ബാലറാമിൻെറ ഇക്കാര്യത്തിലെ സമീപനം വ്യക്തമാക്കുന്ന സംഭവവുമാണ്. ഒരു രാഷ്ട്രീയ യാത്രയ്ക്കിടയിൽ ഒരുനാൾ കണിയാപുരം കോഴിക്കോട്ടെത്തുന്നു. സുഹൃത്ത് പുനലൂർ രാജൻെറ ഭാര്യമുഖേന ഒരു കല്യാണാലോചന വരുന്നു. ഒന്നു പോയി പെണ്ണുകാണണമെന്ന നിർബ്ബന്ധം കാരണം, വെറുമൊരു രസത്തിന് കണിയാപുരം വഴങ്ങി. പെണ്ണിനെ ശരിക്കു ശ്രദ്ധിച്ചതുപോലുമില്ല. മാസങ്ങൾക്കുശേഷം വേറൊരു യാത്രകഴിഞ്ഞ് തിരുവനന്തപുരത്തെ പാർട്ടി ഓഫീസിലെത്തിയപ്പോൾ സെക്രട്ടറിക്കസേരയിലിരിക്കുന്ന ബാലറാം പറയുന്നു: നിൻെറ കല്യാണം ഇത്രാം തീയതിയാണ്. പോയി ഹാൾ ബുക്കുചെയ്യാൻ നോക്ക്, കാർഡും അടിക്കാൻ കൊടുക്ക് എന്ന്. കണിയാപുരം അന്തംവിട്ടു നിന്നപ്പോൾ, പാർട്ടിയോഫീസിലെ സുരേന്ദ്രൻ ആ കഥ കണിയാപുരത്തെ തെര്യപ്പെടുത്തുന്നു: പഴയ കല്യാണാലോചനക്കാർ കണിയാപുരത്തിൻെറ വീട്ടിൽ അന്വേഷിച്ചുപോയി. കാണാത്തതിനാൽ പാർട്ടി ഓഫീസിൽ അന്വേഷിച്ചെത്തി. ബാലറാം കാര്യമെന്തെന്ന് അന്വേഷിച്ചു. വന്നവർ കല്യാണാലോചനയുടെയും പഴയ പെണ്ണുകാണലിൻെറയും കഥകൾ പറഞ്ഞു. ബാലറാം കല്യാണം അങ്ങുറപ്പിക്കുകയും ചെയ്തു... കണിയാപുരത്തിന് കല്യാണമാല എടുത്തുകൊടുത്തതും ബാലറാംതന്നെ.

ബന്ധങ്ങൾക്ക് ഒരു നവചാരുതയും പുതുപരിമളവും ബാലറാം എന്നും കല്പിച്ചു നല്കിയിരുന്നു...



ധിഷണയുടെ സ്വരം



ബാലറാമും രാജേശ്വരറാവുവും

മന്ത്രിയായിരിക്കെ ബാലറാമിൻെറ ഡ്രൈവറായിരുന്ന ജോണിന് ഓർക്കാൻ ചില കഥകളുണ്ട്. തലശ്ശേരിവരെ നീണ്ട ഒരു യാത്രയ്ക്കൊടുവിൽ എം.എൻെറ മകൻ മരിച്ച വാർത്ത. ഉടനെ മടങ്ങാമെന്ന് ജോൺ പറഞ്ഞെങ്കിലും, ക്ഷീണിതനായ തൻെറ ഡ്രൈവറുടെ ആരോഗ്യം ബാലറാമിനെ അതിനനുവദിച്ചില്ല. ഗസ്റ്റ് ഹൗസിൽ ഒരു മുറിയെടുത്ത് പിറേറന്നു പോകാമെന്ന് അദ്ദേഹം പറഞ്ഞു. ഒരുമുറിയേ ലഭ്യമായിരുന്നുള്ളൂ. താഴെ നിലത്ത് പായവിരിച്ച ജോണിനെ ബാലറാം വിലക്കി. തൻെറകൂടെ കട്ടിലിൽ കിടക്കാൻ നിർബ്ബന്ധിക്കുകയാണ് അദ്ദേഹം ചെയ്തത്... ജോൺ ആ രാത്രി മുഴുവൻ ഉറക്കം നഷ്ടപ്പെട്ടവനായി...

രാത്രി ആലപ്പുഴയിൽനിന്നു മടങ്ങുമ്പോൾ, നല്ല മഴയത്ത്, കാറിനു കൈനീട്ടി ഒരു കുടുംബം. കാർ നിർത്തി അവരെക്കൂടി കയററിക്കൊണ്ടു പോകാൻ പറഞ്ഞു ബാലറാം.

ഇന്നത്തെ രാഷ്ട്രീയ കാലാവസ്ഥയിൽ ഇതൊക്കെ ഓർക്കുമ്പോഴാണ് ബാലറാമിനെപ്പോലൊരു മനുഷ്യൻ ഇവിടെ അവശേഷിപ്പിച്ചുപോയ ശൂന്യത നാം അറിയുന്നത്.

○

കുട്ടിക്കാലത്തുതന്നെ ഏറെ ചിന്തിക്കുകയും പ്രത്യേകതകൾ കാട്ടുകയും ചെയ്ത ആളായി

(ശേഷം 66–ാം പേജിൽ)



# ശ്രീരാമകൃഷ്ണാശ്രമത്തിൽനിന്ന്

കല്ലാട്ട് കൃഷ്ണൻ

കൽക്കത്തയിലെ ശ്രീരാമകൃഷ്ണാശ്രമത്തിലും കാലടിയിലെ ശങ്കരാചാര്യമഠത്തിലും പണ്ടൊരു യുവസന്ന്യാസി ആദ്ധ്യാത്മികതയിൽ ലയിച്ചു ജീവിച്ചിരുന്നു.

അദ്ഭുതസംഭവംപോലെ ഈ യുവസന്ന്യാസി ഒരുനാൾ ദേശീയ പ്രസ്ഥാനത്തിലേക്കും സ്വാതന്ത്ര്യസമരത്തിലേക്കും എടുത്തുചാടി. തുടർന്ന് യുക്തിവാദിയും കമ്മ്യൂണിസ്ററുമായി. സവർണ്ണനായിട്ടും ശ്രീനാരായണതത്ത്വങ്ങളുടെ പ്രചാരകനായി. ഇതിനൊക്കെപ്പുറമെ വലിയൊരു മനുഷ്യനായി. പതിയെ സംസാരിക്കുന്ന ആരെയും വ്യക്തിപരമായി ദ്രോഹിക്കാനിഷ്ടപ്പെടാത്ത മനുഷ്യസ്നേഹിയായി. എല്ലാവർക്കും പ്രിയങ്കരനായ എൻ.ഇ.ബാലറാമായി.

എൻ.ഇ.ബാലറാമിനെക്കുറിച്ചു പറയുമ്പോൾ ഇന്നും ഇന്നലെയുമുള്ള കഥകളിൽ നിന്നുതുടങ്ങാൻ അദ്ദേഹത്തിന് എന്നും പ്രിയങ്കരനായിരുന്ന കല്ലാട്ടുകൃഷ്ണന് കഴിയുന്നില്ല.

''ബാലറാമിൻെറ കുട്ടിക്കാലമറിഞ്ഞാലേ ഇന്നത്തെ ബാലറാമിലേക്കുള്ള വളർച്ചയുടെ മാററത്തിൻെറ കഥയറിയൂ:'' സി.പി.ഐ നേതാവായ കല്ലാട്ട് കൃഷ്ണൻ പറയുന്നു:

വീട്ടിൽ സംസ്കൃതം പറയുന്നയാളായിരുന്നു പണ്ട് ബാലറാം. സംസ്കൃതം പറഞ്ഞ് ആളെ ഞെട്ടിക്കുകയായിരുന്നില്ല. മുത്തശ്ശിയോടു സംസ്കൃതത്തിലേ സംസാരിക്കാവൂ എന്നായിരുന്നു വ്യവസ്ഥ. സംസ്കൃതവിദുഷിയായ മുത്തശ്ശിയായിരുന്നു ബാലറാമിൻെറ സംസ്കൃതഗുരു.

അന്നു പഠിച്ച സംസ്കൃതം കമ്മ്യൂണിസ്ററ് നേതാവെന്ന നിലയിൽ വലിയ ഗുണം ചെയ്തു. അതിനൊക്കെപ്പുറമേ സാക്ഷാൽ സഞ്ജയൻെറ സംസ്കൃത ഗുരുവാകാൻ ബാലറാമിനു കഴിഞ്ഞതായും അദ്ദേഹമൊരിക്കൽ പറഞ്ഞതായി കല്ലാട്ട് ഓർക്കുന്നു.

എൻ.ഇ.ബാലറാം സന്ന്യാസിയായിരുന്നുവെന്ന് പലർക്കും അറിയില്ല. പ്രാഥമിക വിദ്യാഭ്യാസത്തിനുശേഷം അദ്ദേഹം നേരെ ആദ്ധ്യാത്മികവാദവുമായി സന്ന്യാസത്തിനു പോയി. കൽക്കത്തയിലെ ശ്രീരാമകൃഷ്ണാശ്രമത്തിലും കാലടിയിലുമൊക്കെ ആദ്ധ്യാത്മികതയുമായി കുറേനാൾ കഴിഞ്ഞു. ഇക്കാലത്തും മനുഷ്യനന്മയായിരുന്നു ലക്ഷ്യമെന്ന കാര്യം അദ്ദേഹം പലപ്പോഴും പറയാറുണ്ടായിരുന്നെന്ന് കല്ലാട്ട് ഓർക്കുന്നു.

ആദ്ധ്യാത്മികതയിൽനിന്ന് സ്വാതന്ത്ര്യസമരത്തിൻെറ തീച്ചൂളയിലേക്കുള്ള എടുത്തുചാട്ടം ഓർക്കാപ്പുറത്തായിരുന്നു. ദേശീയ പ്രസ്ഥാനത്തിലെത്തിയപ്പോൾ ക്രമേണ ആദ്ധ്യാത്മികതയിൽനിന്ന് യുക്തിവാദത്തിലേക്കു കടന്നത് അതിലേറെ ആകസ്മികമായിരുന്നു.

ഒരിക്കൽ പതിഞ്ഞ സ്വരത്തിൽ ബാലറാം നടത്തിയ ഒരു പരാമർശം കേട്ടുനിന്നവർക്കെല്ലാം അവിശ്വസനീയമായ വാർത്തയായിരുന്നു.

''ഞാൻ തലശ്ശേരി താലൂക്ക് എസ്.എൻ.ഡി.പി യൂണിയൻ സെക്രട്ടറിയായിരുന്നു.''

സവർണ്ണനായ ബാലറാം എസ്.എൻ.ഡി.പി യൂണിയൻ ഭാരവാഹിയായയോ? ശ്രീനാരായണ പ്രസ്ഥാനം ജാതിഭേദത്തിനതീതമായതാണെങ്കിലും അതു മാനസികമായി ഉൾക്കൊള്ളാൻ കഴിയാത്തവർക്കുണ്ടോ മനുഷ്യനന്മയിൽ വിശ്വസിക്കുന്ന ബാലറാമിൻെറ ചെയ്തികൾ ഉൾക്കൊള്ളാനാകുന്നു.

ശ്രീനാരായണഗുരുവിൻെറ ശിഷ്യനായ ശിവപ്രസാദ് തലശ്ശേരിയിൽ ബീഡിത്തൊഴിലാളികളെ സംഘടിപ്പിക്കുമ്പോൾ ആ പ്രസ്ഥാനത്തിൻെറ സജീവ പ്രവർത്തകനായിരുന്നു ബാലറാം. സി.എച്ച്.കണാരൻ പ്രസിഡൻറും ബാലറാം വൈസ് പ്രസിഡൻറും വാഗ്ഭടാനന്ദഗുരു അംഗവുമായുള്ളതായിരുന്നു അന്നത്തെ ആ തൊഴിലാളി സംഘടന.

ഈ പ്രസ്ഥാനത്തിൻെറ അടിസ്ഥാനത്തിൽ നിന്നുകൊണ്ടാണ് ബാലറാം മുന്നേറുന്നത്. ഒരുകാലത്ത് ഒരേ സംഘടനയിൽ പ്രവർത്തിച്ച വാഗ്ഭടാനന്ദനുമായി സി.എച്ച് കണാരനും എൻ.ഇ.ബാലറാമും യുക്തിവാദത്തിൻെറ പേരിൽ വാദപ്രതിവാദം വരെയുണ്ടായി.

കോൺഗ്രസ്സ് പ്രസ്ഥാനം കണ്ണൂരിലെ കോട്ടയം താലൂക്കിൽ കെട്ടിപ്പടുത്തതിൽ വലിയ പങ്കുവഹിച്ച ബാലറാം കമ്മ്യൂണിസ്ററ് പാർട്ടിക്കും പാർട്ടി പിളർന്നപ്പോൾ സി.പി.ഐക്കും മലബാറിൽ വേരോട്ടം നൽകാൻ അശ്രാന്തപരിശ്രമം നടത്തി. 1939-ലെ ലോകയുദ്ധത്തിൽ ഇന്ത്യയെ ബ്രിട്ടീഷ്പക്ഷത്തു പങ്കാളിയാക്കിക്കൊണ്ട് സ്റ്റേറ്റ് സെക്രട്ടറി നടത്തിയ പ്രഖ്യാപനത്തിനെതിരെ തലശ്ശേരിയിൽ നടന്ന വെടിവയ്പിൽ കലാശിച്ച പ്രതിഷേധ യോഗത്തിൻെറ സംഘാടനത്തിൽ പി.കെ.മാധവനു വലംകൈ ആയിരുന്നു ബാലറാം.

അന്നു ബീഡിത്തൊഴിലാളികൾ ഉയർത്തിയ പ്രതിഷേധ ദുർഗ്ഗത്തിനു മുന്നിൽ പൊലീസ് സേനയ്ക്ക് ലാത്തിയുമായി പിൻവാങ്ങേണ്ടി വന്നു. പിന്നീട് വെടിവയ്പിലൂടെയാണവർ പ്രതികാരം തീർത്തത്. തലശ്ശേരി ജവഹർ ഘട്ടിലെ ആ പ്രതിഷേധയോഗ സ്മരണ ബാലറാമിന് നിത്യസ്മാരകമായിരിക്കും.

41-ൽ അറസ്ററു ചെയ്ത് ജയിലിൽ എത്തിച്ചപ്പോൾ ബാലറാമിൻെറ കൈയിൽ പുസ്തകമുണ്ടായിരുന്നു. എന്നും ബാലറാമിൻെറ കൈയിൽ ഒരു പുസ്തകമുണ്ടായിരുന്നു. ആ പുസ്തകങ്ങളിൽനിന്നു ലഭിച്ച അറിവ് ബാലറാം പാർട്ടിയുടെ ശക്തിയാക്കിമാററി. മനുഷ്യസ്നേഹത്തിൻെറ ശക്തിയാക്കിമാററി.

ഞങ്ങൾക്കു നഷ്ടപ്പെട്ടത് പാർട്ടി നേതാവിനെയാണ്. എല്ലാ രംഗത്തും ശോഭിച്ച നേതാവിനെ. ഇത് ഞങ്ങളുടെ മാത്രം നഷ്ടമല്ല നാടിന്റെ നഷ്ടമാണ് ഇത്രയും പറയുമ്പോൾ കല്ലാട്ടുകൃഷ്ണൻെറ കണ്ണുകളിൽ [illegible]



ഒരു പഴയകാലചിത്രം
ഇളയ മകൻ ജോയിയോടൊപ്പം



# അറുപതുകൊല്ലത്തെ ബന്ധം

ഇ.എം.എസ്. നമ്പൂതിരിപ്പാട്

1930 കളുടെ അവസാന പകുതിയിലാണ് സ. ബാലറാമുമായി എനിക്ക് ആദ്യം ബന്ധപ്പെടാൻ കഴിഞ്ഞത്. അന്നത്തെ ഇടതുപക്ഷ കെ.പി.സി.സി.യുടെ പ്രവർത്തനത്തിലും അതിനകത്ത് പ്രവർത്തിച്ചിരുന്ന കോൺഗ്രസ് സോഷ്യലിസ്റ്റുകളെ കമ്മ്യൂണിസ്റ്റുകാരാക്കി മാറ്റുന്നതിലും ഞങ്ങൾ സഹകരിച്ചു.

പിന്നീട് അവിഭക്ത കമ്മ്യൂണിസ്റ്റ് പാർട്ടിയിൽ ഒന്നായും ഭിന്നിപ്പിനുശേഷം രണ്ടു പാർട്ടികളിലായും പ്രവർത്തിച്ചതിൻെറ ഫലമായി ഞങ്ങളുടെ ബന്ധം കൂടുതൽ ഉറച്ചു.

വിരുദ്ധനിലപാടുകളെടുക്കുന്ന രണ്ടു പാർട്ടികളുടെ തലപ്പത്തിരിക്കുന്നവരായിരുന്നു ഞങ്ങളെങ്കിലും, ഞങ്ങൾ തമ്മിലുള്ള സ്നേഹബഹുമാനങ്ങൾ തുടർന്നുപോന്നു. മാർക്സിസം-ലെനിനിസത്തിൻെറ അടിസ്ഥാനതത്വങ്ങളെ ആസ്പദമാക്കി ഇന്ത്യൻ സംസ്കാരം വിലയിരുത്തുകയും അതുവഴി ഹിന്ദുത്വവാദികളുടെ കുപ്രചരണങ്ങൾക്ക് മറുപടി നൽകുകയും ചെയ്യുന്ന കാര്യത്തിൽ ഞങ്ങൾ അന്യോന്യം സഹകരിച്ചു.

താത്വികതലത്തിലുള്ള ഈ പ്രവർത്തനം ഞങ്ങളെ വീണ്ടും അന്യോന്യം അടുപ്പിച്ചു.



ഒരേ പാതയിൽ, പക്ഷേ ഇ.എം.എസ്സും, ബാലറാമും

ഇന്ത്യൻ ദർശനത്തെക്കുറിച്ച് അദ്ദേഹം നടത്തിക്കൊണ്ടിരുന്ന പഠനം പൂർത്തിയായിരുന്നുവെങ്കിൽ ഇന്ത്യയിലെ മാർക്സിസം-ലെനിനിസത്തിന് അതൊരു വിലപ്പെട്ട സംഭാവനയാകുമായിരുന്നു. അത് പൂർത്തിയാക്കുന്നതിനുമുൻപാണ് അദ്ദേഹം അന്തരിച്ചതെങ്കിൽ അത് ഇന്ത്യയിലെ മാർക്സിസം-ലെനിനിസത്തിന് കനത്ത നഷ്ടമാകും.

# ബാലൻ ഞങ്ങളുടെ കരുത്തായിരുന്നു

മാമ്പയിൽ, ദേവകിഅമ്മ

''ബാലൻ എന്നും ഞങ്ങൾക്ക് ഒരു കരുത്തായിരുന്നു''-എൻ.ഇ.ബാലറാമിൻെറ രണ്ടാനമ്മയായ മാമ്പയിൽ ദേവകിയമ്മ വിതുമ്പിക്കൊണ്ട് പറഞ്ഞു.

''1948-ൽ ഒളിവിൽ കഴിഞ്ഞിരുന്ന കാലത്ത് നട്ടപ്പാതിരിക്കൊക്കെയാണ് ബാലൻ വീട്ടിൽ വരിക. അപ്പോഴും ബാലൻ പറയും പൊലീസ് വന്ന് തിരക്കിയാൽ അമ്മ കള്ളം പറയരുത്. ഞാനുണ്ടെങ്കിൽ ഉണ്ടെന്നുതന്നെ അവരോടു പറയണം. പിണറായിയിലെ ശ്മശാനത്തിലാണ് രാത്രി ബാലനും മററും ഒളിച്ചിരുന്നത്. അന്വേഷിച്ചു വന്ന പൊലീസ് വീട്ടിലെ പാത്രങ്ങളും സാധന സാമഗ്രികളും ഒക്കെ തച്ചുടയ്ക്കും''-കമ്മ്യൂണിസ്ററ് പാർട്ടി നിരോധിച്ചതിനുശേഷം നടന്ന ആ കാലഘട്ടത്തെ കമ്മ്യൂണിസ്ററ് കലാപകാലം എന്നാണ് ദേവകിയമ്മ വിശേഷിപ്പിക്കുന്നത്.

ബാലറാമിന് 22 വയസ്സു കഴിഞ്ഞപ്പോഴാണ് പെററമ്മയായ ലക്ഷ്മിയമ്മ മരണമടഞ്ഞത്. തുടർന്നാണ് അച്ഛൻ നാരായണ മാരാർ ദേവകിയമ്മയെ വിവാഹം കഴിക്കുന്നത്. ദേവകിയമ്മയ്ക്ക് അന്ന് ഒരു പുത്രിയുണ്ടായിരുന്നു. ലക്ഷ്മിയമ്മയ്ക്ക് ബാലറാം ഉൾപ്പെടെ നാലു മക്കളാണ് ഉണ്ടായിരുന്നത്. ബാലറാം ആണ് മൂത്തമകൻ. നാണുമാരാർ, മീനാക്ഷി, യശോദ എന്നിവരാണ് മററു മക്കൾ. ദേവകിയമ്മയ്ക്ക് പിന്നീട് മൂന്നുമക്കൾ കൂടി ജനിച്ചു-മുരളീകൃഷ്ണൻ, ശശിധരൻ, സന്ദിനി. ഏഴുമക്കളുടെ വലിയ കുടുംബം പിണറായിയിലാണ് താമസിച്ചുവന്നത്.

''ബാലനെ ഞാനല്ല പ്രസവിച്ചതെങ്കിലും എനിക്കവൻ മകനെപ്പോലെയും ഞാൻ അവന് പെററമ്മയെപ്പോലെയുമായിരുന്നു''-ദേവകിയമ്മ പറഞ്ഞു. കണ്ണൂരിൽ വരുമ്പോഴൊക്കെ ബാലൻ എന്നെ കാണാൻ വൻകുളത്തുവയലിൽ എത്തും. ഏററവും ഒടുവിൽ വന്നത് ഇക്കഴിഞ്ഞ ജനുവരി ഒന്നിനായിരുന്നു.



83 വയസ്സായ ദേവകിയമ്മ ബാലറാമിൻെറ പിതാവ് നാരായണമാരാർ മരിച്ചശേഷമാണ് പിണറായിയിൽനിന്ന് അഴീക്കോട്ടെ വൻകുളത്തുവയലിലേക്ക് താമസം മാററിയത്. നാരായണമാരാർ മരിച്ചിട്ട് ഇപ്പോൾ 23 വർഷമാകുന്നു.

ബാലറാമിൻെറ മരണവാർത്തയറിഞ്ഞ ആ വന്ദ്യവയോധികയ്ക്ക് മകൻെറ മൃതശരീരം ഒരുനോക്ക് കാണണമെന്നുണ്ടായിരുന്നു. ശവസംസ്ക്കാരം തിരുവനന്തപുരത്തുവച്ചാണെന്ന് അറിഞ്ഞതോടെ അവരുടെ ആ ആഗ്രഹം വിഫലമായി.



# ബാലറാം ഒരു മാതൃക

കെ.വി. സുരേന്ദ്രനാഥ്

**എ**ൻ.ഇ. ബാലറാം അറിയപ്പെടുന്നത് കൂടുതലും രാഷ്ട്രീയ നേതാവായിട്ടാണ്. എന്നാൽ അദ്ദേഹം രാഷ്ട്രീയനേതാവായിരുന്നോ, സൈദ്ധാന്തികനായിരുന്നോ, ദാർശനികനായിരുന്നോ. അദ്ദേഹത്തെ അടുത്തറിയുന്നവർക്ക് നിഷ്പ്രയാസം പറയാൻ കഴിയും ഇതെല്ലാമായിരുന്നു അദ്ദേഹം ഒരേ സമയം.

പരുക്കനല്ലാത്ത ശബ്ദത്തിലാണെങ്കിലും കൃശഗാത്രനായ ശ്രീ. ബാലറാം വിവാദ രാഷ്ട്രീയ പ്രശ്നങ്ങളെ സംബന്ധിച്ച് ആണെങ്കിൽക്കൂടി ചുരുങ്ങിയ വാക്കുകളിലേ സംസാരിക്കാറുള്ളൂ. ചുരുങ്ങിയ വാക്കുകളാണെങ്കിലും അദ്ദേഹം പറയുന്ന കാര്യങ്ങൾ തറപ്പിച്ച് കുറിക്കുകൊള്ളുന്നവിധം പറയുമായിരുന്നു. സാധാരണ രാഷ്ട്രീയ പ്രവർത്തകർക്ക് ദൈനംദിന രാഷ്ട്രീയ കാര്യങ്ങൾക്കപ്പുറം മനസ്സ് വ്യാപരിപ്പിക്കാൻ സാവകാശം കിട്ടാറില്ല. പ്രത്യേകിച്ചും പാർലമെൻററി സംവിധാനത്തിൻെറ ചട്ടക്കൂട്ടിനകത്ത്. എന്നാൽ അടുത്ത തിരഞ്ഞെടുപ്പിൻെറ വോട്ടിൻെറ പ്രാധാന്യത്തോടൊപ്പം നമ്മുടെ രാജ്യത്തിലെ അടുത്ത തലമുറയുടെ വളർച്ചയ്ക്ക് ഉറപ്പു നൽകുന്ന കാര്യങ്ങളെപ്പറ്റിയും ചിന്തിക്കാനും പ്രവർത്തിക്കാനും കഴിയുക സദ്ധ്യമാണ് എന്ന് സ്വന്തം പ്രവർത്തനംകൊണ്ട് മാതൃക കാട്ടിത്തന്ന അപൂർവ്വം രാഷ്ട്രീയ നേതാക്കൻമാരിൽ തിളങ്ങുന്ന ഒരാളാണ് ശ്രീ. എൻ.ഇ. ബാലറാം. രാജ്യത്തിൻെറയും നമ്മുടെ സമൂഹത്തിൻെറയും പ്രശ്നങ്ങൾ പ്രായപൂർത്തിയാകുന്നതിനുമുമ്പ്, പഠിത്തം പൂർത്തിയാക്കുന്നതിനുമുമ്പ് അദ്ദേഹത്തെ അലട്ടി. പരിഹാരമാർഗ്ഗങ്ങൾ അന്വേഷിച്ചുള്ള അദ്ദേഹത്തിൻെറ യാത്ര വിദൂരസ്ഥമായ കല്ക്കത്തയിലെ ശ്രീരാമകൃഷ്ണ മിഷൻ വരെയെത്തി. പരിഹാരമാർഗ്ഗം ജനങ്ങളുടെ ഇടയിലാണ് മുളച്ചുപൊങ്ങുക. അവിടെയാണ് തേടേണ്ടത് എന്ന് അനുഭവത്തിൽക്കൂടി അദ്ദേഹത്തിനു കിട്ടിയ ബോദ്ധ്യം അദ്ദേഹത്തെ കണ്ണൂർ ജില്ലയിലെ സാധാരണക്കാരുടെ ഇടയിലേക്കുതന്നെ എത്തിച്ചു. ആ ബോദ്ധ്യംതന്നെ അദ്ദേഹത്തെ പരിഹാരമാർഗ്ഗം സോഷ്യലിസത്തിലേക്കുള്ള സാമൂഹിക പരിവർത്തനം മാത്രമാണ് എന്ന നിഗമനത്തിൽ എത്തിച്ചു. അങ്ങനെ അദ്ദേഹം അനുഭവങ്ങളിൽക്കൂടി കോൺഗ്രസ് സോഷ്യലിസ്റ്റും പിന്നെ കമ്മ്യൂണിസ്റ്റും ആയിത്തീർന്നു.

കേരളത്തിൽ ഇന്ത്യൻ കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ ഘടകമുണ്ടാക്കാൻ തീരുമാനമെടുത്ത 1939-ലെ പിണറായി സമ്മേളനത്തിലെ പങ്കാളികളിൽ ഒരാളായിരുന്നു അദ്ദേഹം. അങ്ങനെ കേരളത്തിലെ കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ സ്ഥാപകൻമാരിൽ ഒരാൾ എന്ന് അദ്ദേഹത്തെ കരുതാം. പ്രാദേശിക പ്രവർത്തനത്തിൽനിന്നും അഖിലേന്ത്യാ നേതൃത്വത്തിലേക്ക് ഉയർന്ന അദ്ദേഹം പാർട്ടിയിലെ ദേശീയ നിർവ്വാഹക സമിതിയിലേയും, പാർട്ടി സെക്രട്ടേറിയറ്റിലേയും അംഗമായിരുന്നു. എന്നാൽ എല്ലാ കാര്യങ്ങളും പാട്ടിയുടെ ഇടുങ്ങിയ രാഷ്ട്രീയ ചട്ടക്കൂട്ടിനുള്ളിൽ മാത്രം കാണുക അദ്ദേഹത്തിന് അപരിചിതമായിരുന്നു എന്നു മാത്രമല്ല അങ്ങനെയൊരു സമീപനം തെറ്റാണെന്ന് അദ്ദേഹം ബലമായി



വിശ്വസിക്കുകയും ചെയ്തിരുന്നു.

പഴയ തലമുറയിലെ മറ്റനവധി രാഷ്ട്രീയ നേതാക്കളെപ്പോലെ അദ്ദഹവും സ്വന്തം ജീവിതത്തിൽ ഗാന്ധിയൻ ലാളിത്യം മുറുകെപ്പിടിച്ചിരുന്ന ഒരാളായിരുന്നു. 1960-കളിൽ കുറേക്കാലം എം.എൽ.എ. ആയിരുന്ന ശ്രീ. ബാലറാം ഞങ്ങളോടൊപ്പം കേരള സംസ്ഥാന ട്രേഡ് യൂണിയൻ കൗൺസിലിൻെറ ആസ്ഥാനത്ത് നിയമസഭാ സമ്മേളനകാലത്ത് താമസിക്കുമായിരുന്നു. പാർട്ടി, നേതാവെന്നുള്ള നിലയ്ക്ക് അതിനുമുമ്പുതന്നെ ശ്രീ. ബാലറാമിനെപ്പറ്റി അറിയാമായിരുന്നുവെങ്കിലും അദ്ദേഹവുമായി അടുത്ത് ഇടപഴകാൻ അവസരം കിട്ടുന്നത് ഈ അവസരത്തിലായിരുന്നു. അന്ന് അദ്ദേഹം എം.എൽ.എ. ആണെങ്കിലും കാലിൽ ചെരുപ്പിടാൻ ഒരുവിധത്തിലും സമ്മതിക്കുകയില്ലായിരുന്നു. അവസാനം ഞങ്ങൾ—ഞങ്ങളെന്നാൽ ട്രേഡ് യൂണിയൻ കൗൺസിൽ നേതാവ് പി. ബാലചന്ദ്രമേനോനും മറ്റും—വളരെ നിർബന്ധിച്ച് അദ്ദേഹത്തെക്കൊണ്ട് ചെരുപ്പ് ഇടുന്നതിന് സമ്മതിപ്പിച്ചത് ഞാനിപ്പോഴും ഓർക്കുന്നു.

അദ്ദേഹവും ബാലചന്ദ്രമേനോനും ഓഫീസ് സെക്രട്ടറിയായിരുന്ന സുധാകരമേനോനും ഒക്കെക്കൂടിച്ചേർന്ന് വൈകുന്നേരം ട്രേഡ് യൂണിയൻ ഓഫീസിൽ കൂടുന്ന സദസ്സ് ചർച്ചചെയ്യാത്ത വിഷയങ്ങൾ ഒന്നും ബാക്കിയുണ്ടായിരുന്നില്ല. ബാലചന്ദ്രമേനോൻെറ ഇംഗ്ളീഷ്—പാശ്ചാത്യ സാഹിത്യത്തോടുള്ള അഭിനിവേശത്തോട് കിടപിടിക്കുന്ന തരത്തിലുള്ള ബാലറാമിൻെറ ക്ളാസിക്കൽ ഭാരതീയ സാഹിത്യജ്ഞാനവും ഭവഭൂതിയും കാളിദാസനും മുതൽ ഉപനിഷത്തും സൗന്ദര്യശാസ്ത്രവും ഉൾപ്പെടെയുള്ള വിഷയങ്ങളിലെ അവഗാഹം ഈ സദസ്സുകളിൽ പ്രകടമാകുമായിരുന്നു. ഈ സദസ്സുകളിലെ ചർച്ച ആയിരിക്കാം ഒരുപക്ഷേ ഇംഗ്ളണ്ടിലും അമേരിക്കയിലും പ്രസിദ്ധീകൃതമാകുന്ന ഏറ്റവും പുതിയ നോവലുകൾ കഴിയുമെങ്കിൽ ഒരെണ്ണം വിടാതെ വായിക്കാനുള്ള പ്രേരണ അദ്ദേഹത്തിൻെറ മേൽ ചെലുത്തിയത്. ഈ സദസ്സിന് കൂടെക്കൂടെ ഭംഗം വരുമായിരുന്നു. കാരണം ശ്രീ. ബാലറാം തന്നെ പലപ്പോഴും ഞങ്ങളറിയാതെ ആഴ്ചയിൽ രണ്ടും മൂന്നും തവണ സിനിമ കാണാൻ പോകും. അന്ന് ചർച്ച മുടങ്ങും. സിനിമാ റിവ്യൂ അദ്ദേഹം എഴുതുമായിരുന്നില്ലെങ്കിലും കാണുന്ന സിനിമയുടെ മൂർച്ചയുള്ള വിമർശനം അദ്ദേഹം ചൂടോടെ പിറ്റേന്നുതന്നെ പാസ്സാക്കുമായിരുന്നു. 1969 മുതലാണ് ഞങ്ങൾ തമ്മിൽ

(ശേഷം 58-ാം പേജിൽ)









985
വില: 5 രൂപ





മുഖചിത്രം:
ശ്രീ. മൻമോഹൻസിംഗ്

# കോൺഗ്രസ്ഐയിലെ അസംബന്ധനാടകങ്ങൾ

പ്രത്യേക ലേഖകൻ



നോൺസെൻസ് അല്ലാതെ മറെറന്താണ് കേരളത്തിൽ നടന്നുകൊണ്ടിരിക്കുന്ന കോൺഗ്രസ്സ്-ഐ നാടകം? ഏതെങ്കിലും കൊട്ടകയിൽ ഏതെങ്കിലും നാടകക്കമ്പനി നടത്തുന്ന നാടകം വല്ലതുമായിരുന്നു ഇതെങ്കിൽ ഇതിൻെറ മാനേജരെയും സംവിധായകനെയും നടീനടന്മാരെയുമൊക്കെ എന്നേ ആളുകൾ അടിച്ച് ശരിപ്പെടുത്തിയേനെ. രാഷ്ട്രീയമായതിനാൽ, അധികാരത്തിൻെറ കാര്യമായതിനാൽ, ജനങ്ങളുടെ പേരിലായതിനാൽ, ജനങ്ങളുടെ നെഞ്ചിൽ ക്കയറിനിന്ന് കുറേ നേതാക്കൾ ആഭാസനാടകം കളിക്കുന്നു. വിനോദത്തിൻെറ പേരിലായിരുന്നുവെങ്കിൽ അടിവാങ്ങുമായിരുന്ന നാടകക്കമ്പനിക്കാർ ഭരണാധികാരം കയ്യാളുന്നതുപോലെ ഗൗരവപൂർണ്ണമായ കാര്യമായതിനാൽ അടിപോയിട്ട് ഒരു കൂക്കുവിളിപോലും വാങ്ങിപ്പിടിക്കാതെ രക്ഷപ്പെട്ടുനിന്ന് കളിതുടരുന്നു. ഭയങ്കര വിരോധാഭാസംതന്നെ.

കുറേമാസം മുമ്പുവരെ കരുണാകരനെയും മക്കളെയും കടിച്ചുകീറിത്തിന്നാൻ നടന്നിരുന്ന ജി.കാർത്തികേയൻ എന്ന നേതാവ് ഇപ്പോൾ പണ്ടൊരിക്കൽ പരസ്യമായി പന്തളം സുധാകരനും രമേശ് ചെന്നിത്തലയും ചെയ്തതുപോലെ കരുണാകരൻെറ കാൽതൊട്ട് തലയിൽ വയ്ക്കുകയും 'സാറിൻെറ' കൃപാകടാക്ഷം കൊണ്ടുമാത്രമാണ് ഞാനിങ്ങനെ ശ്വാസം കഴിച്ചുനടക്കുന്നതെന്ന് നാണമില്ലാതെ തട്ടിമൂളിക്കുകയും ചെയ്യുന്നു. കരുണാകരൻ കാറപകടത്തിൽപ്പെട്ട് അന്ത്യശ്വാസം വലിക്കുന്നു എന്നു തോന്നിയപ്പോൾ അദ്ദേഹത്തെ തള്ളിപ്പറഞ്ഞുകൊണ്ട് മുഖ്യമന്ത്രിയാവാൻ കച്ച കെട്ടിത്തുടങ്ങിയ മാന്യദേഹമാണ് കാർത്തികേയനെന്ന് ആർക്കാണ് ഓർമ്മയില്ലാത്തത്?

വയ്പുമീശയെക്കാൾ ദയനീയമായ ഒരു മീശ വച്ചിട്ടുകൂടിയും ആരും ഗൗനിക്കാത്ത പരാക്രമശാലിയാണ് പി.പി.ജോർജ്. അദ്ദേഹം മന്ത്രിസഭയിലിരുന്ന് കൃഷികാര്യം ഭരിക്കുന്നതിനിടയിൽ കാണിക്കാത്ത അഴിമതികളില്ലെന്ന് നിയമസഭയിലെ അംഗങ്ങളും ആ സഭയ്ക്കുപുറത്ത് ജനങ്ങളും പറയുന്നു. ഭരണകാര്യങ്ങളിൽ വട്ടപ്പൂജ്യം മാത്രമായ ഈ

(ശേഷം 65-ാം പേജിൽ)








# കേരളീയനും യാത്രയായി

ആർ. സുഭാഷ്



അധഃസ്ഥിതന് രാജപാതയൊരുക്കാൻ ചോരചിന്തിയ ഒരാൾകൂടി യാത്രയായിരിക്കുന്നു. മർദ്ദനവും ഭീഷണിയും പ്രലോഭനവും ഒരുപോലെ മന്ദഹാസത്തോടെ നേരിട്ട കെ.എ. കേരളീയൻ.

നന്മയുടെ നിറകുടംപോലെ നമുക്കിടയിൽ ജീവിച്ച കേരളീയൻ. ആരുമാകാമായിരുന്നിട്ടും ഒരു പഞ്ചായത്തു മെംബർപോലും ആകാതിരുന്ന മനുഷ്യൻ. ബ്രിട്ടീഷ് പട്ടാളത്തിൻെറയും ജന്മി-ഭൂപ്രഭുവർഗ്ഗത്തിൻെറ പിണിയാളുകളുടേയും പേശീബലത്തിനു മുന്നിൽ കുഴഞ്ഞുവീണിട്ടും സ്വന്തം ഇച്ഛാശക്തികൊണ്ടു മാത്രം ഉയിർത്തെഴുന്നേററ സഖാവ്. സ്വപ്നലോകം യാഥാർത്ഥ്യമായപ്പോൾ ഒപ്പമുണ്ടായിരുന്നവർ മന്ത്രിക്കസേരയിലേക്കും അധികാരത്തിൻെറ ശീതളിമയിലേക്കും നടന്നടുക്കുന്നതു കണ്ട് തിരിച്ചുനടന്ന പോരാളി. താൻ ചിന്തിയ ചോരയ്ക്ക് കേരളീയൻ ഒരിക്കലും വിലചോദിച്ചില്ല. ഭരണകേന്ദ്രത്തിൻെറ ഇടനാഴികളിൽ കസേരകളി തിമിർത്തുനടന്നപ്പോഴെല്ലാം കേരളീയൻ സ്വന്തം വീട്ടിലെ ചാരുകസേരയിൽ പുസ്തകം വായിച്ചിരുന്നു. ഗോവിന്ദപുരത്തെ പുറത്താടത്തു വീടിൻെറ പൂമുഖത്ത് ഇപ്പോൾ അനാഥമായിക്കിടക്കുന്ന ചാരുകസേര.

വയറു വിശന്നപ്പോൾ വിപ്ളവകാരിയായ ആളല്ല കേരളീയൻ. കടയപ്രത്ത് കുഞ്ഞപ്പ നമ്പ്യാർ എന്ന കെ.എ. കേരളീയൻ ജനിച്ചത് വടക്കേ മലബാറിലെ ഒരു ജന്മികുടുംബത്തിൽ. ബ്രിട്ടീഷുകാരുടെ ഭരണം എന്നു പേരുണ്ടെങ്കിലും നാട്ടിലെ യഥാർത്ഥ ഭരണക്കാർ ജന്മിമാർ. പെരളശ്ശേരിയിലെ ഇംഗ്ളീഷ് മിഡിൽ സ്കൂളിൽ പഠിക്കാൻ ചെന്ന കുഞ്ഞപ്പ നമ്പ്യാർക്ക് ഒരു അദ്ധ്യാപകനെ ഏറെ ബോധിച്ചു—എ.കെ. ഗോപാലൻ. ഹാഫ് ട്രൗസറും തൊപ്പിയുമൊക്കെയായി കുട്ടികളെ പഠിപ്പിച്ച ഗോപാലൻമാസ്ററർ കേരളത്തിൻെറ ഓമനയായ എ.കെ.ജി ആവുന്നതും കുഞ്ഞപ്പ നമ്പ്യാർ കേരളീയനാവുന്നതും ഒരുമിച്ചായിരുന്നു. തൻെറ യഥാർത്ഥ ഗുരുനാഥനായി കേരളീയൻ അംഗീകരിച്ചതും എ.കെ.ജിയെ മാത്രം. ഇരുവർക്കും സമാനതകളും ഏറെ.

ഗാന്ധിശിഷ്യനായി ദേശീയപ്രസ്ഥാനത്തിൻെറ ഭാഗമായ കേരളീയന് പിന്നീടു ഭഗത്സിംഗിനെപ്പോലുള്ള നേതാക്കൾ മാർഗ്ഗദീപമായി. കമ്മ്യൂണിസത്തിൻെറ സമത്വസുന്ദരലോക സ്വപ്നം കേരളീയൻെറ സ്വപ്നമായി. ബ്രിട്ടീഷ് കോടതിയുടെ മുന്നിൽനിന്ന് തൻെറ പേര് 'കേരളീയൻ' എന്നാണെന്ന് അദ്ദേഹം പ്രഖ്യാപിച്ചു. മലബാറും കൊച്ചിയും തിരുവിതാംകൂറുമായിക്കിടന്ന നാടിനെ അന്നേ കേരളീയൻ ഒന്നായിക്കണ്ടു! അന്നു തുടങ്ങിയ ജയിൽവാസവും മർദ്ദനവും കേരളീയന് ചെറിയ ഇടവേളകൾ മാത്രം നല്കി തുടർന്നുകൊണ്ടേയിരുന്നു.

ആറേഴു ദശകം മുമ്പുള്ള മലബാർ. ജന്മിത്തവും നാടുവാഴിത്തവും ബ്രിട്ടീഷ് തണലിൽ തഴച്ചുവളരുന്നു. അന്ധവിശ്വാസികളായ ജനങ്ങൾ. ബ്രിട്ടീഷ് ചക്രവർത്തിയെ ദൈവമായിക്കരുതിയ കാലം. ദൈവഹിതം കുടിയായ്മയ്ക്കു കാരണമായിക്കണ്ടവർ. സ്വാതന്ത്ര്യദാഹികൾ അഞ്ചാംപത്തികളായി മുദ്രകുത്തപ്പെട്ടു. ഈ സാഹചര്യത്തിലാണ് കേരളീയൻ കർഷകരെ സംഘടിപ്പിക്കാൻ ഇറങ്ങിയത്.



കെ.എ. കേരളീയൻ

നർമ്മം കേരളീയന് ജന്മസിദ്ധമായിരുന്നു. ആരെയും പിടിച്ചിരുത്തുന്ന ലളിതമായ സംസാരശൈലി. പെട്ടെന്ന് ആ മനുഷ്യൻ നമ്മുടെ ഹൃദയത്തിൽ കടന്നിരുന്നുപോവും. അന്നും അതുതന്നെ സംഭവിച്ചു. കർഷകരും കർഷകത്തൊഴിലാളികളും കേരളീയൻെറ ശബ്ദത്തിനു കാതോർത്തു. കൃഷിഭൂമി കർഷകന് എന്ന മുദ്രാവാക്യം അങ്ങനെ അദ്ദേഹം അവരെ പഠിപ്പിച്ചു. പാട്ടുകൾ എഴുതിയും അതു സ്വയം പാടിക്കൊടുത്തും കേരളീയൻ നടത്തിയ പ്രകടനങ്ങളും പ്രക്ഷോഭങ്ങളും ഏറെ. മർദ്ദനംകൊണ്ടു ഫലമില്ലെന്നു വന്നപ്പോൾ ഈ 'ജന്മിപുത്ര'നെ വധിക്കാൻവരെ ഭൂപ്രഭുക്കൾ ശ്രമിച്ചു. അവരുടെ ഗുണ്ടകളുടെ കൈകളിൽ കളിപ്പാട്ടമായി കേരളീയൻ എന്ന വിപ്ളവകാരിയുടെ ശരീരം. പക്ഷേ, തനിക്കിനിയും ഏറെ മുന്നോട്ടുപോകാനുണ്ടെന്ന വിശ്വാസംകൊണ്ടു മാത്രം മരണത്തിനും ജീവിതത്തിനും ഇടയിലുള്ള നൂൽപ്പാലത്തിലൂടെ കടന്നുകയറി ആ മനുഷ്യൻ.

പിന്നെ സ്വാതന്ത്ര്യത്തിൻെറ ശുദ്ധവായു പരക്കുകയും കേരളസംസ്ഥാനം രൂപീകൃതമാവുകയും ചെയ്തു. ആദ്യ തിരഞ്ഞെടുപ്പിൽ വസന്തത്തിൻെറ ഇടിനാദവും മുഴക്കി കമ്മ്യൂണിസ്ററു ഗവൺമെൻറ് അധികാരത്തിൽ വന്നു. ആ ഗവൺമെൻറ് കാർഷികബന്ധ നിയമം കൊണ്ടുവന്നതിൻെറ. പിന്നിലെ മുഖ്യശക്തി കേരളീയനായിരുന്നു. അതിനായി അദ്ദേഹം ഭീഷണിപോലും മുഴക്കി. കാർഷികബന്ധ നിയമം ഉടൻ കൊണ്ടുവന്നില്ലെങ്കിൽ കമ്മ്യൂണിസ്ററു പാർട്ടി അംഗങ്ങളായ കർഷക പ്രതിനിധികൾതന്നെ നിയമസഭയിൽ കമ്മ്യൂണിസ്ററു മന്ത്രിസഭയ്ക്കെതിരേ അവിശ്വാസ പ്രമേയം കൊണ്ടുവരുമെന്ന ഒരു പ്രമേയം മലബാർ കർഷക യോഗം പാസാക്കിയതായി പിന്നീട് കെ.പി.ആർ. ഗോപാലൻ വെളിപ്പെടുത്തിയിട്ടുണ്ട്. ആ പ്രമേയത്തിൻെറ ശില്പി കേരളീയനായിരുന്നു.

കേരളീയനും മററും ചേർന്നാണ് 1956-ൽ കേരള കർഷകസംഘം രൂപീകരിച്ചത്. ഇന്ത്യയ്ക്കു മുഴുവൻ വഴികാട്ടിയായ ഒരു വിമോചന പ്രസ്ഥാനമാക്കി അതിനെ വളർത്തിയെടുത്തത് കേരളീയനാണ്. 1952-ൽ മലബാർ കർഷകസംഘത്തിൻെറ മുഖപത്രമായി കേരള കർഷകൻ ആരംഭിച്ചതോടെ കേരളീയൻ പത്രപ്രവർത്തനരംഗത്ത് ഇറങ്ങിയിരുന്നു. 1970 വരെ അതിൻെറ പത്രാധിപരായി തുടർന്നു. 'കൃഷിക്കാര'ൻെറ സ്ഥാപക പത്രാധിപരും അദ്ദേഹമായിരുന്നു. കാർഷികപ്രശ്നങ്ങളെക്കുറിച്ച് ഏറെ അവഗാഹമുള്ള കേരളീയൻ 'കേരള കർഷക'നിലും 'കൃഷിക്കാരനി'ലും എഴുതിയ ലേഖനങ്ങൾ ഇവിടത്തെ കാർഷിക വിപ്ളവത്തിനും കാർഷികബന്ധ നിയമങ്ങൾക്കും നല്കിയ കരുത്ത് ചെറുതല്ല.

ജൂലൈ 9-ന് ഉച്ചയ്ക്ക് 1.20-നാണ് കേരളീയൻ ഗോവിന്ദപുരത്തെ വീട്ടിൽ നിര്യാതനായത്. അദ്ദേഹത്തിന് അപ്പോൾ 84 വയസ്സായിരുന്നു പ്രായം. പതിററാണ്ടുകൾക്കു മുമ്പ് യുവാവായിരുന്നപ്പോഴും കേരളീയൻെറ ചരമവാർത്ത നാട്ടിൽ പ്രചരിച്ചിരുന്നു. അതും രണ്ടുതവണ. കൊടിയ മർദ്ദനമേററ് കേരളീയൻ മരിച്ചു എന്നുതന്നെ എല്ലാവരും കരുതി. 1931-ലായിരുന്നു ആദ്യ സംഭവം. എ.കെ.ജിയുടേയും കേരളീയൻേറയും നേതൃത്വത്തിൽ വടക്കൻ മലബാറിൽ ആരംഭിച്ച അയിത്തോച്ചാടന പ്രചാരണജാഥ ചിറയ്ക്കൽ താലൂക്കിലെ കണ്ടോത്ത് ക്ഷേത്രത്തിൻെറ മുന്നിലെത്തിയപ്പോൾ ഒരു സംഘം ആളുകൾ തടുത്തു. അണികളോട് ഉടൻ പിരിഞ്ഞുപോകാൻ കല്പിച്ച നേതാക്കൾ അവർ മടങ്ങി എന്നു കണ്ടപ്പോൾ മുന്നോട്ടുതന്നെ നടന്നു. ക്ഷേത്രപ്രവേശന വിരോധികൾ പേപ്പട്ടിയെ തല്ലുംപോലെ എ.കെ.ജിയേയും കേരളീയനേയും തല്ലി. ഒട്ടും പ്രതിരോധമില്ലാതെ ഇരുവരും മന്ദഹാസത്തോടെ മർദ്ദനം ഏററുവാങ്ങി. അബോധാവസ്ഥയിൽ പിന്നീട് ആശുപത്രിയിൽ പ്രവേശിപ്പിച്ചപ്പോഴാണ് കേരളീയൻെറ മരണവാർത്ത പ്രചരിച്ചത്.

1933 ജനുവരി 26-ന് കോഴിക്കോട് കടപ്പുറത്തുവച്ചായിരുന്നു രണ്ടാമത്തെ സംഭവം. ജനുവരി 26 ആഘോഷിക്കാൻ കടപ്പുറത്തു ചേർന്ന കോൺഗ്രസ്സ് സമ്മേളനത്തിനെതിരേ ബ്രിട്ടീഷ് പട്ടാളം നടത്തിയ മർദ്ദനത്തിലും ഏററവുമധികം മർദ്ദനമേററത് കേരളീയനായിരുന്നു. അന്നും ധീരനായ ഈ ദേശാഭിമാനിയുടെ ചരമവാർത്ത പലയിടത്തും പരന്നു. 'ത്യാഗികൾ' പലരും പിന്നീട് 'അധികാരികൾ' ആയതും അന്ന് ജന്മിമാർക്ക് ഒത്താശ ചെയ്തവർ സ്വാതന്ത്ര്യസമര സേനാനികളായി സ്ഥാനമാനങ്ങൾക്കുവേണ്ടി നെട്ടോട്ടം ഓടിയതും കണ്ട് കേരളീയൻ അമർത്തിച്ചിരിച്ചു. തന്നോട് എം.എൽ.എയും മന്ത്രിയും ആവാൻ 'നില്ക്കാൻ' പറഞ്ഞവരോട് കേരളീയൻ മറുപടിയൊന്നും പറഞ്ഞില്ല. ആ അമർത്തിച്ചിരി അപ്പോഴും ചിരിച്ച് അവരെ പറഞ്ഞയയ്ക്കുക മാത്രം ചെയ്തു.

വാർദ്ധക്യകാലത്ത് എഴുത്തിലും വായനയിലും മുഴുകിക്കഴിയുകയായിരുന്നു കേരളീയൻ. സന്ദർശകരോട് മധുരമായി സംസാരിക്കും. പഴയ കഥകൾ പറയുമ്പോൾ പക്ഷേ, ഒരിക്കലും കടന്നുവരാത്ത ഒന്നുണ്ടായിരുന്നു—'ഞാൻ' എന്ന വാക്ക്. ജീവിതം സഹജീവികൾക്കുവേണ്ടി സമർപ്പിച്ച ഈ മനുഷ്യന് അത്തരം ഒരു ഭാവമേയുണ്ടായിരുന്നില്ല. പാർട്ടിരഹസ്യങ്ങൾ മരിക്കുംവരെ കേരളീയൻ പുറത്തു പറഞ്ഞിരുന്നില്ല. അത്തരം സന്ദർഭങ്ങളിൽ ആ മുഖത്ത് ഒരു കുസൃതിച്ചിരി വിരിയും. ഉടൻ എന്തെങ്കിലും എടുത്തു വായിച്ചുതുടങ്ങും. തന്നെക്കുറിച്ച് എന്തെങ്കിലും എഴുതാൻ അടുത്തുകൂടിയവരേയും കേരളീയൻ പ്രോത്സാഹിപ്പിച്ചില്ല.

ചടങ്ങുകൾ ഒന്നുമില്ലാതെ വെറും ഒരു സാധാരണക്കാരനെപ്പോലെ കേരളീയൻെറ മൃതദേഹവും പൊതുശ്മശാനത്തിൽ സംസ്കരിച്ചു. അദ്ദേഹം ആഗ്രഹിച്ചതും അതുതന്നെ. റീത്തുകളുമായെത്തിയവർ നിരാശരായി. തൻെറ മൃതദേഹത്തിൽ പൂക്കൾ വയ്ക്കുന്നത് കേരളീയൻ വിലക്കിയിരുന്നു. ഇത്തരം ഏർപ്പാടുകളുടെ പൊള്ളത്തരം എന്നേ ആ മനുഷ്യൻ മനസ്സിലാക്കിയിരുന്നു.

മരിക്കുന്നതിന് മാസങ്ങൾക്കുമുമ്പ് ഒരു ചെറുചിരിയോടെ കേരളീയൻ പറഞ്ഞു, 'ഞാൻ എൻെറ ഒസ്യത്ത് തയ്യാറാക്കിയിട്ടുണ്ട്.'' അപ്പോൾ ചിരിച്ചത് കേട്ടുനിന്നവരായിരുന്നു. അതിൻെറ കാരണം മനസ്സിലാക്കിയെന്നോണം അദ്ദേഹം പറഞ്ഞു, ''എനിക്കു സ്വത്തില്ലെന്നാണോ വിചാരം? അമൂല്യമായ സ്വത്തിനുടമയാണു ഞാൻ—എൻെറ രണ്ടു കണ്ണുകൾ. മരിച്ചാലുടൻ മെഡിക്കൽ കോളേജിൽ അറിയിച്ച് കണ്ണുകൾ എടുപ്പിക്കണം.'' അച്ഛൻെറ ആഗ്രഹം മക്കൾ നടപ്പാക്കി. ശ്മശാനത്തിലേക്കെടുത്ത കേരളീയൻെറ മൃതദേഹത്തിലെ കൺകുഴികൾ പഞ്ഞിവച്ചു നിറച്ചിരുന്നു.









# തലയ്ക്കു വില

എ.പി. ഉദയഭാനു



വളരെപ്പണ്ടേയുള്ള ഒരു ഏർപ്പാടായിരുന്നു 'തലയ്ക്കു വില' വയ്ക്കുന്നത്. ഘോരന്മാരായ ക്രിമിനൽപ്പുള്ളികളെ പിടിക്കാനും ഒതുക്കാനും സർക്കാർ അശക്തമാകുമ്പോഴാണ്, ഒരാളിൻെറ തലയ്ക്കുവില പ്രഖ്യാപിക്കുന്നത്. ''കൊന്നോ, ജീവനോടോ പിടിച്ചുകൊടുത്താൽ'' ഒരു വലിയ തുക പാരിതോഷികം പ്രഖ്യാപിക്കുകയാണ് ഇതിൻെറ പതിവ്. പതിവ് എന്നു പറയുന്നതു കേട്ടാൽ അത് ഒരു സാധാരണ ഏർപ്പാടാണ് എന്നു തോന്നും. ഇത് സാധാരണ ഏർപ്പാടല്ല; അത്യസാധാരണ ഏർപ്പാടാണ്. ഒരു ഗവൺമെൻറിൻെറ ക്രമസമാധാന പരിപാലന വകുപ്പ് പരാജയപ്പെടുന്നുവെന്നാണല്ലോ ഇതിനർത്ഥം. കുററവാളിയെ അറസ്ററുചെയ്ത് ശിക്ഷയിൽ കൊണ്ടുവരിക എന്ന സാധാരണ നടപടിക്രമം തെററിക്കുകയാണ് എന്നു വന്നാൽ അതിൻെറ അർത്ഥം അറസ്ററുചെയ്യാനും ഒരളവോളം ശിക്ഷിക്കാനും വധിക്കാനുംവരെ, ''കഴിവുള്ള ജനങ്ങളെ'' ഏല്പിക്കുക എന്നതല്ലേ ഈ സമ്പ്രദായംകൊണ്ടുദ്ദേശിക്കുന്നത്? ഒരു വലിയ അളവോളം ഗവൺമെൻറിൻെറ പരിപൂർണ്ണ പരാജയമാണ് തലയ്ക്കു വില കല്പിക്കുന്നതിൽ അന്തർഭവിച്ചിരിക്കുന്നത്. ഇതിനുദാഹരണമായ, ഏററവും പഴയ ഒരു കഥ എൻെറ നാട്ടുകാരനായ കായങ്കുളം കൊച്ചുണ്ണിയെപ്പററിയുള്ളതാണ്. വവ്വാക്കാവും കായങ്കുളം കായലും പരിസരങ്ങളും അടക്കിവാണിരുന്ന പെരും ഭീകരനായിരുന്നു കായങ്കുളം കൊച്ചുണ്ണി. വഴിയാത്രക്കാരേയും സമ്പന്നരായ ഗൃഹസ്ഥരേയും എല്ലാം ഒരുപോലെ ഭീഷണിപ്പെടുത്തിയിരുന്നു. എല്ലാപേർക്കും ഒരുപോലെ, രാജ്യത്തിനും ഭീഷണിയായിരുന്നു. അപ്പോഴാണ് കൊച്ചുണ്ണിയെ പിടികൂടിക്കൊടുക്കുന്നവർക്ക് വലിയൊരു ''ഇനാം'' നല്കാമെന്ന് സർക്കാർ വിളംബരം ചെയ്യുന്നതും അതിനുവേണ്ടി താലൂക്ക് അധികൃതർ വേണ്ട ഉപജ്ഞാപങ്ങൾ നടത്തുന്നതും.

വലിയ അഭ്യാസിയായിരുന്ന കായങ്കുളം കൊച്ചുണ്ണിയെ, നേർക്കുനേരേ ചെന്നു പിടികൂടുന്നതിന് അന്നത്തെ ഗവൺമെൻറ് ശക്തമായിരുന്നില്ല. അങ്ങനെ അയാളെ പിടികൂടുന്നതിന് അന്നത്തെക്കണക്കിന് ഒരു വലിയ തുക സമ്മാനം പ്രഖ്യാപിച്ചു. അതുകൊണ്ടു പ്രലോഭിതയായി കൊച്ചുണ്ണിയുടെ പ്രണയം നേടിയെടുത്ത ഒരു സ്ത്രീ, കൊച്ചുണ്ണിയെ ചതിയിൽ ബന്ധനസ്ഥനാക്കിക്കൊടുത്തു. അങ്ങനെയാണ്, ''ധിക്കൃതശക്രപരാക്രമ''നായ കൊച്ചുണ്ണിയുടെ തല കഴുകുമരത്തിൽ എത്തിയത്.

നമ്മുടെ വർത്തമാനകാല ചരിത്രത്തിലും കൊടുംഭീകരരുടെ തലയ്ക്കു വില കല്പിക്കുന്നത് നാം കേൾക്കാറുണ്ട്. ഇപ്പോൾത്തന്നെ നമ്മുടെ അടുത്ത നാട്ടിൽ വീരപ്പൻ എന്ന ആനവേട്ടക്കാരനായ കാട്ടുകൊള്ളക്കാരൻെറ തലയ്ക്കു വലിയ വില കല്പിച്ചിരിക്കുന്നുവെന്നാണല്ലോ കേൾക്കുന്നത്. ഒരാളിൻെറ തലയ്ക്കു വില കല്പിച്ചാൽ അയാൾ തലയും കൈയിൽ എടുത്തുവച്ചുകൊണ്ട് ദാനത്തിനു നില്ക്കുകയായിരിക്കുകയല്ലല്ലോ ചെയ്യുന്നത്. വാസ്തവത്തിൽ തലയ്ക്കു വില കല്പിക്കുന്നത് ഒരു ക്രിമിനൽക്കുററം ചെയ്യാനുള്ള പ്രേരണയല്ലേ! നിയമം പാലിക്കാൻ വയ്യാത്ത സർക്കാർ നിയമം ലംഘിക്കാൻ പ്രചോദിപ്പിക്കുന്നു,പ്രലോഭിപ്പിക്കുന്നു. ഇതും ക്രമസമാധാനത്തെ ദുർബ്ബലമാക്കുന്ന പ്രക്രിയയാണ്. എന്നാൽ എന്തു ഫലം! നമ്മുടെ സുകുമാരക്കുറുപ്പിൻെറ തലയ്ക്ക് അഞ്ചു ലക്ഷംവരെ പറഞ്ഞിട്ട് അയാളുടെ തല കുഴപ്പമൊന്നുംകൂടാതെ അയാളുടെ കഴുത്തിൽത്തന്നെ ഇരിക്കുകയാണെന്നു തോന്നുന്നു.

''ചെകുത്താൻെറ വചനങ്ങൾ'' എന്ന പുസ്തകം എഴുതിയതിന് സൽമാൻ റഷ്ദി എന്ന ഗ്രന്ഥകർത്താവിൻെറ തലയ്ക്ക് എത്രയോ ലക്ഷം ഡോളറാണ് പാരിതോഷികമായി, ഇറാനിലെ ആയത്തൊള്ള ഖൊമേനി പ്രഖ്യാപിച്ചത്. ഇപ്പോഴും റഷ്ദിയുടെ തലയ്ക്കുചുററും ആ ഡോളർ ചുഴ്ന്നുകൊണ്ടിരിക്കുകയാണെന്നു തോന്നുന്നു: ആയത്തൊള്ള മരിച്ചെങ്കിലും അദ്ദേഹം ഉയർത്തിയ ഭീഷണി ഇന്നും ഇറാൻകാർ വച്ചുപുലർത്തുന്നു. ഏതായാലും റഷ്ദിയാകട്ടെ, പൊലീസ് സംരക്ഷണത്തിൽ മരണഭീതനായി ഒളിവിൽ കഴിയുകയാണ്. ഒരുരാജ്യം മറെറാരു രാജ്യത്തെ പൗരനെ വധിക്കുന്നതിന് പാരിതോഷികം കല്പിക്കുന്നത് ആ രാജ്യത്തോടുള്ള ഒരു കടന്നാക്രമണംതന്നെയല്ലേ? അതൊരുതരം യുദ്ധമായി കണക്കാക്കേണ്ടതല്ലേ?

ഇതിൽനിന്നെല്ലാം ഒരുപടികൂടി കടന്നതല്ലേ, 'തസ്ലീമ നസ്രീനയെപ്പോലുള്ളവരുടെ 'തലയ്ക്കു വില' ചില മതമൗലികവാദികളും മതഭ്രാന്തരും പ്രഖ്യാപിക്കുന്നത്. ഒന്നിൽക്കൂടുതൽ ആളുകൾ തസ്ലീമയുടെ തലയ്ക്കു പാരിതോഷികം കല്പിച്ചിട്ടുണ്ടെന്നു തോന്നുന്നു. ഈയടുത്തകാലത്തായി ഒരു പത്രപ്രവർത്തകൻെറ പേരിൽ ആസ്സാമിലാണൊന്നു തോന്നുന്നു, മതമൗലികവാദികൾ ഇതുപോലെ 'തലയ്ക്കു വില' കല്പിച്ചതായും അയാൾ ഒളിച്ചുപോയതായും വാർത്തകൾ വന്നത് ഓർക്കുന്നു.

തലയ്ക്കു വില കല്പിക്കുന്നതു മാത്രമല്ല ഒരു മനുഷ്യന് വിലക്കു കല്പിക്കുന്നതുൾപ്പെടെ ഏതു നടപടിയും നിയമവിരുദ്ധമായി കണക്കാക്കേണ്ടതാണ്. ധനത്തിൻെറ ശക്തി ഉപയോഗിച്ചോ സംഘടിതശക്തി പ്രയോഗിച്ചോ ഒരാളിന് അപായമോ ദുഃഖമോ ഉണ്ടാക്കുന്ന ഏതു നടപടിയും നിരുത്സാഹപ്പെടുത്തേണ്ടതാണ്.

ഒരു സർക്കാർ അതിൻെറ ഗതികേടിൽ കൊടുംഭീകരരുടെ മുമ്പിൽ നിസ്സഹായരായി തലയ്ക്കു വില കല്പിക്കുന്ന സമ്പ്രദായം അനഭിലഷണീയമാണെങ്കിലും അനിവാര്യമാണെന്നു സമ്മതിക്കാതെ തരമില്ല. എന്നാൽ ഒരുരാജ്യം മറെറാരു രാജ്യത്തിലെ പൗരനെ വധശിക്ഷയ്ക്കു വിധിക്കുന്നതും, വധിക്കാൻ പ്രലോഭിപ്പിക്കുന്നതും രാജ്യാന്തരീയമായ കുററമല്ലേ? അതിന് ആ രാജ്യത്തെ മററുള്ളവർ ഒററപ്പെടുത്തേണ്ടതാണ്. പക്ഷേ, ആര് ഇതുചെയ്യും?

ഇന്ന് പാകിസ്ഥാൻ സുലഭമായിട്ടാണ് ഭീകരപ്രവർത്തനം കയററുമതി ചെയ്യുന്നത്. തസ്ലീമയേയും മററും വധിക്കാൻ ബംഗ്ളാദേശമെന്ന രാജ്യത്തെ പൗരസംഘത്തിൽപ്പെട്ട ചില വ്യക്തികൾതന്നെ കൈക്കൂലിയും പാരിതോഷികവുമൊക്കെയായി മുന്നോട്ടു വരുന്നത് എത്രയോ ഗർഹണീയമാണ്. കൊലക്കുററംപോലെതന്നെയുള്ളതോ അതിനോടടുത്തുതന്നെയുള്ളതോ ആയ കുററമാണ് കൊലയ്ക്കുള്ള പ്രേരണാക്കുററം. അതുകൊണ്ട് ഇവ്വിധം കൊലയ്ക്കും മററും പാരിതോഷികം കല്പിക്കുന്നവരെ, സാധാരണ നിയമത്തിൻെറ പരിധിയിൽപ്പെടുത്തി ശിക്ഷിക്കേണ്ടതാണ്. കൊലക്കുററം ചെയ്യാൻ പോകുന്ന സമിതികളും സംഘടനകളും ഘോരമായ പാതകവും ഗർഹണീയമായ നിയമലംഘനവുമാണ് ചെയ്യുന്നത്.

കൊലയുൾപ്പെടെയുള്ള കുററം ചെയ്യാൻ പ്രേരിപ്പിക്കുന്ന രാജ്യങ്ങളെ പരിഷ്കൃത രാഷ്ട്ര സമൂഹത്തിൽനിന്നും മാററണം—കൊലയ്ക്കും മററും പാരിതോഷികം കല്പിക്കുന്നതു കുററമാണ്. അതൊരിക്കലും പൊറുക്കുവാൻ പാടില്ല. കാശുകൊടുത്തു കൊല്ലിക്കുകയും കാശുവാങ്ങി കൊല്ലുകയും പരസ്യമായി പ്രഖ്യാപിക്കുന്നിടത്തോളമെത്തിയിരിക്കുന്നു നമ്മുടെ പരിഷ്കാരം. മതത്തിൻെറ പേരിലായാലും സമുദായത്തിൻെറ പേരിലായാലും അതു ചെയ്താൽ കുററകരമല്ലാതാകുന്നില്ല—കൂടുതൽ കുററകരമാകുന്നതേയുള്ളു.



# മൻമോഹൻെറ സ്വർഗരാജ്യം

വിജു വി. നായർ



ഗിനിപ്പന്നികൾക്കൊരു ഭാഗ്യമുണ്ട്. അവ അറക്കപ്പെടുന്നത് അറിവുള്ളവരുടെ കൈകൊണ്ടാണ്. അതിലുപരി സ്വന്തം മരണംകൊണ്ട് മററൊരു ജീവിവർഗ്ഗത്തിൻെറ പുരോഗതിക്ക് അവ നിമിത്തമാകുന്നു. ഇന്ത്യാക്കാർക്ക് ആ ഭാഗ്യംപോലുമില്ല.

കഴിഞ്ഞ മൂന്നുവർഷമായി നാം ഒരു പരീക്ഷണമേശയിലാണ്. ഈ പരീക്ഷണം വേദനാജനകമാണെന്നും അതുകഴിഞ്ഞാൽ ഇവിടെ സ്വർഗ്ഗമാകുമെന്നുമാണ് പരീക്ഷണം നടത്തുന്ന കേന്ദ്രഗവൺമെൻറ് നമ്മളോടു പറയുന്നത്. കഴിഞ്ഞ നാലു ബജററുകൾ വഴിയും നിത്യേനയുള്ള പ്രസ്താവനകൾ വഴിയും ഈ പ്രലോഭന ശസ്ത്രക്രിയ അവർ തുടരുമ്പോൾ പരീക്ഷണ മേശമേൽക്കിടന്ന് നാം ഞെളിപിരികൊള്ളുന്നു. ഒരു ചായ കുടിക്കാമെന്നുവച്ചാൽ പഞ്ചസാരയ്ക്ക് കിലോ 17 രൂപ. ചായ വേണ്ട, പകരം എട്ടു രൂപയുടെ കൊക്കക്കോള തരാമെന്ന് ഗവൺമെൻറ്. വായ്പയെടുത്ത് ഒരു കച്ചവടം തുടങ്ങാമെന്നു വച്ചാൽ ആദ്യമേ കിട്ടും ഒരു ചോദ്യം: 'കയററുമതിക്കാണോ?' അല്ലെങ്കിൽ പലിശ ഭീമം. ശങ്കിച്ചുനില്ക്കേ ഗവൺമെൻറു പറയും, എന്തിന് ഉല്പാദന ബുദ്ധിമുട്ടു സഹിക്കണം, കൊക്കാബറേഷനോ വിതരണമോ ഏറെറടുക്കൂ.

കാരണം, ഗവൺമെൻറിൻെറ റേഷൻ, ഇന്നു കൊളാബറേഷനിലാണ്. ആ 'റേഷനു'ണ്ടാക്കാനുള്ള ശസ്ത്രക്രിയയ്ക്കാണ് ഇവിടത്തെ 85 കോടി ജനങ്ങൾ ഗിനിപ്പന്നികളായി കിടന്നുകൊടുക്കുന്നത്. പരീക്ഷണത്തിൻെറ ഫലങ്ങളെപ്പററിയോ വരുംവരായ്കകളെപ്പററിയോ ബോധ്യമില്ലാതെയാണ് ഡോക്ടർമാരുടെ നില്പും. ജനം ഇവിടെ ഗിനിപ്പന്നികളെക്കാൾ ദാരുണമായ വിധി ഏററുവാങ്ങുന്നു.

## പണപ്പെരുപ്പം/വിലക്കയററം

ഒരുകിലോ അരിക്ക് കഴിഞ്ഞ മൂന്നുവർഷം കൊണ്ട് ശരാശരി നാലുരൂപ കൂടി. ഇതര ധാന്യങ്ങൾക്ക് ഈ വർദ്ധനവ് ഏഴുരൂപവരെയുണ്ട്. പരിപ്പിനങ്ങൾക്കാകട്ടെ, എട്ടു രൂപയും. ഇതിൻെറാപ്പം പച്ചക്കറികളുടെ വില കൂട്ടുക. ഒരുകിലോ തക്കാളിക്ക് മൂന്നുകൊല്ലം മുമ്പ് ആറു രൂപ. ഇന്ന് പതിനൊന്നു മുതൽ പതിനാറുവരെ. മുട്ടയ്ക്ക് ഒരുഡസന് മൂന്നര രൂപയും പാലിന് ഒന്നരരൂപയും കൂടി. ടൂത്ത്പേസ്ററ്, തേയില, കാപ്പിപ്പൊടി, ബ്രഡ്, പാചകവാതകം, വാടക തൊട്ട് മുടിവെട്ടിനുള്ള ചാർജ്ജുവരെ കൂടിയിരിക്കുന്നു. പെട്രോളിൻെറ കഥ പറയാതിരിക്കുകയാണു ഭേദം—ലിറ്ററിന് 19 രൂപയുണ്ടിപ്പോൾ.



മൻമോഹൻസിംഗ്

വിലക്കയററം ഇന്ത്യയിൽ സാധാരണമാണെങ്കിലും ഇത്രമാത്രം സർവ്വാശ്ലേഷിയും ഗുരുതരവുമായ ഒരു വിലക്കയററം ആദ്യമായാണ്. അതിലുപരി, ഇന്ത്യയെ രക്ഷിക്കാൻ എന്ന പേരിൽ കൊണ്ടുവന്ന സാമ്പത്തിക പരിഷ്കാരങ്ങളുടെ ഫലമായാണ് ഈ കൊടും ശിക്ഷ ഭൂരിപക്ഷ ജനത അനുഭവിക്കുന്നതെന്നറിയണം. പണപ്പെരുപ്പവും വിലക്കയററവും പരിഷ്കരണത്തിൻെറ സ്വാഭാവിക ഫലങ്ങളാണെന്ന മട്ടിലാണ് ഗവൺമെൻറിൻെറ പോക്ക്. പക്ഷേ, അതൊരു നാട്യം മാത്രമാണ്.

ബജററുകമ്മി കുറയ്ക്കാനെന്നു പറഞ്ഞാണല്ലോ നമ്മുടെ ധനമന്ത്രി സംഭരണ വിലകൾ വർദ്ധിപ്പിച്ചത്. ആദ്യബജററിൽത്തന്നെ കാർഷികകോല്പന്നങ്ങളുടെ സംഭരണ വിലകൾ 35 മുതൽ 45 ശതമാനംവരെ ഉയർത്തി. പെട്രോളിയം ഉല്പാദനവില 20 ശതമാനം കൂട്ടി. ചരക്കുകടത്തുകൂലിയിൽ പത്തു ശതമാനവും. നികുതിവർദ്ധനവു വഴി 2617 കോടി രൂപയും ഗവൺമെൻറ് സ്വരൂപിച്ചു. ഇതിനും പുറമേയാണ് മററു വരുമാനവർദ്ധനവു വഴി ലഭിച്ച 2380 കോടി രൂപ. ഇതെല്ലാമായിട്ടും കമ്മി കുറഞ്ഞോ? ഇല്ലെന്നുതന്നെയല്ല ഇക്കഴിഞ്ഞ ബജററോടെ അതു പരിഷ്കാരം തുടങ്ങുംമുമ്പുണ്ടായിരുന്നതിനേക്കാൾ കൂടുകയും ചെയ്തു. പണപ്പെരുപ്പത്തിനുമേൽ സംഭരണവിലകൾ ഉണ്ടാക്കിയ പ്രത്യാഘാതം ഗവൺമെൻറിനു മുൻകൂട്ടി കാണാൻ കഴിഞ്ഞില്ല. സംശുദ്ധമായ ഭരണപരാജയമാണിത്. പക്ഷേ, സാമ്പത്തികതലത്തിലെ പിടിപ്പുകേടിനെ ഭരണപരാജയമായി കണക്കാക്കുന്ന ഒരു രാഷ്ട്രീയ സംസ്കാരമല്ലല്ലോ ഇവിടെയുള്ളത്.

മണി സപ്ളൈയുടെ കാര്യത്തിലാണ് അടുത്ത പരാജയം. വ്യവസായമേഖലയെ ഞെരുക്കാൻ കഴിഞ്ഞ ഗവൺമെൻറിന് പക്ഷേ, സ്വന്തം ചെലവു ചുരുക്കാൻ കഴിയുന്നില്ല. റിസർവ്വ് ബാങ്കിൽനിന്നുള്ള ഗവൺമെൻറിൻെറ കടമെടുപ്പ് ആദ്യ രണ്ടു വർഷങ്ങളിലും വർദ്ധിച്ചു. തൻെറ മുൻഗാമികളുടെ ധൂർത്തിനും വിവരക്കേടിനും ഒററയടിക്കു പരിഹാരം കണ്ടെത്താൻ മൻമോഹൻസിംഗിനു കഴിയണമെന്നല്ല ഇവിടെ വിവക്ഷ. പക്ഷേ, പദ്ധതിയിതര ചെലവിനം കുറയ്ക്കാൻ ക്രിയാത്മകമായ ഒരു വഴിയും ഇതേവരെ നടപ്പാക്കാത്തതിനെ എന്തു പേരിട്ടു വിളിക്കും?

പണപ്പെരുപ്പത്തോത് ഇരട്ട അക്കം കടന്നിരിക്കുന്നതിൽ അധികൃതർ പരിഭ്രാന്തരാണ്. വ്യവസായമേഖലയെ പ്രീണിപ്പിച്ച് ഉല്പന്നങ്ങളുടെ ധാരാളിത്തമുണ്ടാക്കാനാണ് പണപ്പെരുപ്പം നിയന്ത്രിക്കുന്നതിൽ ഗവൺമെൻറ് അവലംബിച്ചിരിക്കുന്ന വഴി. പലിശനിരക്കുകൾ കുത്തനെ കൂട്ടിയിട്ട് ഉല്പാദനം വർദ്ധിപ്പിക്കാൻ ആഭ്യന്തര വ്യവസായികളോട് ആവശ്യപ്പെടുന്നതിലെ വിഡ്ഢിത്തരം ലാററിനമേരിക്കൻ രാഷ്ട്രങ്ങളുടെ ദുരന്തകഥയറിയാവുന്നവർ അനുവർത്തിക്കയില്ല. ഇതിനൊക്കെ സ്വകീയമായ വഴികൾ കണ്ടെത്താൻ പക്ഷേ, മാക്രോ-ഇക്കണോമിക്സിൻെറ ഗ്രന്ഥം പരതുന്നവർക്കു കഴിയില്ല.

വിദേശനിക്ഷേപം കൂടിയാൽ വ്യവസായങ്ങളുടെ വായ്പനിരക്കിൽ ഇളവു വരുത്തി ഉല്പാദനം കൂട്ടാമെന്നും പണപ്പെരുപ്പം കുറയ്ക്കാമെന്നുമാണ് ഗവൺമെൻറ് കണക്കുകൂട്ടിയത്. പതിനായിരം കോടിക്കു മീതെയായി വിദേശനിക്ഷേപം. എന്നിട്ടും പണപ്പെരുപ്പത്തോത് കുറയുന്നില്ല. ഗവൺമെൻറിൻെറ സാമ്പത്തിക വിവക്ഷയുടെ ദയനീയമായ മറെറാരു പരാജയമാണിത്. എന്തുകൊണ്ടാണിതു സംഭവിച്ചത്?

സപ്ളൈയുടേയും ഡിമാൻഡിൻേറയും പേരിൽ മാത്രം പണപ്പെരുപ്പത്തെ അളക്കുന്ന വികല സാമ്പത്തിക വീക്ഷണമാണിതിനു മുഖ്യ കാരണം. ഈ പ്രക്രിയകൾക്കിടയിൽ ഭീമമായ മനുഷ്യഘടകം കിടപ്പുണ്ടെന്നും ആർത്തിയുടേയും സ്വാർത്ഥ താത്പര്യത്തിൻേറയും ചേരുവകൾ ഗ്രന്ഥക്കിനാക്കളെ തകർക്കാമെന്നും കണക്കുകൂട്ടാൻ പര്യാപ്തമല്ല, ഗവൺമെൻറിൻെറ പുതിയ തത്ത്വചിന്ത. അതുകൊണ്ടുതന്നെ, വ്യാവസായികോല്പന്നങ്ങളുടെ വില നിജപ്പെടുത്താൻ കഴിഞ്ഞാലും സാധാരണക്കാരായ ഉപഭോക്താക്കളുടെ ദുരിതം കുറയ്ക്കാൻ ഗവൺമെൻറിനാവില്ല. മൂന്നു വർഷമായി പെരുകുന്ന പണപ്പെരുപ്പം ഇടത്തട്ടുകാരായ വ്യാപാരികളിൽ ഒരു പുതിയ പ്രവണതതന്നെ സൃഷ്ടിച്ചുകഴിഞ്ഞു. പണപ്പെരുപ്പം തങ്ങളെ ബാധിക്കുന്നു എന്ന വ്യാജേന അഥവാ ആശങ്കയിൽ, അവർ ഉല്പന്നവില കൂട്ടുന്നു. അതാണ്, ഇറക്കുമതിയുടെ ഘടകമേയില്ലാത്ത പാൽ, പഞ്ചസാര തുടങ്ങിയ ഉല്പന്നങ്ങളുടെ വില ഉയരാൻ കാരണം. ചികിത്സാഫീസും വീട്ടുവാടകയും വരെ ഇതേ ന്യായം പറഞ്ഞാണ് കൂട്ടിക്കൊണ്ടിരിക്കുന്നത്.

അധികമെന്തിനു പറയുന്നു, അരിയുടെ കാര്യമോ? പൊതുവിതരണ ശൃംഖലവഴി രാജ്യത്ത് ആവശ്യമുള്ള അരിയുടെ മുപ്പതു ശതമാനം മാത്രമേ വിതരണം ചെയ്യുന്നുള്ളൂ. ഫുഡ് കോർപ്പറേഷൻ ലക്ഷക്കണക്കിനു ടൺ അരി നല്കുന്നുണ്ട്. എന്നിട്ടും വ്യാപാരികൾ അരിവില കുറയ്ക്കാൻ തയ്യാറല്ല.

പ്രശ്നം സങ്കീർണ്ണമാകാനിരിക്കുന്നതേയുള്ളൂ. മുമ്പ് കയററുമതി നിരോധിച്ചിരുന്ന പല സാധാരണ അരിയിനങ്ങളും ഇപ്പോൾ ഓപ്പൺ ജനറൽ ലൈസൻസിൻ കീഴിൽ കയററുമതി ചെയ്യാൻ അനുവദിച്ചു. മററു ധാന്യങ്ങളുടെ കഥയും ഇതുതന്നെ. ഉല്പാദകർക്കും വ്യാപാരികൾക്കും കയററുമതി മാത്രമാണ് ഇനി ആദായകരമെന്ന നിലയിലേക്കാണ് കാര്യങ്ങളുടെ പോക്ക്. സ്വന്തം നില അപകടത്തിലാക്കി രാജ്യത്തെ സേവിക്കാൻ മാത്രം അവർ ത്യാഗികളൊന്നുമല്ലല്ലോ. അതുകൊണ്ട് കാലക്രമേണ, ഇവിടെ ഭക്ഷ്യധാന്യങ്ങളുടെ ദൗർലഭ്യവും വരാം. പഞ്ചസാരയുടെ കാര്യത്തിൽ നാമതു കണ്ടുതുടങ്ങി.

കടം പെരുകിയതിൻെറ പേരിൽ സാമ്പത്തിക ഉദാരവൽക്കരണം നടത്തി പണപ്പെരുപ്പം ഭീമമായപ്പോൾ സ്വന്തം ഭക്ഷണവസ്തുക്കൾ വരെ കയററുമതിചെയ്ത് പാപ്പരായ ലാററിനമേരിക്കൻ രാജ്യങ്ങളുടെ വിധിയാണോ നമുക്കും വരുന്നത്?



**ഒരുകിലോ അരിക്ക് കഴിഞ്ഞ മൂന്നുവർഷംകൊണ്ട് ശരാശരി നാലുരൂപ കൂടി. ഇതരധാന്യങ്ങൾക്ക് ഈ വർദ്ധനവ് ഏഴുരൂപവരെയുണ്ട്. പരിപ്പിനങ്ങൾക്കാകട്ടെ, എട്ടു രൂപയും. ഇതിൻെറാപ്പം പച്ചക്കറികളുടെ വില കൂട്ടുക. ഒരുകിലോ തക്കാളിക്ക് മൂന്നുകൊല്ലംമുമ്പ് ആറു രൂപ. ഇന്ന് പതിനൊന്നു മുതൽ പതിനാറുവരെ. മുട്ടയ്ക്ക് ഒരു ഡസന് മൂന്നര രൂപയും പാലിന് ഒന്നര രൂപയും കൂടി. ടൂത്ത്പേസ്ററ്, തേയില, കാപ്പിപ്പൊടി, ബ്രഡ്, പാചകവാതകം, വാടക തൊട്ട് മുടിവെട്ടിനുള്ള ചാർജ്ജുവരെ കൂടിയിരിക്കുന്നു. പെട്രോളിൻെറ കഥ പറയാതിരിക്കുകയാണു ഭേദം-ലിററിന് 19 രൂപയുണ്ടിപ്പോൾ.**

പ്രധാനമന്ത്രിയുടേയും ധനമന്ത്രിയുടേയും ശുഭാപ്തിവിശ്വാസ പ്രകടനങ്ങളും, കാശിനോടുള്ള ആർത്തിയിൽ കമ്പോള സാമ്പത്തികതയുടെ പിണിയാളുകൾ പാടുന്ന സ്തുതിഗീതങ്ങളും ഒഴിച്ചുനിർത്തി നിലത്തു നോക്കി ചിന്തിക്കുന്നവർക്ക് അത്തരമൊരു അശുഭഭാവിയേ കാണാൻ കഴിയൂ. ലാററിനമേരിക്കൻ രാഷ്ട്രങ്ങളുടെ കടക്കെണി രൂക്ഷമായി ഒടുവിൽ അററകൈ ചെയ്യുമ്പോൾ അവിടത്തെ വിലക്കയററത്തിനും പണപ്പെരുപ്പത്തിനുമൊപ്പം വേതനനിരക്കും പെരുകിയിരുന്നു. ഇവിടെയുണ്ടാകാത്തത് വേതനവർദ്ധനവു മാത്രമാണ്. ഇന്ത്യയിലെ നഗരജനസംഖ്യയുടെ നാല്പതു ശതമാനവും ഗ്രാമീണജനതയുടെ മുപ്പതു ശതമാനവും സംഘടിത തൊഴിൽ മേഖലയിലുള്ളവരാണ്. ഇവർക്കും, കാർഷിക മേഖലയിലെ തൊഴിലാളികൾക്കും വേതനവർദ്ധനവുണ്ടാകാത്തതുകൊണ്ടു മാത്രമാണ് പണപ്പെരുപ്പത്തോത് ഇപ്പോഴത്തെ നിലയിൽ നിന്ന് ഉയരാതിരിക്കുന്നത്. അതുകൊണ്ട് പക്ഷേ, ഇതേ ജനവിഭാഗങ്ങൾ വീർപ്പുമുട്ടുകയും ചെയ്യുന്നു. പണപ്പെരുപ്പം യഥാർത്ഥത്തിൽ നിയന്ത്രിക്കുന്നത് ജനങ്ങളുടെ ഈ

സഹനശക്തി മാത്രമാണെന്നു വരുമ്പോഴാണ് ഈ ഗവൺമെൻറിൻെറ പ്രസക്തിയെന്തെന്ന ചോദ്യമുദിക്കുന്നത്.

## വിദേശനിക്ഷേപം

നേരിട്ടുള്ള വിദേശനിക്ഷേപത്തെ ഏറെ ക്കുറെ പൂർണ്ണമായിത്തന്നെ ആശ്രയിക്കുന്നു എന്നതാണ് പുതിയ ധനനയത്തിൻെറ ഒരു പ്രധാന പ്രകൃതം. നേരിട്ടുള്ള വിദേശക്കടത്തിനു പകരമുള്ള സമർത്ഥമായ ഒരു കടമെടുപ്പാണിത്. മെച്ചപ്പെട്ട സാങ്കേതികത്വത്തിൻെറ കൈമാററവും ഇതുവഴിയുണ്ടാകുന്നുവെന്നാണ് ഗവൺമെൻറിൻെറ കണക്കുകൂട്ടൽ. അതുകൊണ്ട് പോർട്ട്ഫോളിയോ നിക്ഷേപത്തിനുവരെ അനുമതി കണ്ണുമടച്ചു നല്കിയിട്ടുണ്ട്. ഇതെല്ലാം നമ്മുടെ സമ്പദ്ഘടന അപകടപ്പെടുത്തിയാണ് നല്കിയിരിക്കുന്നതെന്ന കാര്യം പക്ഷേ, മിക്കവർക്കുമറിയില്ല.

ഒന്നാമത്, വിദേശപ്പണത്തിനുമേലുള്ള അമിതമായ ആശ്രിതത്വം ആഭ്യന്തര സമ്പാദ്യത്തിന് ഗുരുതരമായ തടസ്സമുണ്ടാക്കുമെന്നതിന് എത്രയോ അനുഭവങ്ങൾ മുമ്പുതന്നെ ഇവിടെയുണ്ട്. അതിലും പ്രധാനമായി കാണേണ്ടത് സാങ്കേതികവിദ്യയുടെ കൈമാററമാണ്. വിദേശത്തെവിടെയോ വികസിപ്പിച്ചെടുത്ത സാങ്കേതികത്വം ഇന്ത്യയ്ക്കുള്ളിൽ ദീർഘകാലാടിസ്ഥാനത്തിലുള്ള വളർച്ചയ്ക്കുതകുന്ന ഒരു തനതു സാങ്കേതികശേഷി വികസിപ്പിക്കുന്നതിനു തടസ്സമായിരിക്കും. കിട്ടുന്ന സാങ്കേതികത്വം വിപുലപ്പെടുത്താനും സാദ്ധ്യമല്ല. വികസിത രാജ്യങ്ങൾ വികസ്വര രാഷ്ട്രങ്ങളെ തങ്ങളുടെ വേട്ടനിലമായിട്ടല്ലാതെ വിത്തുനിലമായി കണക്കാക്കാൻ മാത്രം വിഡ്ഢികളല്ലെന്നോർക്കണം.

എല്ലാ സാങ്കേതികവിദ്യ കൈമാററത്തിലും വച്ച് ഏററവും അപായകരം നേരിട്ടുള്ള വിദേശനിക്ഷേപമാണ്. സ്വന്തമായി ശേഷി തീരെയില്ലാത്ത രാഷ്ട്രങ്ങളിൽ അതു ഗുണമാണെന്നു പറയാം. പക്ഷേ, ഇന്ത്യയെപ്പോലെ വികസനസാദ്ധ്യതകളും ചുററുവട്ടവും ഇത്രയ്ക്കും വിപുലമായ ഒരു രാജ്യത്തിന് അതു ഗുണമല്ല, ദോഷമാണ് ഭാവിയിൽ വരുത്തുക. ആഭ്യന്തര വികസന സാദ്ധ്യതകൾ മെച്ചപ്പെടുത്താനുതകുംവിധം വിദേശനിക്ഷേപം നിയന്ത്രണാധീനമാക്കാൻ ഈ ഗവൺമെൻറിനു ചിന്തയേയില്ല.

അങ്ങനെ നോക്കുമ്പോൾ, ഘടനാപരമായ മാററമെന്ന പേരിൽ മൂന്നുകൊല്ലംമുമ്പ് എടുപിടീന്നു കൊണ്ടുവന്ന പരിഷ്കാരങ്ങളുടെ അടിസ്ഥാന തത്വംതന്നെ സംശയാസ്പദമാകുന്നു. രാജ്യത്തിൻെറ സാമൂഹ്യ സാമ്പത്തിക വികസനമായിരുന്നു ആത്യന്തിക ലക്ഷ്യമെങ്കിൽ മേല്പറഞ്ഞ തരത്തിലുള്ള വിദേശ നിക്ഷേപത്തിന് ബോധമുള്ള ഒരാളും തലവച്ചുകൊടുക്കില്ല. ഒന്നാമത്, നൈരന്തര്യമുള്ള ഒരുല്പാദന വളർച്ച ഇതുകൊണ്ടു സാദ്ധ്യമല്ല. അതുകൊണ്ടുതന്നെ പ്രതിവർഷം പതിനഞ്ചു ശതമാനം കണ്ട് ഒരു കയററുമതി വളർച്ചയും പററില്ല—തൊഴിലിൻെറ കാര്യത്തിലും വിദേശി മേൽക്കൈയുള്ള മുതലാളിത്ത വ്യവസ്ഥയിൽ പരമാവധി തൊഴിലാളികളുടെ എണ്ണം കുറയ്ക്കാനേ നോക്കൂ. അങ്ങനെ സാമ്പത്തികതലത്തിലും സാമൂഹ്യതലത്തിലും ഈ വിദേശനിക്ഷേപ ലൈൻകൊണ്ട് ഇന്ത്യയ്ക്കോ ഇന്നാട്ടുകാർക്കോ ഗുണമില്ലെന്നു വരുന്നു.

## സമ്പദ്ഘടനയുടെ തകർച്ച

കേന്ദ്ര സ്ററാററിസ്ററിക്കൽ ഓർഗനൈസേഷൻ (CSO) തന്നെ വ്യക്തമാക്കുന്നു, കഴിഞ്ഞ മൂന്നുവർഷത്തെ ഘടനാപരമായ അധോഗതിയുടെ ചിത്രം. 1990–91 മുതലുള്ള ഈ തകർച്ച സി.എസ്.ഒയുടെ 1992–93–ലെ 'ക്വിക്ക് എസ്ററിമേററ്സും' 1993–94–ലെ 'അഡ്വാൻസ് എസ്ററിമേററ്സും' പരിശോധിച്ചാൽ മനസ്സിലാവും.

കഴിഞ്ഞ ദശകത്തിലെ വിലനിലവാരത്തെ ആധാരമാക്കിയുള്ള ആഭ്യന്തര മൊത്ത ഉല്പാദന (GDP) ത്തിൻെറ വളർച്ച 1993–94–ൽ 3.8 ശതമാനമാണു വച്ചിരിക്കുന്നത്. 1992–93–ൽ ഇത് നാലു ശതമാനവും 1990–91–ലാകട്ടെ, ഇത് വെറും 1.1 ശതമാനവുമായിരുന്നു. നിർമ്മാണപ്രവർത്തനങ്ങളിൽനിന്നുള്ള വരുമാനവളർച്ച എൺപതുകളിൽ പ്രതിവർഷം ഏഴു ശതമാനംവരെയായിരുന്നത് കഴിഞ്ഞ മൂന്നു വർഷമായി വെറും 0.4 ശതമാനത്തിൽ വട്ടം കറങ്ങുകയാണ്. ഈ മൂന്നുവർഷത്തെ ജി.ഡി.പിയുടെ ചലനങ്ങളാകട്ടെ, കാർഷിക മേഖലയെ മാത്രം ആശ്രയിച്ചാണു നടക്കുന്നതും.

ഘടനാപരമായ ഈ അധോഗതിയുടെ മറെറാരു ഘടകം, വ്യക്തികളുടെ ഉപഭോഗച്ചെലവിൻെറ കാര്യത്തിലാണ്. സർക്കാരിൻെറ തലക്കണക്കനുസരിച്ച് പുതിയ നയം വരുന്ന കാലത്ത് 0.6 ശതമാനമായിരുന്നു വ്യക്തിതല ഉപഭോഗച്ചെലവ് (PFCE). ഇപ്പോഴത് രണ്ടു ശതമാനത്തിൽത്താഴെയായി ചരുങ്ങിയിരിക്കുന്നു. അതായത് മൂന്നുവർഷംകൊണ്ട് പൗരൻെറ നിത്യോപയോഗ ഉപഭോഗശേഷി കുറഞ്ഞിരിക്കുന്നു എന്നർത്ഥം. എന്തുകൊണ്ട് ഇതു സംഭവിച്ചതെന്നറിയാൻ ബോംബെ ക്ളബ്ബിൻെറയും ഓഹരിക്കമ്പോളങ്ങളുടേയും ഇൻഡക്സ് മാത്രം നോക്കുന്നവർക്കു പറയാനാവില്ല. ബഹുഭൂരിപക്ഷം വരുന്ന സാധാരണ മനുഷ്യരുടെ ലളിതമായ ഉപഭോഗത്തിനുള്ള ശേഷി കുറഞ്ഞത് ഇക്കഴിഞ്ഞ മൂന്നു വർഷമായി നടന്നുവരുന്ന തൊഴിലില്ലായ്മാവർദ്ധനവ്, തൊഴിലുള്ളവർക്കു തന്നെയുണ്ടായ വരുമാനക്ഷമതയില്ലായ്മ, തൊഴിലിലെ സുരക്ഷിതത്വമില്ലായ്മ, പണപ്പെരുപ്പംവഴി സ്വന്തം വരുമാനത്തിൻെറ മൂല്യത്തിൽ സംഭവിച്ച കാതലായ ശോഷണം, വിലക്കയററം തുടങ്ങി നിരവധി ഘടകങ്ങളാലാണ്. അങ്ങനെ എൺപതുകളിൽ ദാരിദ്ര്യരേഖയ്ക്കു മീതെയുണ്ടായിരുന്ന വലിയൊരു പങ്കു ജനാവലി ഇതോടെ ഒററയടിക്ക് അതിനു താഴേക്കു പതിച്ചിരിക്കുന്നു. പ്ളാനിംഗ് കമ്മിഷൻെറ മാനദണ്ഡംവച്ചു നോക്കിയാൽ തന്നെ അഞ്ചുകോടി ജനങ്ങളാണ് ഇവ്വിധം ദരിദ്രനാരായണന്മാരായിരിക്കുന്നത്. ഇവരിൽ മൂന്നുകോടിപ്പേർ ഗവൺമെൻറിൻെറ നയംമാററംകൊണ്ടു മാത്രം ഈ ഗതിയെ പുല്കിയവരാണ്. ഇപ്പറഞ്ഞ അഞ്ചുകോടിക്കു പുറമേയാണ് മദ്ധ്യവർഗ്ഗത്തിനു സംഭവിച്ച ജീവിതാപചയം.

ആഭ്യന്തര സമ്പാദ്യ നിരക്കിൻെറ ക്രമാനുഗതമായ തകർച്ചയാണ് പുതിയ നയത്തിൻെറ മറെറാരു ദോഷഫലം. എൺപതുകളിൽ പൊതുവേ സമ്പാദ്യനിരക്ക് ക്ഷയിച്ചുവെങ്കിലും 1989–90–ൽ അത്, 24.6 ശതമാനത്തിലെത്തി സ്ഥിരപ്പെടുകയായിരുന്നു. 1990–91–ൽ 23.6 ശതമാനത്തിൽ നില്ക്കുമ്പോഴാണ് പുതിയ നയം വരുന്നത്. 1992–93–ൽ അത് 22.3 ശതമാനമായി. നടപ്പുവർഷത്തിൽ കൂടുതൽ ക്ഷയം സംഭവിച്ചുകൊണ്ടിരിക്കുന്നു. ഇതൊക്കെ പൊതുമേഖലാ സമ്പാദ്യനിരക്ക് വർദ്ധിച്ച രണ്ടു വർഷത്തിലെ കണക്കാണെന്നോർക്കണം. ഇവിടെ ശ്രദ്ധേയമാകുന്നത് കോർപ്പറേറ്റ് മേഖലയിലെ സമ്പാദ്യനിരക്ക് മന്ദീഭവിച്ചിരിക്കുന്നു എന്ന വസ്തുതയാണ്. ഈ മൂന്നു ഘടകങ്ങളുംകൂടി ചേർത്തു വായിക്കുമ്പോഴേ യഥാർത്ഥ ചിത്രം കിട്ടൂ. അതായത്, ഇന്ത്യയുടെ സമ്പാദ്യനിരക്ക് യഥാർത്ഥത്തിൽ 1990–91–ൽ 19.8 ശതമാനവും അടുത്ത വർഷം 18.8 ശതമാനവും ഇപ്പോൾ 17.4 ശതമാനവുമായിരിക്കുന്നു എന്നർത്ഥം.

ഇതേസമയം കുടുംബങ്ങളുടെ സമ്പാദ്യ നിരക്ക് 11.1 ശതമാനത്തിൽനിന്ന് 9.3 ശതമാനമായി കുറഞ്ഞിരിക്കുന്നു. നൂറുരൂപ കിട്ടിയാൽ 9 രൂപ 30 പൈസ മാത്രം സമ്പാദിക്കാൻ കഴിയുന്ന ഒരു ശരാശരി കുടുംബമാണ് ഇന്ത്യയുടെ നട്ടെല്ലെന്നു ചുരുക്കം. ഇതു മറിച്ചൊന്നു നോക്കുക. നൂറു രൂപയിൽ 90 രൂപ 70 പൈസയും ചെലവാകുന്നു. അതുതന്നെ മുണ്ടു മുറുക്കിയുടുത്തു കഴിയുന്നവരുടെ കാര്യത്തിൽ. അതിനിടെ കുട്ടിക്കൊരു ദീനം വന്നാൽ, വീട്ടിലൊരു കല്യാണം വന്നാൽ—പകിടയാകെ തകിടംമറിയുകയായി.

ആഭ്യന്തര മൂലധന രൂപീകരണത്തിൻെറ കാര്യത്തിലാണ് മറെറാരു തകർച്ച. 1990–91–ൽ 23.1 ശതമാനമായിരുന്നത്, 21 ശതമാനമായി ഇടിഞ്ഞിരിക്കുന്നു. കൃഷിയുടെ കാര്യത്തിലാണിത് രൂക്ഷമായിരിക്കുന്നത്. മൂന്നു കൊല്ലംമുമ്പ് 4642 കോടി രൂപയായിരുന്നു കാർഷികരംഗത്തെ മൂലധനനിക്ഷേപം. അത് 4300 കോടിയായി കുറഞ്ഞു. നിർമ്മാണ മേഖലയിൽ' മാത്രമാണ് പേരിനെങ്കിലും മൂലധനവർദ്ധനവുള്ളത്. 13098 കോടിയിൽനിന്ന് അത് 13595 കോടിയായി ഉയർന്നു. എന്നാൽ ഈ കണക്കിനൊപ്പം ചുററുവട്ട നിർമ്മാണത്തിൻെറ ചെലവുകൂടി കൂട്ടണമെന്നിരിക്കേ, ആ ആശ്വാസവർദ്ധനവുകൂടി ഇല്ലാതാവുന്നു.

ചുരുക്കിപ്പറഞ്ഞാൽ ആഭ്യന്തരമായി ഈ



രാജ്യത്തിനുള്ള കരുത്ത് അത്രയും ക്രമാനുഗതമായി ക്ഷയിച്ചുവരികയാണ്. വിദേശനിക്ഷേപത്തിനും വിദേശവ്യവസായത്തിനും പിന്നാലെ പായുകയും ആ ബാഹ്യമായ പാച്ചിലിനു ന്യായം കണ്ടെത്തുകയും ചെയ്യുന്ന ഭരണകൂടം ആർക്കുവേണ്ടിയാണീ നെട്ടോട്ടം നടത്തുന്നതെന്ന് ജനങ്ങൾ ചോദിക്കേണ്ടിയിരിക്കുന്നു.

## ഉപഭോഗം എന്ന കായംകുളം വാൾ

മൻമോഹൻസിംഗ് ഇതുവരെ നാലു ബജററുകൾ അവതരിപ്പിച്ചു. അതിലോരോന്നിലും അദ്ദേഹം തൻെറ നയപരിപാടികളുടെ ലക്ഷ്യം ''പാശ്ചാത്യലോകത്തെ വികസിത സമൂഹങ്ങളിൽനിന്നു നാം കടമെടുത്ത ഉപഭോഗ സംസ്കാരത്തിനു പിണിയാൾ പണി ചെയ്യുകയല്ല'' എന്ന് ആവർത്തിച്ചു പ്രഖ്യാപിച്ചിരുന്നു.

എന്നിട്ട് ഇതിനു കടകവിരുദ്ധമായ നയപരിപാടികൾ ആവിഷ്കരിക്കുകയും ചെയ്തു. ഇരട്ടത്താപ്പ് എന്ന പദം ഈ പ്രവൃത്തിയെ വിശേഷിപ്പിക്കാൻ അപര്യാപ്തമാണ്. കാരണമുണ്ട്.

ഏതൊരു വികസ്വര രാഷ്ട്രത്തിനും വളർച്ചയുണ്ടാകണമെങ്കിൽ ആഭ്യന്തര മൊത്ത ഉല്പാദനത്തിൻെറ മൂന്നിലൊന്നെങ്കിലും സമ്പാദ്യമായി സൂക്ഷിച്ചേ തീരൂ. അഥവാ ആഭ്യന്തര നിക്ഷേപം നാല്പതു ശതമാനമെങ്കിലും ഉണ്ടായിരിക്കണമെന്ന്. ഇത് ദക്ഷിണ കൊറിയയും തായ്ലൻഡുംപോലുള്ള രാജ്യങ്ങളൊക്കെ അനുവർത്തിക്കുന്ന രീതിയാണ്. എന്നാൽ നമ്മുടെ രാജ്യത്ത് കഴിഞ്ഞ മൂന്നുവർഷമായി ഈ നിരക്കുകൾ ഗണ്യമായി ഇടിയുന്ന കാഴ്ചയാണ്. ആഭ്യന്തര സമ്പാദ്യം 19.6 ശതമാനമായി കുറഞ്ഞു. മെച്ചപ്പെട്ട വരുമാനവും സ്വത്തുവിതരണവുമുണ്ടെങ്കിലേ ഈ നിരക്ക് മെച്ചപ്പെടൂ.

അടിസ്ഥാന വർഗ്ഗങ്ങളുടേയും മധ്യവർഗ്ഗത്തിൻേറയും യഥാർത്ഥ വരുമാനത്തിൽ മൂല്യശോഷണമുണ്ടായാൽ അത് ആദ്യം ബാധിക്കുക സമ്പാദ്യത്തെയാണ്. സമ്പാദ്യശോഷണം മാത്രമല്ല, സമ്പാദ്യമേ ഇല്ലാത്ത സ്ഥിതിയിലേക്കു കാര്യങ്ങൾ നീങ്ങാം. ഇന്ത്യയിൽ സംഭവിച്ചിരിക്കുന്നത് അതാണ്.

നമുക്ക് ഉപഭോഗത്തിലേക്കു വരാം. ഈ ഗവൺമെൻറിൻെറ സമസ്ത നയങ്ങളും ഈ ഒരു ഘടകത്തെ ചുററിപ്പററിയുള്ളതാണല്ലോ. ഉപഭോഗത്തെ വഴിവിട്ടു പ്രോത്സാഹിപ്പിക്കാതെ ഒരു കമ്പോളനയത്തിനും നിലനില്പില്ലെന്നു മനസ്സിലാക്കാതിരിക്കാൻ മാത്രം വിഡ്ഢികളാണ് ജനങ്ങളെന്ന് മൻമോഹൻസിംഗ് കരുതുന്നുണ്ടാവണം. അല്ലെങ്കിൽപ്പിന്നെ സമ്പാദ്യനിരക്കിനും ഉപഭോഗനിരക്കിനും ഒരു ബാലൻസ് സൃഷ്ടിക്കാൻ താത്പര്യമേയില്ലാത്ത ധനനയം അദ്ദേഹം രൂപീകരിക്കുമോ? സമ്പാദ്യം പ്രോത്സാഹിപ്പിക്കാൻ മുമ്പുണ്ടായിരുന്ന പല ഇൻസെൻറീവുകളും എടുത്തുകളഞ്ഞു. കൺസ്യൂമർ ഉല്പന്നങ്ങൾ—

എല്ലാ സാങ്കേതികവിദ്യ കൈമാററത്തിലുംവച്ച് ഏററവും അപായകരം നേരിട്ടുള്ള വിദേശനിക്ഷേപമാണ്. സ്വന്തമായി ശേഷി തീരെയില്ലാത്ത രാഷ്ട്രങ്ങളിൽ അതു ഗുണമാണെന്നു പറയാം. പക്ഷേ, ഇന്ത്യയെപ്പോലെ വികസനസാദ്ധ്യതകളും ചുററുവട്ടവും ഇത്രയ്ക്കും വിപുലമായ ഒരു രാജ്യത്തിന് അതു ഗുണമല്ല, ദോഷമാണു ഭാവിയിൽ വരുത്തുക.

വിശേഷിച്ചും ''ഫോറിൻ'' ലേബലുള്ള വ— പരമാവധി പടച്ചിറക്കി നാട്ടുകാരെ പ്രലോഭിപ്പിക്കുന്ന അന്തരീക്ഷമാണ് സൃഷ്ടിച്ചിരിക്കുന്നത്. കോക്കും പിയറി കാർഡിനും എൻറോണും തൊട്ട് നമ്മുടെ ദൈനംദിന ജീവിതത്തെ പിടിച്ചുലയ്ക്കാൻ നിത്യേന ഫോറിനും ഫോറിൻ-ഇന്ത്യൻ സങ്കരങ്ങളും മത്സരിച്ചിറങ്ങുകയാണ്. ഈ വരവിലെവിടെയെങ്കിലും ഇന്ത്യൻ ഉല്പാദനത്തിൻെറ ഇൻഫ്രാസ്ട്രക്ചർ വികസിപ്പിക്കാനുതകുന്ന ഒരൊററ വിദേശ നിക്ഷേപം ചൂണ്ടിക്കാട്ടാനാവുമോ? ആഭ്യന്തര ഉല്പാദനമോ തനതു വികസനമോ അല്ല ലക്ഷ്യം. വിദേശ ഉല്പന്നങ്ങളുടെ വില്പന മാത്രമാണെന്ന് ആർക്കാണു മനസ്സിലാകാത്തത്? ഈ ഉല്പന്നങ്ങൾ നമ്മുടെ കമ്പോളങ്ങളിൽ വയ്ക്കുന്നത് അലങ്കാരത്തിനല്ലല്ലോ. അവ വിററഴിയണം. അതിനു നാട്ടുകാർക്ക് ഉപഭോഗാസക്തിയുണ്ടാവണം. എങ്കിലേ അവർ ചരക്കു വാങ്ങൂ. പക്ഷേ, കാശെവിടെ?

വ്യവസായ ഉല്പന്നങ്ങൾക്ക് ഇന്നാട്ടിൽ ഡിമാൻഡുണ്ടാക്കാൻ മൻമോഹൻസിംഗ് ചെയ്തത് കസ്ററംസ്, എക്സൈസ് ഡ്യൂട്ടികൾ ഇളയ്ക്കുക മാത്രമാണ്. കൺസ്യൂമർ ഉല്പന്നങ്ങളുടെ ഇറക്കുമതി ഇതുവരെ അനുവദിച്ചിട്ടില്ലെങ്കിലും, ഏതു ഫോറിൻ വസ്തുവും ഇവിടെ ലഭ്യമാക്കാൻ പററിയ മറുവഴികൾക്ക് ഗവൺമെൻറ് കണ്ണടച്ചു കൊടുത്തിട്ടുണ്ട്. കയററുമതിക്ക് ഒരു ഇൻസെൻറീവായി ഇനി ഈ വസ്തുക്കളുടെ ഇറക്കുമതിയും അനുവദിക്കപ്പെടാൻ വൈകില്ല.

എക്സൈസ്, കസ്ററംസ് ഡ്യൂട്ടികൾ ഭീമമായി ഇളവു ചെയ്തപ്പോൾ, കൺസ്യൂമർ മേഖല ഉല്പാദനം ഇരട്ടിപ്പിച്ചു. അതേസമയം സ്വന്തം മാനുഫാക്ചറിംഗ് മേഖല ഗുരുതരമായ മാന്ദ്യത്തിൽപ്പെട്ടു നിലവിളിക്കുന്നത് ഗവൺമെൻറിനു കേൾക്കാനാവുന്നില്ല. സമൂഹത്തെ മിച്ചക്കാശും മുടിച്ച് ഉപഭോഗം നടത്താൻ നിർബ്ബന്ധിതമാക്കുകയല്ലെന്നാണ് എന്നിട്ടും മന്ത്രി പറയുന്നത്.

വർഗ്ഗങ്ങൾക്കിടയിലെ സാമ്പത്തിക അസമത്വം കുറയ്ക്കാൻ തലമുറകളായി ഇവിടെ ഉപയോഗിച്ചുവരുന്ന ഒരുപാധിയായിരുന്നു എസ്റ്റേറ്റ് ഡ്യൂട്ടി. അതും നമ്മുടെ ഗവൺമെൻറ് റദ്ദാക്കി. സ്വത്തുനികുതിയാകട്ടെ, കാര്യമായി വെട്ടിക്കുറച്ചു. ഇതെല്ലാം ചെയ്ത് മനുഷ്യവർഗ്ഗങ്ങൾക്കിടയിലെ അസമത്വത്തോത് പെരുപ്പിച്ചെടുക്കുകയും ഉല്പാദനമേഖലയുടെ ക്ഷയം ഗുരുതരമാവുകയും ചെയ്യുമ്പോൾ ഇക്കഴിഞ്ഞ ബജററുപ്രസംഗത്തിലും മന്ത്രി പറഞ്ഞു: ''കുടിവെള്ളവും വിദ്യാഭ്യാസവും ആരോഗ്യവും പാർപ്പിടവും മററ് അടിസ്ഥാന സൗകര്യങ്ങളുമില്ലാതെ ഭൂരിപക്ഷജനത കഷ്ടപ്പെടുമ്പോൾ, നമ്മുടെ ഉല്പാദന വിഭവസ്രോതസ്സുകൾ ഒരു ചെറു ന്യൂനപക്ഷത്തിൻെറ സുഖഭോഗങ്ങൾക്കായി വിട്ടുകൊടുത്തിരിക്കുന്നത് എന്തൊരു ദുരന്തമാണ്.''

നമ്മുടെ യഥാർത്ഥ ദുരന്തം ഇതു



തന്നെയാണ്—ഇത്തരം മന്ത്രിമാരെ പേറുന്നത്.

## ഭക്ഷ്യമേഖല

പുതിയ നയത്തിൻെറ ഉൾജീർണ്ണത സുവ്യക്തമാക്കുന്നത്, ഭക്ഷ്യമേഖലയും പൊതുവിതരണമേഖലയുമാണ്. അരിയുടേയും ഗോതമ്പിൻെറയും മുഖവില ഗവൺമെൻറുതന്നെ കൂട്ടി. താങ്ങുവിലയോ ജീവിത നിലവാരമോ കണക്കിലെടുക്കാതെ വില ഇങ്ങനെ കൂട്ടുന്നതിൻെറ മാനദണ്ഡമെന്താണെന്ന് ആരും ചോദിക്കുന്നില്ല. പറയുന്നുമില്ല. ഇത് സാധാരണക്കാരുടെ വാങ്ങൽശേഷിയെ ചോദ്യം ചെയ്യലാണ്. ധനികരായ കൃഷിക്കാരുടേയും വ്യാപാരികളുടേയും ഇടനിലക്കാരുടേയും ഊഹക്കച്ചവടത്തെ നേരിടാൻ കഴിയാതെ നമ്മുടെ സ്വന്തം കേന്ദ്രമന്ത്രി ആൻറണി നിലവിളിക്കുന്ന കാഴ്ച നാം കാണുന്നു. ശരാശരി വേതനവും തൊഴിലവസരവും വർദ്ധിക്കാത്ത സാഹചര്യത്തിലാണ് പൊതുവിതരണം ഇങ്ങനെ അവതാളത്തിലാക്കിയതെന്നോർക്കണം.

രണ്ടു സമ്മർദ്ദങ്ങളിൽപ്പെട്ടിരിക്കുന്നു ഗവൺമെൻറ്. വൻകിട ബഹുരാഷ്ട്ര ധനകാര്യ

സ്ഥാപനങ്ങൾ സർവ്വ സബ്സിഡികളും റദ്ദാക്കാൻ സമ്മർദ്ദം ചെലുത്തുന്നു. സംഭരണത്തിൻെറയും വിതരണത്തിൻെറയും ചെലവ് ഗണ്യമായി ഉയർന്നിരിക്കുന്നു. പലിശനിരക്കിലുള്ള വർദ്ധനവാണ് ഇതിനു മുഖ്യകാരണം. ഇതേസമയംതന്നെ കാർഷിക വിലനിലവാരക്കമ്മിഷൻ കല്പിച്ചിട്ടുള്ള പരിധിവിട്ടു പോകാൻ ഗവൺമെൻറിനു നിർവ്വാഹവുമില്ല. എന്നിട്ടും കമ്മിഷൻെറ പരിധിയും വിട്ടാണ് ഗവൺമെൻറ് വിലകൾ നിശ്ചയിച്ചിരിക്കുന്നത്. അതൊരുവശം.

താങ്ങുവിലവർദ്ധനവും പ്രവർത്തനച്ചെലവു വർദ്ധനവും ഗവൺമെൻറിൻെറ ഭക്ഷ്യ സബ്സിഡിയുടെ അളവിലും പ്രതിഫലിക്കുന്നു. 1992–93–ൽ 2500 കോടി രൂപയായിരുന്ന സബ്ഡിഡി ഇക്കൊല്ലം നാലായിരം കോടിയായി. അതുകൊണ്ട് അരിയുടെ ഇഷ്യൂപ്രൈസ് ക്വിൻറലിന് അറുപതു രൂപയാക്കി കൂട്ടി. അതായത്, ഒററയടിക്ക് 15.9 ശതമാനം. ഗോതമ്പിന് അത് 17.9 ശതമാനമാണ്. കഴിഞ്ഞ രണ്ടുവർഷത്തെ മൊത്തം കണക്കെടുത്താൽ ഇത് 51.2 ശതമാനവും 41 ശതമാനവുമാണ്. ഗവൺമെൻറ് വരുത്തിയ ഈ വർദ്ധനവുകൾ വാസ്തവത്തിൽ മൊത്ത വിലസൂചികയേയും ഉപഭോക്തൃ വില സൂചികയേയും കടത്തിവെട്ടി എന്ന കഥ നാട്ടുകാർക്കറിയില്ല. ഇക്കാര്യത്തിൽ ഒരു സന്തുലിതത്വം വരുത്തണമെങ്കിൽ ഇനി രണ്ടുവഴിയേയുള്ളൂ—ഒന്നുകിൽ റേഷൻ കടകൾ വഴിയുള്ള വിതരണത്തിൻെറ തോതു കുറയ്ക്കണം. അല്ലെങ്കിൽ ഇഷ്യൂപ്രൈസ് ഇനിയും കൂട്ടണം. രണ്ടായാലും ആർക്കാണു ദുരിതമെന്നു പറയേണ്ടല്ലോ.

## കൺവെർട്ടിബിലിററി പററിച്ച പണി

മൂന്നുകൊല്ലംമുമ്പുവരെ ഫുൾ കൺവെർട്ടിബിലിററി എന്ന പദം നിങ്ങൾ കേട്ടിട്ടുണ്ടോ? ഞാൻ കേട്ടിട്ടില്ല. കാരണം, കേൾക്കേണ്ട ആവശ്യം വന്നിട്ടില്ലെന്നതുതന്നെ. പൊടുന്നനേ പിന്നെങ്ങനെ അതൊരാവശ്യമായി വന്നു?

ക്യാപ്പിററൽ അക്കൗണ്ടിലുള്ള പൂർണ്ണ വിനിമയം വിദേശനിക്ഷേപത്തെ ആകർഷിക്കാൻ ആവശ്യമേ ഇല്ലെന്നതാണു തമാശ—കാര്യമായി വിദേശനിക്ഷേപമുള്ള ദക്ഷിണേഷ്യൻ രാഷ്ട്രങ്ങളൊന്നുംതന്നെ ഇതു ചെയ്തിട്ടുമില്ല. വിദേശനിക്ഷേപകർക്ക് അവരുടെ നിക്ഷേപധനം തിരികേ പിടിക്കാനുള്ള സ്വാതന്ത്ര്യം നല്കിയിട്ടുണ്ട്. മാത്രമല്ല, ഇന്ത്യയിൽ നികുതിവെട്ടിക്കാനും തോന്നുമ്പോൾ മൂലധനം നല്കാതിരിക്കാനുമുള്ള പ്രവണത ഫുൾ കൺവെർട്ടിബിലിററികൊണ്ട് അവസാനിക്കുമെന്ന നിഗമനവും യുക്തിരഹിതമാണ്. ഇതൊക്കെ ഒരു വികസിത രാഷ്ട്രത്തിൻെറ കാര്യത്തിലേ ഉറപ്പു പറയാനാവൂ. ഇന്ത്യയിലെ സാമൂഹിക-രാഷ്ട്രീയ പരിസ്ഥിതി കെട്ടുറപ്പുള്ളതായിരിക്കുമെന്ന് ഉറപ്പു പറയാൻ സ്വന്തം നിലനില്പിൽ ഉറപ്പില്ലാത്ത കോൺഗ്രസ്സിനെങ്ങനെ കഴിയും? ഈ ഉറപ്പാണല്ലോ വിദേശ നിക്ഷേപകർക്കു വേണ്ടതും?

കൺവെർട്ടിബിലിററിക്ക് ഏത് അക്കൗണ്ടിലായാലും ഉറപ്പു വേണമെങ്കിൽ ആഭ്യന്തര സമ്പദ്ഘടന ഉറപ്പുള്ളതാവണമെന്നതാണ് ഇക്കണോമിക്സിൻെറ ബാലപാഠംതന്നെ. വിദേശ നിക്ഷേപത്തിൻെറ തോതിൽ മാത്രം ഒരു സമ്പദ്ഘടനയെ അളക്കുന്ന പുത്തൻ സാമ്പത്തിക 'ശാസ്ത്രജ്ഞർ'ക്ക് ഈ പാഠങ്ങൾ വിഷയമല്ലായിരിക്കാം.

രണ്ടാമതായി വിനിമയനിരക്കിലെ വ്യതിയാനങ്ങൾ വൻതുകകൾ കൈമാററം ചെയ്യാനുള്ള അവസരമൊരുക്കും. അതിലുപരിയായി, ആനുകൂല്യങ്ങൾ തട്ടിയെടുക്കാനായി ആഭ്യന്തര മൂലധനംതന്നെ വിദേശ നിക്ഷേപമെന്ന 'ലേബലി'ൽ ഇവിടെ വേഷപ്രച്ഛന്നമായി വരാനുള്ള സാദ്ധ്യതയും സംജാതമായിരിക്കുകയാണ്. ഈ പശ്ചാത്തലത്തിൽ, കൺവെർട്ടിബിലിററികൊണ്ട് രാജ്യത്തിനെന്തു ഗുണമുണ്ടെന്നാണ്?

കടക്കാരായ രാജ്യങ്ങളിൽ ഇന്ത്യ ഇന്ന് നാലാം റാങ്കുകാരാണ്. 266,167 കോടി രൂപയാണ് വിദേശക്കടം. നമുക്കുമീതേ ബ്രസീലും ഇൻഡോനേഷ്യയും മെക്സിക്കോയും മാത്രം. കഴിഞ്ഞ വർഷം ജി.ഡി.പിയുടെ 38 ശതമാനമാണ് നമ്മുടെ മൊത്തം കടം. എൺപതുകളുടെ മദ്ധ്യത്തിൽ തുടങ്ങിയതാണ് ഈ കടവർദ്ധന. വർഗ്ഗീയ കലാപങ്ങളും ഗൾഫ് യുദ്ധവും രാഷ്ട്രീയാസ്ഥിരതയും ഈ എരിതീയിൽ എണ്ണയൊഴിച്ചു.

ഇന്ത്യയുടെ വിദേശക്കടത്തിനു മൂന്നു ഘടകങ്ങളുണ്ട്. ഒന്ന്, കടത്തിലെ കൺസെഷൻ ഘടകം ക്രമാനുഗതമായി കുറഞ്ഞുവരികയാണെങ്കിലും മററു രാജ്യങ്ങളുടേതിനൊപ്പം വലിയ സംഖ്യയായി നില്ക്കുന്നു. രണ്ട്, ജി.എൻ.പിയുടെ അനുപാതമെന്ന നിലയിൽ ഇന്ത്യൻകടത്തിൻെറ മൂല്യം വളരെ കുറവാണ്. ഇതും മററു രാജ്യങ്ങളിൽനിന്നു വ്യത്യസ്തമാണ്. മൂന്നാമതായി, വിഹിതമടയ്ക്കലും കടമടയ്ക്കലും വളരെക്കുറവാണ്.

ഇതാണ് ഗവൺമെൻറ് തരുന്ന സ്ഥിരം ചിത്രം. പക്ഷേ, ചിത്രം പൂർണ്ണമല്ല. ഒന്നാമത്, ഇന്ത്യയെ മററു കടരാഷ്ട്രങ്ങളുമായി താരതമ്യപ്പെടുത്തുന്നത് വസ്തുതാപരമല്ല. അന്താരാഷ്ട്ര കടമെടുപ്പിൻെറ പരിധികൾ എന്നേ ലംഘിച്ച രാഷ്ട്രങ്ങളാണിവ. കടംവീട്ടലിൻെറ കാര്യത്തിൽ ഗവൺമെൻറ് ദീർഘവീക്ഷണം നടത്തിയില്ല. ഇപ്പോൾ വിദേശ ഇക്വിററിയും മററു നിക്ഷേപങ്ങളുംവഴി സ്വരൂപിക്കുന്ന പണവും വിദേശ കടമിടപാടായിത്തന്നെ കണക്കാക്കാത്തത് ഭാവിയിൽ ഇതേ അപകടം കൂടുതൽ ബൃഹത്തായൊരു തോതിൽ ക്ഷണിച്ചുവരുത്തുകയല്ലേ? മുമ്പ് ഗവൺമെൻറ് നേരിട്ട് കടം വാങ്ങിയെങ്കിൽ ഇപ്പോൾ അതു സ്ഥാപനങ്ങൾവഴി നടത്തുന്നു എന്നല്ലേയുള്ളൂ. ഈ വിദേശനിക്ഷേപ വീമ്പിളക്കത്തിന് മറെറന്താണു വ്യത്യാസം?

(അവസാനിക്കുന്നില്ല)





പി. ഹരികുമാർ

# വീണ്ടുമൊരു പുസ്തകാക്ഷേപം



വിദ്യാർത്ഥികളെ എന്തു പഠിപ്പിക്കണം എന്നാലോചിച്ച് നമ്മുടെ സർവ്വകലാശാലകൾ ഇന്ന് ഏറെ വിയർക്കുന്നുണ്ട്. കാരണം, പഠിപ്പിക്കുവാൻ നിശ്ചയിക്കുന്ന പാഠങ്ങളുടെ പ്രത്യയശാസ്ത്ര സ്വഭാവം കുറച്ചൊന്നുമല്ല സർവ്വകലാശാലയ്ക്കു തലവേദനയാവുന്നത്. നമ്മുടെ 'അയഞ്ഞുതൂങ്ങിയ' ആധുനിക സെക്യുലറിസം നമുക്കുതന്നെ വിനയാവുന്ന രംഗങ്ങളിലൊന്നാണിത്. സർവ്വകലാശാലകൾ അവയ്ക്കു പുറത്തുള്ളവരെ ഭയപ്പെടുന്നു. പുറത്തുള്ളവരാകട്ടെ, സർവ്വകലാശാലകളെ ഭയപ്പെടുന്നു. ഈ ഭയഭീരുത്വങ്ങളാലാണ് 'നിരുപദ്രവകരങ്ങളായ പാഠങ്ങൾ തിരഞ്ഞെടുവാൻ സർവ്വകലാശാലാ സമിതികൾ നിർബ്ബന്ധിതരാവുന്നത്. ഫലമോ, ചിന്തയ്ക്ക് ഒരു 'ഉപദ്രവും' ഏല്ക്കാതെ ശുദ്ധ മിടുക്കന്മാർ നമ്മുടെ യൂണിവേഴ്സിററികളിൽനിന്ന് പഠിച്ചൊരുങ്ങി പുറത്തു വരുന്നു.

ഗാന്ധിജി യൂണിവേഴ്സിററിയുടെ ബോർഡ് ഓഫ് സ്ററഡീസ് പ്രീഡിഗ്രി രണ്ടാംവർഷ മലയാള പാഠപുസ്തകത്തിൽനിന്നും എം.എൻ. വിജയൻെറ ഭാരതീയ ദർശനം എടുത്തുമാററിയതെന്തിനാണ്? ഈ പാഠം ഉൾക്കൊള്ളുന്ന ദർശനപരിസരം ആരെയാണ് അലോസരപ്പെടുത്തുന്നത്? കൊസാംബിയൻ ചരിത്രബോധവും, ഫ്രോയിഡിയൻ 'മനോവിജ്ഞാനീയവും ഉൾപ്പെടെയുള്ള പല നവീന വിജ്ഞാനശാഖകളെ ഏകോപിപ്പിച്ച് ഭാരതീയ ദർശനത്തിൻെറ പൊരുളും പ്രസക്തിയും അന്വേഷിക്കുകയാണ് ശ്രീ. വിജയൻ ഈ ലേഖനത്തിൽ.

ഈ ഭീരുത്വത്തിൻെറ ഏററവും പുതിയ ഉദാഹരണമാണ് ഗാന്ധിജി യൂണിവേഴ്സിററി പ്രീഡിഗ്രി രണ്ടാംവർഷ മലയാള പാഠപുസ്തകത്തിൽനിന്ന് പ്രശസ്ത നിരൂപകനും ചിന്തകനുമായ ശ്രീ. എം.എൻ. വിജയൻെറ 'ഭാരതീയ ദർശനം' എന്ന ലേഖനം ഉപേക്ഷിക്കുവാനുള്ള നീക്കം. '92-ൽ ഈ ലേഖനം പാഠഭാഗമായപ്പോൾത്തന്നെ ചില കേന്ദ്രങ്ങളിൽനിന്ന് പ്രത്യയശാസ്ത്രപരമായ എതിർപ്പുകൾ ഉയർന്നിരുന്നു. എന്നാൽ അന്നത്തെ ബോർഡ് ഓഫ് സ്ററഡീസ് അത്തരം വിമർശനങ്ങൾക്കു വഴങ്ങിയില്ല എന്നു വേണം കരുതുവാൻ. പുതിയ ബോർഡ് ഓഫ് സ്ററഡീസ് രൂപംകൊണ്ടപ്പോഴാണ് ഈ പാഠം ഉപേക്ഷിക്കുവാൻ തീരുമാനമായത്. ബോധനക്ലിഷ്ടതയാണത്രേ ഇതിനു കാരണം. സമിതിയിലെ ഒട്ടുമിക്ക അദ്ധ്യാപകരും ഈ പാഠത്തെ ബോധനക്ലിഷ്ടതയുടെ പേരിൽ എതിർക്കുന്നുവെന്നാണ് സമിതി അദ്ധ്യക്ഷൻ അഭിപ്രായപ്പെടുന്നത്. ഈ പാഠം ഇഞ്ചിക്കു സമമാണ് എന്നുകൂടി അദ്ദേഹം കൂട്ടിച്ചേർക്കുന്നു. കുട്ടികൾ ഇഞ്ചി കടിച്ച് 'എരിയണ്ട' എന്ന പ്രൊഫസറുടെ അഭിപ്രായത്തോട് തീർച്ചയായും നമ്മൾ യോജിക്കണമല്ലോ.

പാഠപുസ്തകക്കമ്മിററിയുടെ പ്രത്യക്ഷമായ രാഷ്ട്രീയ സ്വഭാവമാണ് ഇത്തരത്തിലുള്ള പാഠങ്ങൾ ഉപേക്ഷിക്കുന്നതിൻെറ പിന്നിലുള്ളതെന്ന് മുൻ സമിതി അംഗമായ പ്രൊഫ. കെ.ജി. ശങ്കരപ്പിള്ള പറഞ്ഞു. വിമർശനാത്മകമായ പാഠങ്ങൾ പഠിക്കേണ്ടുന്നത് ഒരുവൻെറ യൗവ്വനകാലഘട്ടത്തിലാണ്. സംവാദസാദ്ധ്യതകൾ ഏറെയുള്ള ലേഖനങ്ങൾ പഠിച്ചും പരിചയപ്പെട്ടും അവൻ തൻെറ ചിന്താമണ്ഡലം വികസിപ്പിക്കേണ്ടത് ഈ പ്രായത്തിലാണ്. അദ്ദേഹം ബോധനക്ലിഷ്ടതയെ എതിർത്തുകൊണ്ടു സംസാരിച്ചു.

എന്തുകൊണ്ടാവാം ബോർഡ് ഓഫ് സ്ററഡീസിന് ഈ പാഠം ഹറാമായിത്തീർന്നത്? ഈ പാഠം ഉൾക്കൊള്ളുന്ന ദർശന പരിസരം ആരെയാണ് അലോസരപ്പെടുത്തുന്നത്? കൊസാംബിയൻ ചരിത്രബോധവും, ഫ്രോയിഡിയൻ മനോവിജ്ഞാനീയവും ഉൾപ്പെടെയുള്ള പല നവീന വിജ്ഞാനശാഖകളെ ഏകോപിപ്പിച്ച് ഭാരതീയ ദർശനത്തിൻെറ പൊരുളും പ്രസക്തിയും അന്വേഷിക്കുകയാണ് ശ്രീ. വിജയൻ ഈ ലേഖനത്തിൽ. ഈ നിരീക്ഷണരീതി നിലവിലുള്ള പല സങ്കല്പ



എം.എൻ. വിജയൻ

ങ്ങളെയും ചോദ്യംചെയ്തെന്നിരിക്കാം. അപ്പോഴും അതിൻെറ മൗലികതയെ ആർക്കാണു ചോദ്യംചെയ്യുവാൻ കഴിയുക!

പ്രീഡിഗ്രി പാഠപുസ്തകത്തിൽ ഇത്തരത്തിലുള്ള പാഠങ്ങൾ പഠിക്കുവാൻ നിർദ്ദേശിക്കുന്നത് സമിതി അംഗങ്ങളുടെ ഒരുതരം 'ദുസ്സ്വപ്ന'മാണെന്നാണ് ഭാരതീയ വിചാര കേന്ദ്രം അദ്ധ്യക്ഷനായ ശ്രീ. പി. പരമേശ്വരനുള്ളത്. ഇങ്ങനെയുള്ള പാഠങ്ങൾ പഠിക്കുകവഴി വിദ്യാർത്ഥികൾ ഭാരതീയ ദർശനത്തെ വികലമായി ധരിക്കുവാനിടയുണ്ട്. ശ്രീ. എം.എൻ. വിജയൻെറ അഭിപ്രായമെന്ന നിലയിൽ അതിനു പ്രസക്തിയുണ്ടാവാം. എന്നാൽ ഒരു പാഠപുസ്തകത്തിൽ ഇമ്മാതിരി ലേഖനങ്ങൾ നിർദ്ദേശിക്കുന്നത് പൊറുക്കുവാനാവാത്ത തെററാണ്. വിജയനോട് രാഷ്ട്രീയാഭിമുഖ്യമുള്ള കമ്മിററി അംഗങ്ങളാണ് ഈ ലേഖനം പാഠപുസ്തകത്തിൽ പെടുത്തിയിട്ടുള്ളതെന്നാണ് അദ്ദേഹത്തിൻെറ പക്ഷം.

തൻെറ ലേഖനത്തിന് സർവ്വകലാശാലാ സമിതി 'ഭ്രഷ്ട്' കല്പിച്ചിരിക്കുന്നു എന്നറിഞ്ഞപ്പോൾ ശ്രീ. എം.എൻ. വിജയൻ പ്രതികരിച്ചത് ഇങ്ങനെയാണ്: ''ദർശനം ആരുടേയും പേററൻറല്ല. പേററൻറുകളെ ചോദ്യംചെയ്യുകയാണ് ഏതുകാലത്തെയും അറിവുള്ളവർ ചെയ്തിട്ടുള്ളത്.''

ഭാരതീയ ദർശനത്തിൻെറ 'ശുദ്ധ' ആത്മീയതയെ ചോദ്യംചെയ്തുകൊണ്ടാണ് ശ്രീ. വിജയൻ തൻെറ തിരസ്കൃത ലേഖനം ആരംഭിച്ചിട്ടുള്ളത്.

''ഋഗ്വേദം ഭൗതികമായ സിംബോളിക് ഭാഷയുപയോഗിച്ച ഒരു ചരിത്രഗ്രന്ഥമാണ്. ഇന്നത്തെ ഉസ്ബെക്കിസ്ഥാനിൽനിന്ന് ആദ്യത്തെ നരവംശം ഇന്ത്യയിൽ എത്തിച്ചേരുമ്പോൾ പല കഥകളും കൂടെ കൊണ്ടുവന്നിരുന്നു. ഈ ആര്യൻമാർ, നൊമാഡുകൾ—സഞ്ചാരികളായിരുന്നതുകൊണ്ട് അവർക്ക് ഗൃഹനിർമ്മാണശാസ്ത്രത്തെക്കുറിച്ച് ഒന്നുമറിയുമായിരുന്നില്ല. ഒരുപക്ഷേ, കലയും ഉണ്ടായിരുന്നില്ല. അവർക്ക് അറിയാമായിരുന്ന ഒരു കല മുണ്ടുനെയ്യുക എന്നതായിരുന്നു. എ. ബാലകൃഷ്ണപിള്ള പറയുന്നത് പാർവ്വതിയാണ് നെയ്ത്തു കണ്ടുപിടിച്ചത് എന്നാണ്.

ആര്യൻമാർ കൂടെ കൊണ്ടുവന്നത് അവരുടെ പാതി മെരുങ്ങിയ കുതിരകളേയും എഴുത്തില്ലാത്ത ഭാഷയേയുമാണ്. ആര്യൻമാർക്ക് ശ്രുതിയാണുണ്ടായിരുന്നത്. അവരുടേത് പിതൃ ആധിപത്യ (Patriarchal) സമുദായമായിരുന്നു. പിതൃദായക്രമത്തിൽ വിശ്വസിച്ചിരുന്നവരും, വലിയ ശരീരമുള്ളവരുമായ അവർ ഇന്ത്യയിൽ വരികയും ഇവിടെ മററുതരത്തിൽ ജീവിച്ചിരുന്ന ആളുകളുമായി ഏററുമുട്ടുകയും ചെയ്തതിൻെറ കഥ ഋഗ്വേദത്തിൽ പറയുന്നുണ്ട്.

ഇങ്ങനെ വന്നെത്തിയ ആര്യൻമാരുടെ നായകൻ ഇന്ദ്രനായിരുന്നു. ഇന്ദ്രനെ വേദങ്ങൾ സ്തുതിക്കുന്നു. ഇന്ദ്രനും അഗ്നിയുമാണ് വേദങ്ങളിലെ പ്രധാന ദേവതകൾ. കൃഷ്ണൻ വേദത്തിൻെറ ഒരു ദേവതയല്ല. പില്ക്കാലത്ത് പ്രധാനപ്പെട്ട ഒരു പ്രതിദേവതയാകുന്ന കൃഷ്ണൻ, ഇന്ദ്രൻെറ എതിരാളിയായിരുന്നു. ഗോവർദ്ധനാദ്രി കുടയാക്കി ഗോകുലത്തെ രക്ഷിക്കുന്ന ശ്രീകൃഷ്ണൻ മഴപെയ്യിക്കുന്ന ഇന്ദ്രൻെറ ശത്രുവായിരുന്നു. ഇന്ദ്രനെന്ന നേതാവിൻെറ കീഴിൽ ഇന്ത്യയിലേക്കു വന്ന ആര്യൻമാർ ഇവിടെയുള്ള സ്വസ്ഥരായ, പരിഷ്കൃതരായ ഒരു ജനവർഗ്ഗത്തെ പരാജയപ്പെടുത്തി. അവരുടെ രഹസ്യങ്ങൾ കൈക്കലാക്കി. വിഷ്ണു മോഹിനിയുടെ വേഷത്തിൽ വന്ന് മദ്യത്തിൻെറ മഹാരഹസ്യം കൈക്കലാക്കുന്ന കഥ നമ്മുടെ പുരാണത്തിലുണ്ട്. വിഷ്ണു അമൃതകുംഭം തട്ടിക്കൊണ്ടു പോകുന്നു. ഈ അമൃതം മദ്യമാണെന്ന കാര്യത്തിൽ സംശയമില്ല.''

ഋഗ്വേദത്തെ സംബന്ധിച്ചുള്ള ഈ നിലപാടിനെ ശ്രീ. വി. പരമേശ്വരൻ ശക്തമായി വിമർശിക്കുന്നു. ഋഗ്വേദം ഭൗതികമായ സിംബോളിസമല്ല. ആത്മീയതയുടെ 'സിംബോളിസമാണ്. ഈശ്വരാനുഭവത്തെ ചിത്രീകരിക്കുവാൻ ഭാരതീയാചാര്യൻമാർ കണ്ടെത്തിയ മാധ്യമമാണ് വേദങ്ങൾ. അത് ചരിത്രപരമായ സിംബോളിസമാണെന്നു പറയുന്നത് ആധുനികവിജ്ഞാനംകൊണ്ട് ആത്മീയതയെ അളക്കുന്നതിൻെറ കുഴപ്പമാണ്.

എന്നാൽ ഭൗതികതയേയും, ആത്മീയതയേയും സംബന്ധിച്ചുള്ള വിജയൻെറ കാഴ്ചപ്പാട് പാടേ വ്യത്യസ്തമാണ്. അദ്ദേഹം ഇങ്ങനെ വിശദീകരിക്കുന്നു.

''സ്ഥിരമായ ചോദ്യംചെയ്യലാണ് എല്ലാ ചരിത്രത്തിൻെറയും കാതൽ. വിഷ്ണു മദ്യം കവർന്നു എന്നു പറയുവാൻ ആരും മടിക്കേണ്ടതില്ല. അങ്ങനെ പറയുവാൻ മടിക്കുന്നുണ്ടെങ്കിൽ ആത്മീയം, ഭൗതികം എന്ന വിഭജനത്തിൻെറ കുഴപ്പമാണ്. പുരാതന ഭാരതത്തിൽ ഈ വിഭജനം ഇല്ലായിരുന്നു. ഇത് നമ്മുടെ കച്ചവടത്തിൻെറ കാലത്ത് ആരംഭിച്ചതാണ്. ആത്മീയതയെ കച്ചവടമാക്കുവാൻ നമുക്കു കുറേയൊക്കെ സാധിച്ചിട്ടുമുണ്ടല്ലോ. മദ്യം ഒരറിവാണ്. അത് ഒരു പ്രായോഗികജ്ഞാനമാണ്. ഒരുകാലത്ത് മദ്യം 'എക്സ്ററസി'ക്കുപയോഗിക്കുന്ന ഒരു ദ്രാവകമായിരുന്നു. മദ്യത്തിന് 'എക്സ്ററസി' ഉണ്ടാക്കുവാൻ കഴിയും എന്ന ജ്ഞാനമാണ് ഇന്ദ്രൻ തൻേറതാക്കി വച്ചുകൊണ്ടിരുന്നത്. ഈ പേററൻറിനെയാണ് ജനകീയ നേതാവായ ശ്രീകൃഷ്ണൻ ചോദ്യംചെയ്തത്; അവസാനം മോഹിനിവേഷത്തിൽ അപഹരിച്ചു കൊണ്ടുപോന്നതും. ഇത് ചരിത്രമാണ്. ഇത് ആത്മീയതയാവുന്നത് അതിൻെറ എക്സ്ററസിയെ കേന്ദ്രീകരിച്ചാണ്. ഈ വിധത്തിൽ ഭൗതികമായ നേട്ടം ആത്മീയമായ നേട്ടമായി ഋഗ്വേദകാലത്ത് ഗണിച്ചിരുന്നു. മറിച്ചും.''

ആര്യൻമാരുടെ ആഗമനത്തെ സംബന്ധിച്ച് പാഠഭാഗത്തിൽ പരാമർശിച്ചിട്ടുള്ളതും ഏറെ വിവാദങ്ങൾക്കു തിരികൊളുത്തിയിട്ടുണ്ട്. പാഠഭാഗത്തിലെ പരാമർശം ശ്രദ്ധിക്കുക.

''ആര്യൻമാർ ഇവിടെ വരികയും എല്ലാം തട്ടി നിരപ്പാക്കുകയും ചെയ്തപ്പോൾ ഇന്ത്യാക്കാരുടെ എല്ലാ രഹസ്യങ്ങളും ചോർത്തിയെടുക്കുകയായിരുന്നു. ഒരു പുതിയ ആക്രമണം പഴയ വ്യവസ്ഥയെ മാററിത്തീർക്കുന്നു. വൃത്രനെ പലവുരു കൊല്ലുന്ന ഇന്ദ്രൻെറ കഥ വേദങ്ങളിലുണ്ട്. നദീമുഖത്ത് ആദിഭാരതീയർ കെട്ടിപ്പടുത്ത ബണ്ടുകളെ, അണക്കെട്ടുകളെയാണ് വൃത്രൻ എന്നു പറഞ്ഞിരിക്കുന്നത്. ഈ അണക്കെട്ടുകളെ തകർത്ത് ഇവിടത്തെ കാർഷികവ്യവസ്ഥയുടെ നട്ടെല്ലൊടിച്ചവനാണ് ഇന്ദ്രൻ. ആര്യൻമാരുടെ ആക്രമണത്തിൻെറ ആദ്യകാലചരിത്രമാണ് വൃത്രനും ഇന്ദ്രനും തമ്മിലുള്ള യുദ്ധം. പിന്നീട് ഇന്ദ്രൻ ദേവനായി. അപ്പോഴും മററുള്ളവരെ പീഡിപ്പിക്കണം എന്ന ജീവിതലക്ഷ്യം മാത്രമുള്ള ഒരു ദേവനായിട്ടാണ് ഇന്ദ്രൻ അറിയപ്പെട്ടത്. ജനങ്ങളുടെ ഭാഗത്തുനിന്ന് ഇന്ദ്രനെ എതിർത്തവനാണ് ശ്രീകൃഷ്ണൻ.

''ആര്യാഗമനസിദ്ധാന്തത്തെ ഇന്ന് പല പണ്ഡിതൻമാരും ചോദ്യംചെയ്യുന്നുണ്ട്. ആര്യ-ദ്രാവിഡ സംഘർഷം വളർത്തുവാൻ സായ്‌വ് കണ്ടെത്തിയ മാർഗ്ഗംതന്നെയാണ് വിജയനും പിന്തുടരുന്നത്'' എന്ന് ശ്രീ. പരമേശ്വരൻ.

പരമേശ്വരനെപ്പോലെയുള്ളവർ ചരിത്രത്തെ തെററിദ്ധരിപ്പിക്കുകയാണെന്നത്രേ ശ്രീ. വിജയൻെറ പക്ഷം. ''നദി കടക്കുന്ന സമയത്ത് അതിൻെറ ആഴം കുറഞ്ഞതും വീതി കുറഞ്ഞതുമായ സ്ഥലം കണ്ടുപിടിക്കുന്നത് ഒരു എഞ്ചിനീയറിംഗാണ്. യാത്രചെയ്യുന്നവർക്കല്ലേ അതു നിശ്ചയമുള്ളൂ. ഈ അന്വേഷണം ഭൗതികവും ഒപ്പം ആത്മീയവുമാണ്. സാങ്കേതികവിദഗ്ദ്ധരും നിർമ്മാതാക്കളും ഇവിടെ മഹർഷിമാരാകുന്നു. അപ്പോൾ ആത്മീയതയുടെ ഇങ്ങേത്തലയാണ് അഥവാ മൂർത്തതയാണ് ഭൗതികത. കമ്പ്യൂട്ടർകൊണ്ട് നമുക്കു ധാരാളം വീടുകൾ പ്രോഗ്രാം ചെയ്യാം. ഇത് ആധുനികമായ ഒരു സംവിധാനമാണ്. ധാരാളം വീടുകൾ പണിത് അവയിൽനിന്നു നല്ലത് തിരഞ്ഞെടുക്കുന്നതിലും സാമ്പത്തികലാഭം ഈ പ്രോഗ്രാമിങ്ങിനുണ്ട്. പണ്ട് ഇത് മനസ്സാ സാധിക്കുമായിരുന്നു. താന്ത്രികത്തിൽ 'മനക്കണക്ക്' എന്നാണിതിനു പറയുക. ഇത് ആത്മീയമായ ഒരു നേട്ടമാണ്, ഒപ്പം ഭൗതികവും.''

വിജയൻെറ മൗലികചിന്ത ഭാരതീയ യോഗവിദ്യയിലും പ്രതിഫലിക്കുന്നത് പാഠഭാഗത്തു കാണാം.

''വളരുന്നതിനു പകരം വളരാതിരിക്കുക എന്നത് മനുഷ്യൻെറ ഒരു നന്മയാണെന്ന് ഭാരതീയർ വളരെക്കാലം കരുതിപ്പോന്നിരുന്നു. അതിനെയാണ് ഭാരതീയർ യോഗവിദ്യ എന്നു സാധാരണയായി പറയാറുള്ളത്. യോഗവിദ്യ എന്നത് ശാരീരികമായി ഭ്രൂണാവസ്ഥയിലേക്കുള്ള പിന്മാററത്തിനുള്ള ശ്രമമാണ്. ഇത് എൻെറ അഭിപ്രായമല്ല. ഭ്രൂണശാസ്ത്രത്തെക്കുറിച്ചു ഗവേഷണം നടത്തിയ ഡോക്ടർ പറഞ്ഞതാണ്, അനങ്ങാതെ, ഒന്നുംചെയ്യാതെ എത്രനേരം ഇരിക്കാൻ കഴിയും എന്ന കായികാഭ്യാസത്തെയാണ് ആസനം എന്നു പറയുന്നത്. ശീർഷാസനത്തിൻെറ അർത്ഥം നാം നമ്മുടെ അമ്മയുടെ ഉദരത്തിൽ ശീർഷാസനത്തിൽ നില്ക്കുകയാണ് എന്നതാണ്. ജീവിതത്തിൽ ആകെ എട്ടൊൻപതു മാസക്കാലം മാത്രമേ നാം മന്ദോഷ്ണമായ ഒരറയിൽ താമസിക്കുന്നുള്ളൂ. അത് അമ്മയുടെ ഗർഭപാത്രത്തിലാണ്. ഭാരതീയൻെറ എക്കാലത്തുമുള്ള ഒരാഗ്രഹം അമ്മയുടെ ഗർഭപാത്രത്തിലേക്ക് എങ്ങനെ മടങ്ങിപ്പോകാം എന്നുള്ളതാണ്. ഇതു കഥയല്ല. മനസ്സിൻെറ എല്ലാ വൃത്തികളുടേയും നിരോധനം എന്നതാണ് യോഗത്തിൻെറ ലക്ഷ്യം.

ഒന്നും ആലോചിക്കാതിരിക്കുന്നവനെ യോഗി എന്നു വിളിക്കുന്ന ഒരു പുതുമ നമ്മുടെ നാട്ടിൽ മാത്രമേ ഉള്ളൂ. മനസ്സിൻെറ വ്യാപാരമാണ് എല്ലാ തിന്മകളുടേയും കാര്യമെന്നതുകൊണ്ട് തിന്മയെ അകററുവാൻ മനുഷ്യൻെറ ആഗ്രഹങ്ങളെ ഉപേക്ഷിക്കുക എന്നത് ഭാരതീയ ചിന്തയുടെ മൗലികമായ ഒരു ധാരയായി എന്നും ഉണ്ടായിരുന്നു. ഇഷ്ട



പരമേശ്വരൻ

പ്രകാരം മരിക്കുന്നതിനെക്കുറിച്ചുള്ള പരീക്ഷണമാണ് യോഗവിദ്യ എന്ന് ആർതർ കെസ്ലർ പറഞ്ഞിട്ടുണ്ട്. എല്ലാ ചലനവും ദുഃഖമാണെന്നതുകൊണ്ട് ദുഃഖത്തിൽനിന്നുള്ള മോചനം നിശ്ചലതയിലേക്കു മടങ്ങിപ്പോവുമ്പോഴാണ് ഉണ്ടാവുക എന്നതുകൊണ്ട് നിശ്ചലരായി ഇരിക്കുക, നിർദ്വന്ദ്വരായിരിക്കുക, സ്ഥിതപ്രജ്ഞരായിരിക്കുക, സുഖദുഃഖങ്ങളിൽ സമന്മാരായി ഇരിക്കുക എന്നത് ഭാരതീയൻെറ ആദർശമായി.''

യോഗത്തെക്കുറിച്ചുള്ള തെററായ ധാരണകൾമൂലമാണ് വിജയൻ യോഗത്തെ വിമർശിക്കുന്നതെന്ന് ശ്രീ. പരമേശ്വരൻ പറയുന്നു. ''യുങ്ങിനെപ്പോലുള്ള ആധുനിക മനഃശാസ്ത്രജ്ഞർപോലും യോഗത്തിൻെറ പ്രസക്തി ചൂണ്ടിക്കാണിച്ചിട്ടുണ്ട്. അതുമല്ല, യോഗമെന്നാൽ യോഗവിദ്യ മാത്രമല്ല. വിജയനാവട്ടെ, യോഗവിദ്യയെക്കുറിച്ചു മാത്രമേ പരാമർശിക്കുന്നുള്ളൂ. ഭഗവദ്ഗീതയിൽ യോഗവിദ്യയ്ക്കല്ലല്ലോ മുല്യസ്ഥാനം. യോഗമെന്താണെന്നു വിശദമാക്കാതെ യോഗവിദ്യയെ വിമർശിക്കുക മാത്രം ചെയ്യുന്ന ലേഖനം പാഠ്യവിഷയമാക്കിയത് തെററായ രീതിയാണ്.''

പരമേശ്വരൻെറ ഈ വിമർശനത്തിന് യോഗത്തെക്കുറിച്ചു ലേഖനമെഴുതുന്ന ആളല്ല ഞാൻ. അതിന് വേറെ ആളുണ്ട്. യോഗവിദ്യ നമ്മുടെ പുരോഗതിയെ എത്രമാത്രം തടസ്സപ്പെടുത്തി എന്നാണ് താൻ ചിന്തിക്കുന്നതെന്ന് ശ്രീ. വിജയൻ മറുപടി നല്കുന്നു. യുങ് യോഗത്തെ പുകഴ്ത്തിയിട്ടുണ്ട് എന്ന അഭിപ്രായം അസംബന്ധമാണ്. 'Psychology and Religion' എന്ന ഗ്രന്ഥത്തിൽ പാശ്ചാത്യർ യോഗം അനുഷ്ഠിക്കരുതെന്നുകൂടി യുങ് അഭിപ്രായപ്പെടുന്നുണ്ട്. യുങ്ങിൻെറ കൃതികൾ ഇരുത്തി വായിക്കാത്തതാണ് ഈ വിമർശനത്തിൻെറ കുഴപ്പമെന്നു പറഞ്ഞുകൊണ്ട് അദ്ദേഹം തുടർന്നു:

''ആധുനിക ബൂർഷ്വാ സമൂഹത്തിൽ യോഗംപോലും ഒരു കച്ചവടച്ചരക്കാണ്. യോഗത്തിലൂടെ കർമ്മശേഷി [illegible]ധിപ്പിക്കാം എന്നു പറയുന്നത് കച്ചവടമാണ്. വെറുതേ ഇരിക്കുന്നതു പ്രവൃത്തിയാവുന്നത് വികാരങ്ങൾമൂലമാണ്. വികാരത്തിൻെറ മൂർത്തരൂപമായാണ് 'കുതിര' നമ്മുടെ ദർശനത്തിൽ അവതരിക്കുന്നത്. അതായത്, വികാരത്തെ നിയന്ത്രിച്ചാൽ ലോകത്തെ കീഴടക്കാമെന്ന് ഒരുകാലത്ത് ഭാരതീയർ വിശ്വസിച്ചിരുന്നു. എന്തിന് വിവേകാനന്ദൻപോലും ഈ ദർശനത്തിൽ ആകൃഷ്ടനായി? വെറുതേ ഇരുന്നാൽ നമുക്ക് 'മെറീരിയൽ പ്രൊഡക്ഷൻ' സാധിക്കില്ല. അത് നമ്മുടെ പുരോഗതിയെ തടസ്സപ്പെടുത്തും.''

വിജയൻെറ ഈ ചിന്താരീതിയെ പരമേശ്വരൻ ഖണ്ഡിക്കുന്നതു നോക്കുക. ''ഭൗതികമായ നേട്ടമെന്നത് മാർക്സിയനായ ഒരാശയമാണ്. മാർക്സിയൻ ആശയംകൊണ്ട് ഭാരതീയ ദർശനത്തെ അളക്കുന്നതു തെററാണ്. വിജയൻ മനസ്സിലാക്കിവച്ചിട്ടുള്ള ഒരു മനഃശാസ്ത്ര സങ്കല്പമുപയോഗിച്ച് യോഗത്തെ വ്യാഖ്യാനിക്കുന്നത് ഭാരതീയ സംസ്കാരത്തോടുള്ള അതിരുകവിഞ്ഞ പുച്ഛമാണ്, നിന്ദയാണ്.

പാഠ്യലേഖനമായിത്തീർന്ന തൻെറ പ്രഭാഷണത്തിൽ യാഗത്തെ താൻ വ്യാഖ്യാനിച്ചത് മാർക്സിയൻ ദർശനത്തിൻെറ പിൻബലത്തോടെയല്ല എന്ന് ശ്രീ. എം.എൻ. വിജയൻ തറപ്പിച്ചു പറയുന്നു. ''ഭഗവദ്ഗീതയിൽ ശ്രീകൃഷ്ണൻ കർമ്മയോഗത്തിനാണ് പ്രാധാന്യം കൊടുത്തിരിക്കുന്നത്. ആധുനിക സമൂഹത്തിൽ യോഗത്തിന് പ്രസക്തി കൈവന്നത് ആധുനികതയുടെ ഉപഭോഗ ത്വരയിൽ നിന്നാണ്. സംസ്കാരവും ദർശനവുമെല്ലാം ഇന്ന് കച്ചവടച്ചരക്കാകുന്നു. ഓഹരി ഉടമകൾക്കാണ് ഇതുകൊണ്ട് ഏറെ പ്രയോജനം. ലോക മുതലാളിത്തം എല്ലാ ദർശനത്തേയും അതിൻെറ കച്ചവട സാദ്ധ്യതകൾക്കുപയോഗിക്കുന്നു. ദേശീയതയെ പ്രോത്സാഹിപ്പിക്കേണ്ടത് ലോക മുതലാളിത്തത്തിൻെറ ആവശ്യമാണ്. അന്തർദ്ദേശീയതയിൽ സർവ്വദേശീയതകളും വിളമ്പി മുതലാളിത്തത്തിന് അതിൻെറ സദ്യ നന്നായി ഉണ്ണുകയുമാവാം.''

പുരാണങ്ങളുടെ ഭൗതികജീവിതബന്ധവും വിജയൻ ഈ പാഠഭാഗത്തിൽ ഇഴവിടർത്തിക്കാണിക്കുന്നുണ്ട്.

''ഇങ്ങനെ ഭൗതിക ജീവിതാനുഭവങ്ങളെ കഥയാക്കി മാററിയതാണ് പുരാണങ്ങൾ. വിഷത്തെ എങ്ങനെ അമൃതാക്കാം എന്ന രഹസ്യം ശിവൻ ഉൾക്കൊള്ളുകയും അതിനെ അമൃതമാക്കുകയും ചെയ്ത കഥയുണ്ടല്ലോ. അങ്ങനെയാണ് ശിവൻ നീലകണ്ഠനായത്. കാലനോട് മരണത്തിൻെറ രഹസ്യം അന്വേഷിക്കുന്ന നചികേതസ്സിൻെറ കഥയ്ക്കും ഇങ്ങനെ ഒരു പ്രതീകാത്മകമായ അർത്ഥമുണ്ടാകാം. കാലൻെറ ലോകം ഒരു സംരക്ഷിത ലോകമാണ്. കാക്ക മാത്രം പോകുന്ന ലോകം. രഹസ്യ സങ്കേതങ്ങളിൽപ്പോയി പശുക്കളെ മോഷ്ടിച്ചുകൊണ്ടു വരാൻ കഴിയുന്ന ഒരു വിദ്യയെക്കുറിച്ചുള്ള രഹസ്യകഥയാവാം നചികേതസ്സിൻെറ കഥ.''

ഒരുവശത്ത് ആത്മീയവാദികളും മറുവശത്ത് ഭൗതികവാദികളും ചേർന്നുള്ള വടംവലിയിൽ ഭാരതീയ ദർശനത്തിൻെറ സത്യാത്മക വശം നമ്മൾ കാണാതെ പോകുന്നുവെന്ന് ശ്രീ. വിജയൻ പരാതിപ്പെടുന്നു. ആത്മീയതയാണ് പുരാണങ്ങളിൽ അടങ്ങിയിട്ടുള്ളതെന്ന് അഭിപ്രായപ്പെടുന്നവർതന്നെയാണ് ആ ആത്മീയ സ്വരൂപങ്ങൾക്ക് ഇരിക്കുവാൻ ഇന്ന സ്ഥലം തന്നെ വേണമെന്നു ശഠിക്കുന്നതും.

ശ്രീ. ശങ്കരനെ സമീപിക്കുമ്പോൾ ശ്രീ. വിജയൻെറ ചിന്തയുടെ മൂർച്ച കുറയുന്നില്ല.

''ബുദ്ധനെ തോല്പിക്കുകയായിരുന്നു ശങ്കരാചാര്യരുടെ ഔദ്യോഗികമായ കടമ. അദ്ദേഹം ബുദ്ധമതത്തെ അഹിംസാത്മകമായി തോല്പിച്ചു. ബുദ്ധനെ സ്വാംശീകരിക്കുവാൻ ശങ്കരാചാര്യർ അനുവർത്തിച്ചുപോന്ന ഒരു സ്വഭാവം സ്ത്രീവിദ്വേഷമായിരുന്നു. .... ശരീരത്തെക്കുറിച്ച് ശങ്കരനും



# അലസിപ്പോയ ഉദ്ഘാടനമത്സരം

**എ.വി. അനിൽകുമാർ**

3



കോൺഗ്രസ്സ് സുവരണ്ണ ജൂബിലിയോടനുബന്ധിച്ച് മാങ്ങാട്ടുപറമ്പിലെ ഉദ്ഘാടന ഫുട്ബോൾ മത്സരം. മുറിമീശയും ഗാന്ധിത്തൊപ്പിയുമിട്ട് ഒരു റഫറി... കാണികൾക്കും കളിക്കാർക്കും കൗതുകമായിരുന്ന ഈ റഫറി പിന്നീടു വിവാദമുളവാക്കി.



കണ്ണൂർ സ്പോർട്സ് ക്ളബ്ബും കണ്ണൂർ യങ്മെൻസും തിലുള്ള വാശിയേറിയ ഉദ്ഘാടന മത്സരം... യങ്മെൻസിൻെറ ഗസ്ററ് കളിക്കാരൻ കോഴിക്കോട്ടുകാരൻ വില്യംസ് സ്പോർട്സ് ക്ളബ്ബിൻെറ നെററ് ചലിപ്പിച്ച അതേ ശ്വാസത്തിൽ സ്പോർട്സ് ക്ളബ്ബ് കളിക്കാരൻ ജനാർദ്ദനൻ യങ്മെൻസിൻെറ ഒരു ഫോർവേഡിനെ ഫൗൾ ചെയ്തു. സംഭ്രമത്തിനിടയിൽ, ഗോളിനു പകരം പെനാൽട്ടി വിധിച്ച് വിവാദം സൃഷ്ടിച്ച ആ റഫറി കെ.പി.ആർ. ഗോപാലനായിരുന്നു.

കെ.പി.ആറിൻെറ വിധിപ്രഖ്യാപനത്തിൽ പ്രതിഷേധിച്ച് കാണികൾ ഇളകിവശായി. ഗ്രൗണ്ടിലിറങ്ങി. തീർത്തും സ്ഫോടനാത്മകമായ രംഗങ്ങൾ...

യങ്മെൻസ് മത്സരത്തിൽനിന്നു പിൻമാറി.

വിവാദപരമായ ഈ ഗോളിനെച്ചൊല്ലി കെ.പി.ആറും കണ്ണൂരിലെ പ്രശസ്ത ഫുട്ബോളറായിരുന്ന പയ്യനാടൻ മുകുന്ദനും 'മാതൃഭൂമി'യിൽ വാഗ്വാദം... ''അലസിപ്പോയ ഉദ്ഘാടന മത്സര''മെന്ന തലക്കെട്ടിൽ. കളിയുടെ റിപ്പോർട്ടുപോലും കൊടുക്കാതിരുന്ന ഒരവസ്ഥയിലാണ് ഈ വാഗ്വാദമെന്നോർക്കണം.

1955-ൽ സോവിയററ് സന്ദർശനത്തിനു പോയ ഇന്ത്യൻ പ്രതിനിധി സംഘത്തിൽ കെ.പി.ആറുമുണ്ടായിരുന്നു. ഹർകിഷൻസിംഗ് സുർജിത്, ബി. ശ്രീനിവാസറാവു, കൃഷ്ണറാവു, ഗോദാവരി പരുലേക്കർ തുടങ്ങിയവർക്കൊപ്പം; അഞ്ചുമാസത്തെ വിശ്രമത്തിനായിരുന്നു കെ.പി.ആറിനു ക്ഷണം.

അക്കാലത്ത് റഷ്യൻ സന്ദർശന മത്സരത്തിനെത്തിയ ഇന്ത്യൻ ഫുട്ബോൾ ടീമും മോസ്കോയിലുണ്ടായിരുന്നു. കെ.പി.ആർ പോയിക്കണ്ടു.

മോസ്കോ ഡയനാമോസും ഇന്ത്യൻ ടീമും തമ്മിലുള്ള മത്സരം... ഇന്ത്യൻ ടീമിൻെറ മുന്നേററങ്ങൾക്കു താളംപിടിച്ച് ആവേശം കൊള്ളുന്ന കാണികളിലൊരാൾ—കെ.പി. ആർ.

അന്നത്തെ ഇന്ത്യൻ ടീമിൽ ഒരു മലയാളിയുമുണ്ടായിരുന്നു. കണ്ണൂർക്കാരൻ സോമൻ. ഇന്ത്യൻ ടീമിൻെറ റഷ്യൻ പര്യടനം എന്ന 'മാതൃഭൂമി'യിലെ ലേഖനപരമ്പരയിൽ ''നാട്ടുകാരനെ കണ്ടപ്പോൾ'' എന്ന ശീർഷകത്തിൽ സോമനും കെ.പി.ആറും തമ്മിലുള്ള കൂടിക്കാഴ്ചയുടെ വിവരണം.

1956.

തലശ്ശേരിയിലെ അഖിലേന്ത്യാ ഫുട്ബോൾ മത്സരം. പാകിസ്ഥാൻ ടീമും കണ്ണൂർ ജിംഖാനയും തമ്മിലെ ആവേശകരമായ പോരാട്ടം... ഇതുമായി ബന്ധപ്പെട്ട് റഷ്യൻ ഫുട്ബോൾ കോച്ച് സെബാസ്ററ്യനോവിനു സ്വീകരണം... സ്വീകരണത്തിനു കൊഴുപ്പേകാൻ, കെ.പി.ആർ. ഗോപാലൻ സോവിയററ് യൂണിയനിൽനിന്നു കൊണ്ടുവന്ന ഗ്രാമഫോൺ റെക്കോർഡുമായി അനുജൻ കെ.പി.ആർ. കൃഷ്ണൻ... സോവിയററ് കോച്ചായതിനാൽ സോവിയററ് ഗാനമാകട്ടെയെന്ന് കൃഷ്ണൻ.

റെക്കോർഡ് വച്ചതും സെബാസ്ററ്യനോവ് അനങ്ങാതെ ആദരപൂർവ്വം എഴുന്നേററു നില്ക്കുന്നു...

അർത്ഥം പിടികിട്ടാതെ എല്ലാവരും മിഴിച്ചുനിന്നു. പിന്നീടാണറിഞ്ഞത്, അത് റഷ്യൻ ദേശീയഗാനമായിരുന്നെന്ന്.



കെ.പി.ആർ. ഒരു പഴയകാല ചിത്രം

ജയിലിൽ...

സജീവമായ രാഷ്ട്രീയ ചർച്ചകൾക്കുശേഷമുള്ള ചെടിച്ച ഇടവേളകളെ കെ.പി.ആർ സജീവമാക്കിയത് ചതുരംഗം കളിച്ചും പാട്ടുപാടിയും എഴുതിയുമായിരുന്നു. ''... എത്ര കൊല്ലമാ ജയിലിൽ. നമ്മളാണെങ്കിൽ ഭ്രാന്തു പിടിച്ചേനേ. ജയിലിൽ ഒററയ്ക്കു കഴിഞ്ഞതു കൊണ്ടാണ് ഏട്ടന് ചെസ് പ്രിയമായത്...'' അന്നു ജൻമിമാരുടെ കമൻറിതാണ്.

ചതുരംഗം കെ.പി.ആറിനു ഭ്രമമായിരുന്നു. എ.എസ്.കെ. അയ്യങ്കാർ, വെങ്കട്ടരാമൻ, ടി.വി. തോമസ് തുടങ്ങിയവരായിരുന്നു കൂട്ട്. ജയിൽ വിമുക്തനായി വന്നപ്പോൾ... അഞ്ചുമിനിട്ട് വെറുതേ കിട്ടിയാൽ കല്യാശ്ശേരിയിലെ പീടികക്കോലായിൽ കരുക്കൾ നിരത്തി കൂട്ടിന് ആളെ വിളിക്കുമായിരുന്നു. 1964-ൽ സംസ്ഥാന ചെസ് ടൂർണ്ണമെൻറിനിടെ കോഴിക്കോട്ടു വച്ചാണ് അദ്ദേഹം അറസ്ററു ചെയ്യപ്പെട്ടത്. അന്ന് സംസ്ഥാന നിലവാരത്തിൽ അഞ്ചാം റാങ്കുള്ള ചെസ് കളിക്കാരനായിരുന്നു കെ.പി. ആർ.

പ്രതിസന്ധികളിൽ പതറാത്ത... ജീവിത സങ്കടങ്ങൾക്കിടയിലും ആർദ്രത കൈമോശം വരാത്ത... വിസ്മയംപോലെ ഹൃദയബന്ധം സൂക്ഷിച്ച... സഹൃദയനായ കെ.പി.ആറിനെക്കുറിച്ച് എ.കെ.ജി: ''...എന്തിനും പോന്ന ഒരു സഖാവ്. ജയിലിൽ മിക്കവാറും അധികസമയവും ചതുരംഗം കളിച്ചു കഴിഞ്ഞു. ജയിൽ ജീവിതത്തിലെ കഷ്ടപ്പാടുകൾ അദ്ദേഹത്തെ ഒട്ടും ബാധിച്ചില്ല. ഒരു നല്ല ഗായകൻ. ജയിലിൽ ദിവസേന അരമണിക്കൂറെങ്കിലും പാടും. ജീവിതം ഒരു നിസ്സാര ചുമടായിക്കണ്ട ഒരു ധീരൻ. ഒന്നിലും കുലുങ്ങാത്ത വ്യക്തി. അദ്ദേഹം എന്നെ ഗോപാലേട്ടനെന്നാണു വിളിച്ചിരുന്നത്..''

ഇങ്ങനെ എത്രയെത്ര ആത്മകഥകളിലെ ഹൃദയാക്ഷരങ്ങളിലാണ് കെ.പി.ആർ നിറഞ്ഞുനില്ക്കുന്നത്... ആരുടെയൊക്കെ സമരസ്മരണകളിലാണ് ഇന്നും അദ്ദേഹം ഇരമ്പിയെത്തുന്നത്...

1932.

ജയിൽജീവിതകാലം...

ഭഗത്സിംഗിൻെറ രക്തസാക്ഷിത്വം ജയിലറയ്ക്കുള്ളിലും പുറത്തും ആവേശത്തിൻെറ തീജ്ജ്വാലകളുണർത്തിയ കാലം...

സഹപ്രവർത്തകരായ തടവുകാരുടെ സാഹിത്യാഭിരുചി അറിയാൻ എ.കെ.ജി നടത്തിയ കവിതാമത്സരത്തിൽ ഭഗത്സിംഗിനെ തൂക്കിലേററിയതിൽ പ്രതിഷേധിച്ച് കവിതയെഴുതിയ ഒരാൾ ഒന്നാം സമ്മാനാർഹനാവുന്നു... കെ.പി.ആർ.

സ്ക്കൂൾകാലത്തേ മൊട്ടിട്ട ഈ സാഹിത്യാഭിമുഖ്യം വികസിക്കുകയായിരുന്നു... ചിട്ടപ്പെടുകയായിരുന്നു. എ.കെ.ജിയുടെയും മററും പ്രോത്സാഹനം വഴികാട്ടിയുമായി.

ജയിലിൽ സമ്മാനം നേടിയ,

''... പോയേ ഭാരത തായേ സിംഹങ്ങൾ
പോയേ
സുഖ്ദേവ്, രാജ്ഗുരു, സർദാർ ഭഗത്സിംഗ്
ഭാരത തായേ സിംഹങ്ങൾ പോയേ
ഭാരിച്ച അടിമത്തച്ചങ്ങല നീക്കാൻ
ജീവനെപ്പോലും ത്യജിച്ച മഹാൻമാർ
വിപ്ളവംകൊണ്ട് സുതന്ത്രം നേടാൻ
ഉററു പരിശ്രമം ചെയ്ത യുവാക്കൾ
തോഷമോടെ തൂക്കിലേറി
ഭൂവെടിഞ്ഞതോർക്ക വയ്യ
പോയേ ഭാരത തായേ സിംഹങ്ങൾ...''

ഈ വരികൾ ഭഗത്സിംഗിനെക്കുറിച്ച് അന്നു പുറത്തുവന്ന ഏററവും നല്ല കവിതകളിലൊന്നായി വാഴ്ത്തപ്പെട്ടു.



കെ.പി.ആർ. ഗോപാലൻ

വീട്ടിലെ കുസൃതിക്കാരൻ പയ്യൻ, സ്ക്കൂളിൽ സഹപാഠികൾക്കും അദ്ധ്യാപകർക്കും പ്രിയങ്കരൻ. അനീതികൾക്കെതിരായ മനസ്സുറപ്പിൻെറ സൂചനകൾ നന്നേ ചെറുപ്പത്തിലേ... ക്ളാസ്സിലും വീട്ടിലും നാട്ടിലും നിറഞ്ഞുനിന്ന ആ കുമാരൻ എവിടെയും ശ്രദ്ധാകേന്ദ്രമായി.

സ്ക്കൂൾ ക്ളാസ്:

അദ്ധ്യാപകൻ ഹാജർ പട്ടിക നിവർത്തി വിദ്യാർത്ഥികളുടെ പേരു വിളിക്കുന്നു.

''കെ.പി. ഗോപാലൻനമ്പ്യാർ.''

മറുപടിയെന്നോണം രണ്ടു വിദ്യാർത്ഥികൾ എഴുന്നേററു നില്ക്കുന്നു.

അതിലൊരാൾ കുന്നത്ത് പുതിയ പുരയിൽ ഗോപാലൻനമ്പ്യാർ എന്ന നമ്മുടെ കെ.പി. ആർ.

അദ്ധ്യാപകൻ കുഴങ്ങി.

ഈ പ്രതിസന്ധി മുറിച്ചുകടക്കാൻ അദ്ദേഹം കെ.പിയുടെകൂടെ രാമപുരത്തിൻെറ 'ആർ' എന്നുകൂടി ചേർക്കുന്നു. അങ്ങനെ കുന്നത്ത് പുതിയ പുരയിൽ ഗോപാലൻ നമ്പ്യാർക്ക് കുന്നത്ത് പുതിയ പുരയിൽ രാമപുരത്ത് എന്ന് വന്നുവീഴുന്നു.

ഗോപാലൻെറ വഴിയിലൂടെ രയരപ്പനും കൃഷ്ണനുംകൂടി. കെ.പി.ആർ മേൽവിലാസത്തിലറിയാൻ തുടങ്ങി. സഹോദരിമാർക്ക് കുത്തന്ന് പുതിയ പുരയിൽ എന്ന കെ.പി മാത്രം. കെ.പി. ലക്ഷ്മിയമ്മയും കെ.പി. ശ്രീദേവിയമ്മയും.

തളിപ്പറമ്പ് മൂത്തേടത്ത് ഹൈസ്ക്കൂൾ. അവിടെ ദേശീയവാദിയും ഖദറിസ്ററുമായ എം.എൻ. പൊതുവാൾ എന്ന അദ്ധ്യാപകൻ കെ.പി.ആർ എന്ന ശിഷ്യനെ ശരിയായി കണ്ടെത്തി. ആ ശരാശരിയിലുയർന്ന വിദ്യാർത്ഥിക്കു വഴിചൂണ്ടി. പള്ളിക്കുന്നിലെ മററൊരദ്ധ്യാപകൻ കുഞ്ഞിരാമക്കുറുപ്പും പ്രോത്സാഹനവും മാർഗ്ഗദർശിയുമായി. അവിടെ പ്രവേശം നിഷേധിക്കപ്പെട്ട നിർദ്ധനരായ ഹരിജൻ വിദ്യാർത്ഥികൾക്ക് സ്ക്കൂൾ പഠനകാലത്തെ ഒഴിവുവേളകളിൽ കെ.പി.ആർ. ഗോപാലൻ ട്യൂഷൻ നല്കി.

കവിതയും സ്പോർട്സുംപോലെ കെ.പി. ആറിന് ഏറെ താത്പര്യമുണ്ടായ മേഖല നാടകരംഗമായിരുന്നു. അഭിനയരംഗത്തും അദ്ദേഹം തിളങ്ങി. 1939-ലെ കൊടക്കാട്ട് സമ്മേളനം... കാസർകോട് താലൂക്ക് കർഷക സംഘത്തിൻെറ രണ്ടാംവാർഷികവും അഭിനവ ഭാരത യുവക് സംഘത്തിൻെറ നാലാം

---

ബുദ്ധനും മിക്കവാറും ഒരേ ഭാഷതന്നെയാണുപയോഗിക്കുന്നത്. ശരീരത്തെ നിന്ദിക്കുകയെന്നത്, ഇന്ത്യൻ ദാർശനിക ചിന്തയുടെ പ്രധാനപ്പെട്ട ഒരു ഘടകമാണ്.''

ശ്രീ. ശങ്കരൻെറ ദർശനവൈകല്യമാണ് നാരിയെ മോശമായി കാണുവാൻ പ്രേരിപ്പിച്ചത് എന്ന് അദ്ദേഹം വെട്ടിത്തുറന്നു പറയുന്നു. ''ദ്രഷ്ടാവിൻെറ കുഴപ്പമാണ് പ്രലോഭനത്തിൻെറ അടിസ്ഥാനം. ശ്രീ ശങ്കരൻെറ സ്ത്രീദർശനത്തിൽ അപാകതയുണ്ട. സെക്സ് വലിയ ഒരാഗ്രഹമായതിനാലണ് അതിനെ പ്രതിരോധിക്കേണ്ടി വരുന്നത്. ഈ പ്രതിരോധതന്ത്രം ഭാരതീയർ ഒരു ദർശനമായി വളർത്തിക്കൊണ്ടു വന്നു. ഫലമോ? സ്ത്രീയുടെ അസ്വാതന്ത്ര്യവും.

ശ്രീ. എം.എൻ. വിജയൻെറ ഭാരതീയ ദർശനം എന്ന ലേഖനം ഇനിയും ഏറെ ചിന്തകൾക്കു വഴിമരുന്നിടും എന്നതിൽ തർക്കമില്ല. യുവാക്കളെ ചിന്തിപ്പിക്കുവാൻ തയ്യാറാവാത്ത നമ്മുടെ സർവ്വകലാശാലകൾ എന്തു ഗതികേടിലാണ് ചെന്നെത്തിയിരിക്കുന്നത്! നാലാംതരം പുസ്തകങ്ങൾ പഠിപ്പിക്കുവാൻ നിർദ്ദേശിക്കുന്ന 'ആഢ്യ'പാരമ്പര്യത്തിൽ നിന്ന് എന്നാണ് നമ്മുടെ സർവ്വകലാശാലകൾ മോക്ഷം നേടുക! ഏതായാലും സ്വതന്ത്ര ചിന്തയെ സഭയിൽ വിളിച്ചുവരുത്തി വസ്ത്രാക്ഷേപം ചെയ്തു തിരിച്ചയയ്ക്കുന്ന അക്കാദമിക ദുശ്ശാസനത്വം നമ്മുടെ സാംസ്കാരിക ജീവിതത്തെയായിരിക്കും തകർക്കുക.

വാർഷികവും ഇവിടെ... എൻ.ജി.രങ്ക, കാമേശ്വരറാവു തുടങ്ങിയവരുടെ സാന്നിധ്യം...

മററുപല സമ്മേളനങ്ങളിലുമെന്നപോലെ കെ.ദാമോദരൻെറ 'പാട്ടബാക്കി' നാടകം.

ദാമോദരൻ തന്നെ പൊലീസുകാരനായി രംഗത്ത്. കൃഷ്ണപിള്ളയും എ.കെ.ജിയും തടവുകാർ. കെ.പി.ആർ കാര്യസ്ഥനായി രംഗത്തു വന്ന് കാണികളെ മനംകുളിർപ്പിച്ചു. അഭിനയരംഗത്ത് കഴിവ് തെളിയിച്ചു.

"മാമുക്കാക്ക..."

ജയിലിൽ സർദാർ ചന്ദ്രോത്ത് കുഞ്ഞിരാമൻ നായരുടെ നാടകരചന...

സാമൂഹ്യ യാഥാർത്ഥ്യങ്ങൾ മുസ്‌ലിം പശ്ചാത്തലത്തിൽ ചിത്രീകരിച്ച നാടകം.

ജയിൽ വിമുക്തിക്കുശേഷം നിരവധി സ്റേറജുകളിൽ നടാകാവതരണം. പ്രധാന വേഷത്തിൽ കെ.പി.ആർ. അവിടെ 'കാര്യസ്ഥനായി പി.കുഞ്ഞിരാമൻ.

1936-37.

കെ.കേളപ്പൻ പ്രസിഡൻറായ ഡിസ്ട്രിക്ട് ബോർഡിൽ കെ.പി.ആർ അംഗം. കണ്ണൂരിലെ ഭാരതീവിലാസം ഹോട്ടലിൽ യുവ ദേശാഭിമാനികളുടെയും വിപ്ളവകാരികളുടെയും ഒത്തുചേരൽ. ബോർഡിൻെറ സിററിങ് അലവൻസ് വരുമാനത്തിൽനിന്ന് പങ്കുപററാൻ വരുമാനമില്ലാത്ത സഹപ്രവർത്തകരുടെ തിക്കിക്കയററം.

വിശ്രമരഹിതമായ പ്രവർത്തനം. നല്ല ഭക്ഷണമില്ലായ്മ, ദീർഘദൂര കാൽനടയാത്രകൾ. ആരോഗ്യം ശ്രദ്ധിക്കാൻ സമയമില്ലായ്മ...

കെ.പി.ആറിന് മരണത്തോടടുത്ത മാരകരോഗം പിടിപെടുന്നു. വിദ്യാർത്ഥി പ്രവർത്തകനായ കെ.കെ.നായരെപ്പോലുള്ളവർ ഓടിയെത്തി. സഹായത്തിന് കൂടുതലാളുകളുണ്ടായില്ല. അവശനായ കെ.പി.ആറിനെ കൾക്ടർ അച്ചുതൻ എന്നറിയപ്പെട്ട ടാക്സി ഡ്രൈവറുടെ സഹായത്താൽ തലശ്ശേരിയിലെ ഡോ.ടി.വി.എൻ.നായരുടെ അടുത്തെത്തിച്ചു. പാർട്ടി പ്രവർത്തനങ്ങൾക്ക് സഹായിയായ ത്യാഗിയായ ഡ്രൈവറായിരുന്നു അച്ചുതൻ.

ഡോക്ടർ ടി.വി.എൻ.നായരുടെ ശ്രദ്ധാപൂർവ്വമായ ചികിത്സ. ഓപ്പറേഷൻ. കെ.പി.ആർ സുഖം പ്രാപിച്ചു. കുറച്ചുദിവസത്തെ ആശുപത്രിവാസത്തിനിടയിൽത്തന്നെ കെ.പി.ആർ, രോഗികളുടെയും ആശുപത്രി ജീവനക്കാരുടെയും മനസ്സിൽ തറച്ചു. ആശുപത്രി വിടുന്ന രംഗം വേദനാജനകമായി. പലരും കണ്ണീരൊഴുക്കി. ആശുപത്രി മുഴുവൻ അറിയപ്പെട്ട 'പ്രശസ്തനായ രോഗി' ഡിസ് ചാർജ്ജ് ചെയ്യപ്പെടുമ്പോൾ അവിടെയുണ്ടായിരുന്നവർ മാലയിട്ട് യാത്രയയപ്പു നൽകി.

സംഘർഷവേളയിലായാലും സ്കൂളിലായാലും ആശുപത്രിയിലെ ദീനാവസ്ഥയിലായാലും ജയിലിലെ ഇരുൾ വീണ ഏകാന്തതയിലായാലും കെ.പി.ആർ മററുള്ളവർക്ക് ആവേശമാകും... അദ്ദേഹം ചെലുത്തുന്ന സ്വാധീനം... ഹൃദയപൂർവമായ ഇടപഴകലിലൂടെ നേടുന്ന അടുപ്പം.. അതിൻെറ ഉദാഹരണങ്ങളിലൊന്നാണ്, ഡോ.ടി.വി.എൻ.നായരുടെ ആശുപത്രിയിലെ ചികിത്സാവേള.

ഇത് കെ.പി.ആർ.ഗോപാലൻെറ മാത്രം പ്രത്യേകതയല്ല; രയരപ്പനും കൃഷ്ണനുമുൾപ്പെട്ട കെ.പി.ആർ സഹോദരങ്ങളുടെ സ്വഭാവമാണ്.

രാഷ്ട്രീയ-സാംസ്കാരിക രംഗത്തു മാത്രമല്ല, ഇവരുടെ അപൂർവ സവിശേഷത. വ്യക്തിജീവിതത്തിൻെറ വൈശിഷ്ട്യം കൊണ്ടും ഇവർ പൊതുരംഗത്ത് ശ്രദ്ധേയരാണ്.

രാഷ്ട്രീയാഭിപ്രായ ഭേദങ്ങൾക്കുപരി ഇവർ കേരളത്തിന് ആവേശമാണ്... കല്യാശ്ശേരിക്ക് അഭിമാനമാണ്... പെരുമാററത്തിലും നടപ്പിലും ജീവിതരീതികളിലും ചില്ലറ വ്യത്യാസങ്ങളോടെ ഇവർ മൂവരും ഒരുപോലെ...

വലിയ ഒച്ചയിൽ കുശലം പറഞ്ഞും പഴയ കാര്യങ്ങൾ ആവർത്തിച്ചും കായികരംഗത്തെ വിസ്മയാനുഭങ്ങൾ അയവിറക്കിയും അവർ കല്യാശ്ശേരിയിൽ മാസത്തിലൊരിക്കലെങ്കിലും ഒത്തുകൂടുമ്പോൾ... അവിടെ ചരിത്രവും ജീവിതവും അതിലെ പച്ച യാഥാർത്ഥ്യങ്ങളും വടിവൊത്ത വാക്കുകളെ വകഞ്ഞുമാററി നാടൻ പ്രയോഗങ്ങളായി ഇതൾ വിരിയുന്നു. ഔപചാരികതയോ വലിപ്പച്ചെറുപ്പമോ നാട്യങ്ങളോ തൊട്ടുതീണ്ടാത്ത ഈ ഒത്തുചേരൽ ഹൃദ്യവുമാകുന്നു.

രയരപ്പൻെറ സാഹസികമായ പ്രവർത്തനങ്ങളും കൃഷ്ണൻെറ കൗതുകകരമായ അനുഭവങ്ങളും സ്പർശിക്കാതെ ഈ വിസ്മയബന്ധത്തിൻെറ ചിത്രം പൂർണ്ണമാകില്ല. ഗാന്ധിജിയെക്കാണാൻ തീവണ്ടിയിൽ... നീലേശ്വരത്തേക്ക് ആൾക്കൂട്ടത്തിലേക്ക് തിക്കിക്കയറിയ പന്ത്രണ്ടുകാരൻ... രയരപ്പൻ.

ബാംഗ്ളൂരിലെ സൈനിക ക്യാമ്പിൽനിന്ന് വെള്ളപ്പട്ടാളക്കാരുടെ തടവിൽക്കഴിഞ്ഞ ഇററാലിയൻ സൂപ്പർതാരവും ലോക നിലവാരത്തിലെ ശ്രദ്ധേയനുമായ ഡിക്കാക്കോയുടെ ത്രസിപ്പിക്കുന്ന ഫുട്ബോൾ മത്സരങ്ങൾ വീക്ഷിച്ച പട്ടാളക്കാരൻ... പെലെയുടെ ഫുട്ബോൾ 'റിഥം' സംഗീതംപോലെതന്നെ ആസ്വദിച്ച റിപ്പോർട്ടർ... ഫുട്ബോൾ മനസ്സിലും ശരീരത്തിലും ആവേശമായി തിളച്ചുപൊങ്ങുന്ന താരം... കെ.പി.ആർ.കൃഷ്ണൻ.

(അവസാനിക്കുന്നില്ല)







ഇ.വി. ശ്രീധരൻ

# ലബോറട്ടറിയിലെ പൂക്കൾ



മുപ്പത്തിയാറു വയസ്സുള്ള മീനാമേനോൻ കുലീനയും സുന്ദരിയും മെയ്മുറുക്കവും വർഗ്ഗാഭിമാനവുമൊക്കെയുള്ള ആദർശവതിയായ ഒരു വീട്ടമ്മയാണ് ജവഹർ കോളനിയുടെ മനസ്സിൽ. പക്ഷേ, വീട്ടമ്മയെന്ന ഗൗരവത്തിനകത്ത് ഒതുങ്ങുന്നതല്ല മീനാമേനോൻെറ മനസ്സും ശരീരവും. ജാതകത്തിൽ നാല്പതു കഴിഞ്ഞിട്ടും ലോകദൃഷ്ടിയിൽ ഒരു മുടിനാരിഴപോലും വെളുക്കാതെ ഇക്കാലത്തെ ഒരു യുവാവിന് സ്വപ്നം കാണാൻപോലും കഴിയാത്ത ചുറുചുറുക്കോടെ, ജീവിതാസക്തിയുടെ ഒരു തരിപോലും നഷ്ടപ്പെടാതെ കുടുംബജീവിതത്തിൻെറ സ്വർണ്ണക്കൊടിമരമായി ജീവിക്കുന്ന രമേഷ്മേനോനെ മീനയ്ക്ക് നിറഞ്ഞ ആരാധനയാണ്. സ്നേഹസമ്പന്നനായ ഭർത്താവെന്നതിലുപരി രമേഷ്മേനോനെ മജ്ജയിലും മാംസത്തിലും ചോരയിലും കരളിലും ഹൃദയത്തിലുംവച്ചു പൂജിച്ചാരാധിക്കുകയാണ് മീന. വള്ളുവനാടൻ ഗ്രാമത്തിൽനിന്നു പറിച്ചു കൊണ്ടുവന്ന ഒരിക്കലും വാടാത്ത ആ പൂവിനെക്കുറിച്ചോർത്ത് രമേഷ്മേനോനും അഭിമാനംകൊള്ളാറുണ്ട്.

കടഞ്ഞ ചന്ദനത്തടിപോലുള്ള ബാങ്ക് ഓഫീസർ രമേഷ്മേനോനും വാടാത്ത വള്ളുവനാടൻ പൂവും ജവഹർ കോളനിയിലെ പത്തു സെൻറിനകത്തെ മൂന്നു ബെഡ്റൂമുള്ള മനോഹരവും വിശാലവുമായ വീടിനകത്ത് സ്വസ്ഥവും സുന്ദരവുമായ ജീവിതമാണ് നയിച്ചുപോരുന്നത്. വാസ്തവത്തിൽ അവർ ജീവിതം നയിക്കുകയല്ല ചെയ്യുന്നത്, ജീവിതത്തിൻെറ വർണ്ണവിഹായസ്സിലൂടെ കെട്ടിപ്പിണഞ്ഞു പറക്കുകയാണ്. മേനോൻദമ്പതികൾ ഭാവിയെക്കുറിച്ചാലോചിക്കാറില്ല. അവരുടെ ഭാവി ശോഭനവും സമൃദ്ധവുമായിരിക്കും. ഭാവിയിലേക്കു നോക്കിയും അവർ ആഹ്ളാദിക്കുകയാണ്. ഇരുവരുടേയും മാതാപിതാക്കൾ മരിക്കുമ്പോൾ മേനോൻദമ്പതികൾ വലിയൊരു സ്വത്തിൻെറ ഉടമകളായിത്തീരും. ഭാവിയിൽ ആ സ്വത്തെല്ലാം നോട്ടുകെട്ടുകളായി **ഇങ്ങ് ജവഹർ കോളനിയിലേക്കു പോരാനുള്ളതാണ്.**

**മീനാമേനോൻ ഒരാൺകുഞ്ഞിനെക്കൂടി പ്രസവിക്കാനാഗ്രഹിച്ചിരുന്നെങ്കിലും ഒരു പെൺകുഞ്ഞിനപ്പുറത്തേക്കു പോകാൻ രമേഷ് മേനോൻ മീനയെ അനുവദിച്ചില്ല. മീന ആൺകുഞ്ഞിനെ പ്രസവിക്കാനാഗ്രഹിച്ച കാലത്ത് രമേഷ്മേനോൻ സ്നേഹപൂർവ്വം പറഞ്ഞു. പ്രസവിച്ച് ശരീരം തുലയ്ക്കരുത്. രശ്മിയെ ആണായും പെണ്ണായും കാണുക. നമ്മുടെ എല്ലാ സ്വപ്നങ്ങളും രശ്മിയിലൂടെ സാക്ഷാത്കരിച്ചെടുക്കുക.**

**ഒരു മോൻ എന്ന സ്വപ്നത്തിൻെറ മടിയിൽ തലചായ്ച്ചുകിടന്ന് അക്കാലത്ത് മീന എങ്ങനെയെല്ലാം കിണുങ്ങിയിട്ടും വീണ്ടുമൊരു പ്രസവത്തിനെതിരെ മേനോൻ കെട്ടിപ്പൊക്കിയ മതിൽ പൊളിക്കാനായില്ല. ഒരു പ്രിയപ്പെട്ട ഭാര്യയെന്ന നിലയിൽ പുഞ്ചിരിക്കുന്ന കണ്ണുനീരുകൊണ്ട് ആ മതിൽ പൊളിക്കാൻ മീനാമേനോനു കഴിഞ്ഞതേനെ. പക്ഷേ, സ്നേഹനിധിയായ ഭർത്താവ് കെട്ടിയ മതിൽപൊളിച്ച്** ഒരു വെറും ഭാര്യയായിത്തീരണ്ട എന്നുതന്നെ മീനാമേനോൻ തീരുമാനിച്ചു. അങ്ങനെ മേനോൻദമ്പതികളുടെ മകൾ രശ്മി മഹാഭാഗ്യവതിയായി. ജാതകപ്രകാരവും അവൾ രാജകുമാരിയാണ്. രാജകുമാരിയെപ്പോലെ തന്നെയാണ് രശ്മി വളരുന്നതും. രശ്മി മേനോൻെറ ക്ളാസ്സിലെ ഒന്നാം റാങ്ക് ഒരിക്കലും രശ്മിമേനോൻ വിട്ടുകൊടുത്തിട്ടില്ല. സ്ക്കൂളിലും പെരുവഴിയിലും വീട്ടിനകത്തും അഴകുകൊണ്ടും കുലീനമായ പെരുമാററം കൊണ്ടും സിസിലി തോമസ് പരിശീലിപ്പിച്ചെടുത്ത മന്ദസ്മിതംകൊണ്ടും രശ്മി രാജകുമാരിതന്നെയായി. ആഴ്ചയിലൊരു ദിവസം അമ്മ മകളെ ബ്യൂട്ടി പാർലറിൽ കൊണ്ടുപോകും. രശ്മിയുടെ ഉടുപ്പുകളുടെ നിറവും മുടിയുടെ കിടപ്പും ചിരിയുടെ പ്രകൃതവുമൊക്കെ ബ്യൂട്ടീഷ്യൻ സിസിലി തോമസ്സാണ് നിർണ്ണയിച്ചുകൊടുക്കുന്നത്.

മേനോൻദമ്പതികൾ രശ്മിയെ ഒരുനിമിഷം പോലും വെറുതേ ഇരുത്താറില്ല. കാലത്തും വൈകുന്നേരവും രാത്രിയും രശ്മിക്കു ററ്യൂഷൻ കൊടുക്കുന്നു. പുലർച്ചെ അഞ്ചുമണിക്കെഴുന്നേല്പിച്ച് അമ്മ പുസ്തകമെടുത്തു മുമ്പിൽ വച്ചുകൊടുക്കും. ചട്ടക്കാരി മിസിയാണ് രാവിലെ ററ്യൂഷനെടുക്കാനെത്തുന്നത്. വൈകുന്നേരം തൊഴിൽരഹിതനായ വിനയൻ എന്ന ചെറുപ്പക്കാരനും രാത്രി റിട്ടയേർഡ് ഹൈസ്ക്കൂൾ ഹെഡ്മാസ്ററർ കെ.പി.ജി. കുറുപ്പും കൃത്യമായെത്തുന്നു. മിസിയെയും കുറുപ്പിനേയും മീനാമേനോന് ആദരവും ബഹുമാനവുമൊക്കെയാണ്. പക്ഷേ, വിന



യൻ തീരെ ശരിയല്ല. വിനയൻെറ റ്യൂഷൻ തുടങ്ങി രണ്ടുമാസം തികയാറാവുന്നതിനു മുമ്പുതന്നെ പലവട്ടം രമേഷ്മേനോനോടു മീന പറഞ്ഞുനോക്കി, അവനെ മാററണമെന്ന്. മേനോൻ മീനയുടെ ആ ആവശ്യം ചെവിക്കൊണ്ടതേയില്ല. കാരണം, ജവഹർ കോളനിയിലെ ഒരു രാഷ്ട്രീയ നേതാവിൻെറ ശുപാർശയിലാണ് മേനോൻ വിനയന് ഇങ്ങനെയൊരവസരം നല്കിയത്. മേനോനാകട്ടെ, പാവപ്പെട്ടവരുടെ പക്ഷത്ത് ചെറിയൊരു ചായ്‌വുള്ള ആളുമാണ്. മേനോൻെറ അറിവിലും അഭിപ്രായത്തിലും വിനയൻ സാധുവും നല്ലവനുമാണ്. പക്ഷേ, മീനാമേനോൻെറ മൂക്കിലേക്ക് അവനിൽ അലിഞ്ഞുചേർന്ന ബീഢിപ്പുക



കടന്നുവരുന്നു. യുവാവായ അവൻ മുണ്ടു മടക്കിക്കെട്ടി ഒരു പടുകിഴവനെപ്പോലെയാണ് നടന്നുവരുന്നത്. രമേഷ്മേനോൻെറ ജവഹർ കോളനിയിലെ വീടിനേയോ ഭാര്യയേയോ ആദരിക്കാൻ അവനു കഴിയുന്നില്ല. വിനയന് ചുവന്ന കണ്ണും ഒട്ടിയ കവിളും മെലിഞ്ഞ ശരീരവും ചിരിക്കാത്ത മുഖവും ശ്വാസകോശത്തിനെന്തോ തകരാറുള്ള ശബ്ദവുമാണ്.

വിനയൻെറ സ്ഥാനത്ത് ജോയിക്കുട്ടിയെപ്പോലുള്ള ഒരു യുവാവിനെയാണ് മീനാമേനോൻ ആഗ്രഹിക്കുന്നത്. വിനയനെപ്പോലൊരാൾ രശ്മിയുടെ റ്റ്യൂഷൻമാസ്റ്ററാവുന്നത് മീനാമേനോനു സഹിക്കാനാവുന്നതല്ല. വിനയൻെറ മുഖഭാവങ്ങളും ചലനങ്ങളും പരുക്കൻ സംസാരശൈലിയും പലപ്പോഴും മീനാമേനോൻ ഒളിഞ്ഞുനിന്നു ശ്രദ്ധിച്ചിട്ടുണ്ട്. അപ്പോഴെല്ലാം മനസ്സിൽ കൂർത്ത മുള്ളു തറയ്ക്കുന്നതുപോലെയാണു തോന്നിയത്.

നിരാശനായ നക്സലൈററിൻെറ മുഖമാണ് അവൻേറത്, ഒരുദിവസം മീന രമേഷ്മേനോനോടു പറഞ്ഞു. ഒന്നുമല്ല, അവൻ വളരെ പാവപ്പെട്ട ഒരു കുടുംബത്തിലാണെന്നു പറഞ്ഞ് രമേഷ്മേനോൻ പ്രിയതമയ്ക്കൊരുമ്മ നല്കി മുഖം നെഞ്ചിലേക്കു വാരിയെടുത്ത് തത്ക്കാലത്തേക്കു വിനയൻ എന്ന വിഷയം മായ്ച്ചു കളഞ്ഞു. പക്ഷേ, വിനയൻ മീനാമേനോൻെറ മനസ്സിൽനിന്ന് അനുകമ്പയോടെ മാഞ്ഞുപോകുന്ന ഒരാളായിരുന്നില്ല.

മീനാമേനോൻെറ കോളേജ് ജീവിതകാലത്തെ നിശ്ശബ്ദനായ കാമുകൻ എന്നു വിശേഷിപ്പിക്കാവുന്ന സുന്ദരനായ ഒരു ചെറുപ്പക്കാരനാണ് ജയദേവൻ. മീനയുടെ മനസ്സിൻെറ ഏതോ കോണിൽ ജയദേവൻ ഇപ്പോഴുമുണ്ട്. പക്ഷേ, ജയദേവൻ ആരായിട്ടാണ് തൻെറ മനസ്സിൽ ജീവിക്കുന്നതെന്ന് മീനാമേനോനറിഞ്ഞുകൂടാ.

ഫുട്ബോൾ താരം ജോയിക്കുട്ടിയെ ജവഹർ കോളനിയിലെ സ്ത്രീകൾക്കെല്ലാം ഇഷ്ടമാണ്. അവൻെറ ആരോഗ്യവും ഉയരവും ലോകത്തെ പുല്ലാക്കിക്കൊണ്ടുള്ള നടപ്പുമൊക്കെയാണ് മീനാമേനോനെ ആകർഷിച്ചത്.

റവന്യൂ ബോർഡ് മെംബർ പീതാംബരക്കുറുപ്പ് അല്പസ്വല്പം സ്ത്രീലമ്പടനാണെങ്കിലും മാന്യനായ ഒരു ഉദ്യോഗസ്ഥപ്രമുഖനും സാമൂഹ്യചിന്തകനുമാണ്.

| | |
|---|---|
| രമേഷ്മേനോൻ | 40 |
| മീനാമേനോൻ | 36 |
| രശ്മി | 13 |
| വിനയൻ | 27 |
| ജയദേവൻ | 39 |
| ഫുട്ബോൾ താരം ജോയിക്കുട്ടി | 28 |
| റവന്യൂ ബോർഡ് മെംബർ പീതാംബരക്കുറുപ്പ് | 53 |

ഈ ഏകാങ്കനാടകത്തിൽ ഇങ്ങനെ ഏഴു കഥാപാത്രങ്ങളാണുള്ളത്. ഏഴുപേരുണ്ടെങ്കിലും രമേഷ്മേനോനും ജയദേവനും അരങ്ങിൽ പ്രത്യക്ഷപ്പെടുന്നതേയില്ല. രമേഷ്മേനോൻ എന്നും സന്ധ്യകഴിഞ്ഞേ വീട്ടിലെത്താറുള്ളൂ. നാടകമാവട്ടെ, വൈകുന്നേരം നാലരയോടുകൂടി അവസാനിക്കും.

ജയദേവനിപ്പോൾ എവിടെയാണുള്ളതെന്നു പോലും മീനാമേനോനറിയില്ല. നാടകത്തിൻെറ ചുററുവട്ടത്തൊന്നുമില്ലെങ്കിലും ജയദേവൻ മീനാമേനോനിൽ മീനാമേനോൻപോലുമറിയാതെ ലയിച്ചുകിടപ്പുണ്ട്.

ഈ നാടകത്തിൽ നായികയുടെ വേഷമണിയുന്നത് മീനാമേനോനാണെന്ന് ഇനി ഞാൻ പറഞ്ഞറിയിക്കേണ്ടതില്ലല്ലോ. മീനാമേനോൻ എന്ന നടിയും അവർ അവതരിപ്പിക്കുന്ന കഥാപാത്രവും രണ്ടല്ല; ഒന്നുതന്നെയാണ്. നാടകാഭിനയവും ഇവിടെ ജീവിതാഭിനയംതന്നെയായി മാറുന്നു.

എൻെറ നാടകത്തിലെ നായികയായ മീന ലബോറട്ടറി തിയേറ്ററിനും വഴങ്ങുന്നില്ല എന്നതാണ് എൻെറ ധർമ്മസങ്കടം. ഒരുകാര്യം എനിക്കു തീർച്ചയുണ്ട്—ഗ്രോട്ടോസ്കിയൻ ലബോറട്ടറി തിയേറ്ററിൽ പ്രേക്ഷകർ എങ്ങനെയെല്ലാം മീനയെ കുരുക്കിയിട്ടാലും മീന മറികടന്നോടിപ്പോകും. മീനയുടെ രഹസ്യങ്ങളുടെ ശക്തി എപ്പോഴും മീനയ്ക്കു കൂട്ടിനുണ്ടാവും. ഇതിനുംപുറമേ മീന ആദർശവതിയായ വീട്ടമ്മയാണ്. സ്നേഹവതിയായ ഭാര്യയാണ്. കുലീനയും സമ്പന്നയുമായ സുന്ദരിയാണ്. പ്രേക്ഷകർക്ക് അഗാധവും എല്ലുറപ്പുള്ളതുമായ നിരവധി സംശയങ്ങളുണ്ടാവും, ഉണ്ടാവുകയും വേണം. ഈ സംശയങ്ങളുടെ ഒരു വേര് രമേഷ്മേനോനിലേക്കു നീളാം. മറെറാരു വേര് പ്രേക്ഷകർക്കും എനിക്ക് അജ്ഞാതമായ മീനാമേനോൻെറ പൂർവ്വചരിത്രത്തിലേക്കും പൂർവ്വജന്മങ്ങളിലേക്കും നീളാം.

നാടക രചയിതാവായ എനിക്ക് മീനാമേനോനെ ഗ്രോട്ടോസ്കിയൻ ലബോറട്ടറിയിലേക്കു നയിക്കാനേ കഴിയുകയുള്ളൂ. മീന നാടകമാടുമ്പോൾ പ്രേക്ഷകർ അമർഷം കൊണ്ടു പൊരിയുന്നതു നോക്കിനില്ക്കാനേ കഴിയുകയുള്ളൂ. ഞാൻ നേരിട്ട് അരങ്ങത്തു വരാനുദ്ദേശിക്കുന്നില്ല. വേണ്ടിവന്നാൽ നാടകരചയിതാവിന് അരങ്ങിൽ വരാമെന്ന് ഗ്രോട്ടോസ്കി പണ്ടു പറഞ്ഞിട്ടുണ്ടെങ്കിലും, ഞാൻ എന്തായാലും വരുന്നില്ല. പ്രേക്ഷകർതന്നെയായിരിക്കും എൻെറയും പ്രതിനിധി. ഗ്രോട്ടോസ്കിയൻ നാടകാചാരപ്രകാരം പ്രേക്ഷകർക്കു സന്ദർഭോചിതം നാടകത്തിലിടപെടാവുന്നതുമാണ്. അതിലും ചില പ്രശ്നങ്ങളുണ്ട്. ഇടപെടേണ്ടത് നായികയുടെ മനസ്സിലാണ്. ആ മനസ്സാകട്ടെ, ഇരുണ്ട ഒരു ഗുഹയാണ്. ആ ഗുഹയിലെ ഇരുട്ട് വെളിച്ചത്തെ വേർതിരിച്ചെടുത്താലും ആ വെളിച്ചത്തിൽ ചോരപ്പാടുകളും മഞ്ഞപ്പാടുകളുമുണ്ടാവും. മീനാചരിതത്തിനു മുമ്പിൽ ഗ്രോട്ടോസ്കിയൻ തിയേററർ സങ്കല്പങ്ങളും നിസ്സഹായമാവുകയാണ്. മീനാമേനോൻ എന്ന നടിയും അവരാടുന്ന കഥാപാത്രവും വാസ്തവത്തിൽ എൻെറ നാടകത്തിനും ഗ്രോട്ടോസ്കിയൻ തിയേറ്ററിനും അപ്പുറത്താണ്. ആ മീനാമേനോനെ അല്പമായെങ്കിലും കണ്ടെത്താൻ ഈ നാടകം സഹായിച്ചേക്കാം. ഏതായാലും പ്രേക്ഷകർ നാടകം കാണുക, അനുഭവിക്കുക, ഇടപെടുക. പ്രേക്ഷകർ ഇടപെടുകതന്നെ വേണം. ശക്തമായ ഇടപെടൽതന്നെയാണു വേണ്ടത്. ഇടപെടുമ്പോൾ മീനയിൽ വിശ്വാസമോ സഹാനുഭൂതിയോ അർപ്പിക്കരുത്. നാടകരചയിതാവായ ഞാൻ എൻെറ സൃഷ്ടിയെക്കുറിച്ചോർത്ത് നട്ടം തിരിയുകയാണെന്ന അറിവോടുകൂടിത്തന്നെ ഇടപെടണം.

തിയേറ്ററിലേക്കു പോകാനൊരുങ്ങി നില്ക്കുന്ന പ്രേക്ഷകരായ നിങ്ങളോടു വളരെ ഹ്രസ്വമായി ഞാൻ നാടകം പറയാം.

പതിവുള്ള ഉച്ചയുറക്കത്തിലായിരുന്നു മീന മൃഗീയമായ ആ ദുഃസ്വപ്നത്തിനിരയായത്.

ദിവസം വെള്ളിയാഴ്ചയും.

വസ്ത്രങ്ങൾ കീറിവലിച്ചെറിയുമ്പോഴോ, ചുമരിൽ ചാരിനിർത്തി മുഖം കടിച്ചുപറിക്കുമ്പോഴോ, അർദ്ധബോധാവസ്ഥയിലാക്കി കൈകളിലൊതുക്കിപ്പിടിച്ച് കിടക്കയിലേക്കെറിയുമ്പോഴോ, പരുപരുത്ത നാവുകൊണ്ട് കൺപീലികൾ മാറിമാറി നുണയുമ്പോഴോ, പരമാനന്ദത്തിൻെറ ലഹരിയിൽ ശരീരം ചവിട്ടിക്കുഴയ്ക്കുമ്പോഴോ സ്വപ്നം മുറിഞ്ഞുപോയില്ല. ആ ദുഃസ്വപ്നംതന്നെയാണ് മീനയെ ചത്ത പെണ്ണാടിനെപ്പോലെ കിടക്കയുടെ ഏകാന്തതയിലേക്കു വലിച്ചെറിഞ്ഞത്. ആ സ്വപ്നം മൃഗീയമായി ജനിച്ച് മൃഗീയമായിത്തന്നെ ഒടുങ്ങി.

(ഈ സ്വപ്നം തന്മയത്വത്തോടെ അവതരിപ്പിച്ചു വിജയിപ്പിക്കുകയെന്നത് ഒരു നടിയെ സംബന്ധിച്ചിടത്തോളം അവരുടെ നാടകജീവിതത്തിലെ വലിയൊരു പരീക്ഷണം തന്നെയാണ്. എൻെറ സർഗ്ഗവൈഭവം മീനാമേനോനോടു പാതകം കാണിക്കുകയാണോ എന്നു ഞാൻ സംശയിക്കുന്നു. പക്ഷേ, എനിക്ക് എഴുതാതിരിക്കാനും മീനാമേനോന് അഭിനയിക്കാതിരിക്കാനും വയ്യ.)

ആദിമദ്ധ്യാന്തങ്ങളുള്ള ബലാത്സംഗത്തിൻെറ ചിതയിൽനിന്നു പുനർജ്ജനിച്ച് ഭയാനകമായ ശബ്ദത്തോടെ ഞെട്ടിയുണർന്നിട്ടും കണ്ണുതുറന്നൊന്നു കിടക്കയിലേക്കോ ഭദ്രമായി അടച്ചുപൂട്ടിയ മുറിയിലേക്കോ മീനാമേനോനു നോക്കാനായില്ല. മുറുകെ അടച്ചുപിടിച്ച കണ്ണിനകത്ത് ചോരക്കടലും തിരമാലകളും കരിമ്പാറകളും പ്രത്യക്ഷപ്പെടുമ്പോൾ മീന ദൈവത്തെ വിളിച്ചു കരഞ്ഞു.

പതുക്കെപ്പതുക്കെ കിനിഞ്ഞിറങ്ങുന്ന ബോധത്തിൻെറ നിഴലിലേക്ക് മീന ദൈവനാമത്തിൽ കണ്ണു തുറക്കുകയാണ്. ഏറെനേരം കരഞ്ഞിട്ടും ബലാത്സംഗത്തിൻെറ വേദനയും ഭയവും മീനാമേനോനെ പൊതിഞ്ഞുതന്നെ കിടക്കുകയായിരുന്നു.

കണ്ണുകളെ എങ്ങനെയെല്ലാമോ തലയണയിൽനിന്നു പറിച്ചെടുത്തു തുറന്നു. അന്നേരം നിസ്സഹായഭാവത്തിൽ അവളുടെ കിടപ്പുമുറി മീനയെ നോക്കി നെടുവീർപ്പിടുകയായിരുന്നു. ഇളംമഞ്ഞനിറമാർജ്ജിച്ച മുറിയുടെ വെള്ളച്ചുമരിനുനേരേ മീന കാർക്കിച്ചു തുപ്പി. എന്നിട്ട് ഓടിപ്പിടഞ്ഞെഴുന്നേററ് തലയണയെടുത്തു പൊക്കിപ്പിടിച്ചു വലിച്ചെറിഞ്ഞു. ഡ്രെസ്സിംഗ് ടേബിളിൽത്തട്ടി മുറിയുടെ തെക്കേമൂലയിൽ ചെന്നു വീണ തലയണയുടെ നേരേ കറുപ്പിച്ചു നോക്കി മീന പൊട്ടിത്തെറിച്ചു, ''യൂ റാസ്ക്കൽ... ബാസ്ററാർഡ്...''

ദേഹമാകെ വിറയുന്നു. പല്ലു ഞെരിയുന്നു. കണ്ണ് കറുത്തിരുളുന്നു.

ഇരുകൈകളുംകൊണ്ട് ശരീരം ഒതുക്കിപ്പിടിച്ചു ഞെരിച്ച് കിടക്കയിൽക്കിടന്ന് ഏറെനേരം പുളഞ്ഞ് നിശ്ചലയായിത്തീർന്ന മീനാമേനോനെ നോക്കി മുറിയുടെ നാലു ചുമരുകളും പരസ്പരം കണ്ണിറുക്കി നാണംപൂണ്ടു ചിരിച്ചു. ഒരു ചുമര് മറേറച്ചുമരിൻെറ കാതിൽപ്പറഞ്ഞു,



''മനുഷ്യവർഗ്ഗത്തിന് എന്തെല്ലാം പ്രശ്നങ്ങളാണ്. വാസ്തവത്തിൽ ശപിക്കപ്പെട്ട ഒരു ജീവിവർഗ്ഗംതന്നെയാണ് മനുഷ്യർ.''

(നാടകത്തിൻെറ ഈ ഘട്ടത്തിന് അഭിനയവ്യാഖ്യാനം നല്കാൻ ഫ്രോയ്ഡിൻെറയും മററു ചില വിദഗ്ദ്ധരുടെയും സഹായം എനിക്കു തേടാമായിരുന്നു. പക്ഷേ, ഫ്രോയിഡിനെ ലബോറട്ടറി തിയേറ്ററിൽ കയററിയാൽ മീനാമേനോൻ ഗ്രോട്ടോസ്കിയൻ ആവില്ല. മാത്രവുമല്ല, ഫ്രോയിഡ് മീനാമേനോൻെറ മനസ്സിൽക്കയറി മേഞ്ഞാൽ നാടകം അസുന്ദരമായിത്തീരും. മീനാമേനോനിൽ സിഗ്മണ്ടിനെക്കാണുന്ന പ്രേക്ഷകരുണ്ടാവുമെന്ന് എനിക്കറിയാം. എന്തായാലും എനിക്കു സിഗ്മണ്ട് ഫ്രോയിഡിൻെറ സഹായം വേണ്ട. അദ്ദേഹം പലപ്പോഴും അശ്ലീലത്തിലേക്കു വഴുതിവീഴും. മീനാമേനോൻെറ കുലീനമായ സൗന്ദര്യവും വാടാത്ത പൂവിൻെറ സുഗന്ധവും നശിക്കാൻ പാടില്ല. ഫ്രോയിഡാണെങ്കിൽ ഇത്തരം അംശങ്ങളിലായിരിക്കും ആദ്യം കൈവയ്ക്കുക.)

കറുത്ത ചരടിൽക്കോർത്ത് അരയിൽ വിലങ്ങനെയുറങ്ങുന്ന പൊന്നുരുക്കിനെ കൈവിരലുകൾകൊണ്ട് ഓമനിക്കവേ, മീനാമേനോൻ ഉരുവിട്ടു, ''എടാ, നാലകത്ത് കോച്ചേരിൽ വിശ്വനാഥമേനോൻെറ മോള് മീനയെ നിനക്കറിയില്ല. തറവാടിൻെറ വിളക്കാണെടാ ഞാൻ. രമേഷ്മേനോൻ ആരെന്നു വിചാരിച്ചു നീ? ഞങ്ങളെപ്പോലെ സ്നേഹിച്ചു കഴിയുന്ന മറെറാരു കുടുംബത്തെ നിനക്ക് ജവഹർ കോളനിയിൽ കാണാൻ കഴിയില്ല. നാലഞ്ചുകൊല്ലം ജീവ്ൻെറ ജീവനായി സ്നേഹിച്ചു പിന്നാലെ നടന്നിട്ടും തങ്കപ്പെട്ട ജയദേവന് മീനയുടെ ഒരു നഖംപോലും തൊടാൻ കഴിഞ്ഞിട്ടില്ല. ഇപ്പോഴും ജയദേവൻെറ മനസ്സിൽ മീനയല്ലാതെ മററാരുമുണ്ടാവില്ല. ജയദേവൻ എൻെറ സ്വപ്നങ്ങളിൽ കടന്നുവരുന്നത് കൈനിറയെ പൂക്കളും മുഖം നിറയെ ചിരിയുമായിട്ടാണ്. വന്നപോലെ ജയദേവ്വ പോകുന്നു. മീന പാതിവ്രത്യത്തിൻെറയും സ്നേഹത്തിൻെറയും മഹിമയറിഞ്ഞിട്ടുള്ളവളാണ്. ജവഹർ കോളനിയിലെ ഐ.പി.എസ്സുകാരും ഐ.എ.എസ്സുകാരും എന്നെ നോക്കുന്നത്... അവരുടെ മനസ്സിൽ എന്നോടുള്ള ആരാധന... എടാ, നിനക്കെന്നെ നോക്കാൻപോലും അവകാശമില്ല. എന്നിട്ട് നീ... നീ എൻെറ മുറി തള്ളിത്തുറന്ന് എന്നെ നഗ്നയാക്കി നിലത്തൂടെ വലിച്ചിഴച്ച്...

(നാടകവ്യാഖ്യാനം ശക്തമാക്കാൻ വളരെ പഴഞ്ചനാണെങ്കിലും ഹാവിലോ കെല്ലീസിന് കുറേയൊക്കെ കഴിയും. പക്ഷേ, കെല്ലീസ് ഇപ്പോൾ അമ്പലപ്പറമ്പ് നാടകങ്ങളുടെ ഒരു ഉപദേഷ്ടാവാണ്. തൻെറ നിലയും വിലയും മനസ്സിലാക്കാതെയാണ് കെല്ലീസിൻെറ പെരുമാററം.)

ക്ഷീണിച്ചവശയായിത്തീർന്ന മീനാമേനോൻ കണ്ണാടിയുടെ മുമ്പിൽ ചെന്നുനിന്ന് തന്നെ നോക്കി നെടുവീർപ്പിട്ടു. അന്നേരം കണ്ണാടിയിലെ മീന, മീനാമേനോനോടു പറഞ്ഞു, ''പോയി കുളിച്ചുവരൂ.''

കുളിക്കാൻ പോകുന്നതിനുമുമ്പ് മീന രമേഷ്മേനോൻെറ ഫോൺനമ്പറൊന്നു വെറുതേ കറക്കി. ഒന്നു ചിരിക്കാൻവേണ്ടി മാത്രമായിരുന്നു നമ്പർ കറക്കിയതെങ്കിലും ദീർഘമായ ആ ചിരിക്കിടയിൽ മീന അറിയാതങ്ങ് പറഞ്ഞുപോയി, ''ഞാൻ ഇന്നൊരു ദുഃസ്വപ്നം കണ്ടു. ഒരിക്കലും കണ്ടിട്ടില്ലാത്ത ദുഃസ്വപ്നം. ഇത്തരമൊരു ദുഃസ്വപ്നം നമ്മുടെ കുടുംബത്തിലേക്കെങ്ങനെ കയറിവന്നുവെന്നാണ് ഞാൻ ആലോചിക്കുന്നത്. ഒരു കണക്കിൽ രമേഷേട്ടൻ കാരണമാണ് ഞാൻ ഈ ദുഃസ്വപ്നം കാണേണ്ടിവന്നത്.''

ദുഃസ്വപ്നമെന്തെന്നറിയാൻ രമേഷ്മേനോൻ ആഗ്രഹം പ്രകടിപ്പിച്ചപ്പോൾ ഫോണിലൂടെ പറയാൻ പററിയതല്ലെന്നും രാത്രി അറിഞ്ഞാൽ മതിയെന്നും പറഞ്ഞ് ഫോൺവച്ച് വിശദമായൊരു കുളിയെക്കുറിച്ചുള്ള വിചാരവുമായി മീനാമേനോൻ ബാത്ത്റൂമിലേക്കു പോയി.

തണുത്ത വെള്ളം മേല് വീഴുമ്പോൾ മീനാമേനോന് എവിടെയൊക്കെയോ എരിഞ്ഞു നീറുന്നതായിത്തോന്നി. ശരീരം ശുദ്ധീകരിച്ചെടുക്കണം. ശരീരം ചവിട്ടിക്കുഴയ്ക്കുകയായിരുന്നു. കീറിപ്പറിക്കുകയായിരുന്നു.

സോപ്പ് തേച്ചുതേച്ച് മീന തളർന്നു. മീന, മീനയെ തേച്ചുരച്ചു കുളിപ്പിച്ചുകൊണ്ടിരിക്കേ, ഡോർബെൽ മുഴങ്ങുന്നത് കാതറിഞ്ഞു.

രശ്മി വരുന്നു.

ടർക്കി ടൗവലുടുത്ത്, നൈററി പുതച്ച്, തോർത്തുകൊണ്ടു തലമൂടി ജാലകത്തിനടുത്തേക്കു നീങ്ങുമ്പോൾ പുറത്ത് രശ്മിയുടെ ശബ്ദം.

രശ്മിക്ക് വാതിൽ തുറന്നുകൊടുത്തിട്ട് മീന വീണ്ടും ബാത്ത്റൂമിൽക്കയറി കുളിതുടർന്നു.

(നാടകത്തിൽ പൊതുവേ കഥാപാത്രങ്ങൾ കുളിക്കാറില്ല. പക്ഷേ, ഈ നാടകത്തിൽനിന്ന് ഒരു കാരണവശാലും കുളി ഒഴിവാക്കാനാവില്ല. കുളിച്ചു പുറത്തേക്കു വരുന്ന മീനാമേനോൻ നിർണ്ണായകമായ ഒരു ജീവിതമുഹൂർത്തത്തിലേക്കാണ് കടന്നുവരുന്നത്. വിശദവും ദീർഘവുമായ കുളി മീനാമേനോനു നല്കുന്നത് ഒരു ബലാത്സംഗത്തിൻെറ കടുത്ത വേദനയിൽനിന്നുള്ള മോചനമാണ്. കുളിയുടെ യാതൊരുവിധ സുഖവും ഈ കുളിയിൽനിന്നു മീനാമേനോൻ അനുഭവിക്കുന്നില്ലെന്നു മാത്രമല്ല; കുളിയുടെ പല സന്ദർഭങ്ങളിലും പൊട്ടിക്കരയുകയായിരുന്നു; രമേഷ്മേനോനെ മനസ്സിലേക്കാവാഹിച്ച് ധ്യാനിക്കുകയായിരുന്നു; ഇത്തരം ദുഃസ്വപ്നങ്ങൾ ഇനി നല്കരുതേയെന്ന് ദൈവത്തോടു പ്രാർത്ഥിക്കുകയായിരുന്നു.)

കുളികഴിഞ്ഞ മീനാമേനോൻ ബെഡ്റൂമിൽ ച്ചെന്ന് യാഡ്‌ലി പൗഡറിൽ വീണ്ടുമൊന്നു കുളിച്ച് മഞ്ഞപ്പൂക്കളുള്ള നീലസാരിയുടുത്തൊരുങ്ങി പുറത്തിറങ്ങി വീടിനുചുററും ഒരുവട്ടം കറങ്ങി. അയൽവാസിയായ റവന്യൂ ബോർഡ് മെംബർ പീതാംബരക്കുറുപ്പ് ഐ.എ.എസ് കുഴമ്പുപുരട്ടി മുററത്തുലാത്തുന്നതിനിടയിൽ മീനാമേനോനെ കണ്ടു. നോക്കുന്നില്ലെന്ന ഭാവത്തിൽ വീണ്ടും വീണ്ടും നോക്കി. പ്രശസ്ത ഫുട്ബോൾ താരമായ ജോയിക്കുട്ടി ഒളിഞ്ഞുനോക്കുന്നതും മീനാമേനോൻ കണ്ടു. യാഡ്‌ലിയുടെ മണം പരന്നൊഴുകുന്നുണ്ടായിരുന്നു. പീതാംബരക്കുറുപ്പും ജോയിക്കുട്ടിയും മീനയും മതിലുമൊക്കെച്ചേർന്ന് നല്ലൊരു ഫ്രെയിമുണ്ടായി. ആ ഫ്രെയിമിനകത്ത് മീനയ്ക്കൊരുതരം സുഖം അനുഭവപ്പെട്ടു.

(ഇവരെ മൂന്നുപേരെയും ഈ ഫ്രെയിമിനകത്തു നില്ക്കുമ്പോൾ വാസ്തവത്തിൽ ഞാൻ വെറുക്കുകയാണ്.)

രശ്മി പുസ്തകം തുറന്നുവച്ച് റ്റ്യൂഷൻ മാസ്റ്ററെ കാത്തിരുന്നു മടുത്ത് ചെസ് ബോർഡ് എടുത്ത് മമ്മിയുടെ നേരേ നീട്ടിച്ചിരിച്ചു. മമ്മി രശ്മിയെ ഗൗനിക്കുകയോ ചിരിക്കുകയോ ഉണ്ടായില്ല. രശ്മിയുടെ മമ്മി ആ നിമിഷങ്ങളിൽ വെറും മീനാമേനോനായി ഉമ്മറമുററത്ത് ആരെയോ പ്രതീക്ഷിക്കുംമട്ടിൽ ഗേററിലേക്കു നോക്കിനില്ക്കുകയായിരുന്നു. അപ്പോഴും ഫുട്ബോൾ താരം ഒളിഞ്ഞു നോക്കുന്നുണ്ടായിരുന്നു. കാണുന്നില്ലെങ്കിലും മീന അറിയുന്നുണ്ടായിരുന്നു ആ ഒളിഞ്ഞുനോട്ടം. ജോയിക്കുട്ടിയിൽനിന്നിങ്ങോട്ടേക്ക് ഒരിളങ്കാററ് വീശുന്നതുപോലെ. തൻെറ ശരീരത്തിലൂടെ സംഗീതവീചികളിഴയുന്നത് മീന അറിഞ്ഞു. അറിഞ്ഞറിഞ്ഞാനന്ദിച്ചുകൊണ്ടിരുന്ന ആ മോഹനനിമിഷങ്ങൾ മീനാമേനോൻെറ മനസ്സിൽനിന്നു പുറത്തിറങ്ങി മീനാമേനോന് വിനയൻെറ വരവു ചൂണ്ടിക്കാട്ടി ചിറകടിച്ചു പറന്നുപോയി.

വിനയൻ തല ഇടത്തോട്ടു ചരിച്ചുപിടിച്ച് പതുക്കെ നടന്നുവരികയാണ്. കരകയറാൻ കഴിയാത്ത ഒരു ജീവിതത്തിൻെറ വരവ്. അല്ലെങ്കിൽ ജീവിതമില്ലാത്തവൻെറ ജീവിതയാത്രയിലെ കുറേ നിമിഷങ്ങൾ.

ഉള്ളിൽ പുകയുന്ന അമർഷവും ബലാത്സംഗത്തിൻെറ വിട്ടുമാറാത്ത വേദനയുമായി മീനാമേനോൻ ഗേററിനടുത്തേക്കു നീങ്ങി. മീന ഉറച്ച ഒരു തീരുമാനവുമായി വിനയനെ നോക്കിനിന്നു.

വിനയൻ നടന്നെത്തുകയാണ്. ഗേററു തുറന്ന് കോമ്പൗണ്ടിനകത്തേക്കു കാലെടുത്തുവച്ച വിനയൻെറ മാർഗ്ഗത്തിലേക്ക് മീനാമേനോൻ മാറിനിന്നു.

''നില്ക്കൂ വിനയാ.''

വിനയൻ രണ്ടുമൂന്നടി മാറി മീനാമേനോൻെറ മുമ്പിൽ വിനയത്തോടെ നിന്നു. അമർഷത്താൽ വിറകൊള്ളുന്ന മീനയുടെ മുഖം വിനയനു കാണാൻ കഴിയുന്നുണ്ടായിരുന്നില്ല. കാരണം, അവൻെറ കണ്ണുകൾ മീനയുടെ മുഖത്തായിരുന്നില്ല. മീനയെ തൻെറ കണ്ണുകളിലേക്കെടുക്കാനുള്ള ധൈര്യം വിനയനുണ്ടായിരുന്നില്ല എന്നതാണു സത്യം.

''വിനയാ, വിനയൻ ഇനി ഇവിടെ റ്റ്യൂഷനു വരണ്ട.''

ഒരുനിമിഷം ആശയററ വിനയൻ പിന്നീടൊരു ചെറുചിരിയുടെ മറവിലൊളിച്ചുനിന്നുകൊണ്ടു ചോദിച്ചു, ''എന്താണു മാഡം?''

അങ്ങനെയൊരു ചോദ്യം ചോദിക്കാൻ നിനക്കവകാശമില്ലെന്ന മട്ടിൽ മീനാമേനോൻ അവനെയൊന്നു നോക്കി.

മീനയുടെ കണ്ണ് നനയാൻ തുടങ്ങിയിരുന്നു. വിനയൻെറ കണ്ണ് പാതി അടയുകയായിരുന്നു.

''വിനയാ, എനിക്കു നിന്നെ ഭയമാണ്. ദയവായി നീ ഇവിടെ വരരുത്. ഞാനൊരു പാവം സ്ത്രീയാണ്. ഞങ്ങളുടേത് സന്തോഷകരമായി കഴിഞ്ഞുപോകുന്ന ഒരു കുടുംബമാണ്.''

''മാഡം, എനിക്കൊന്നും മനസ്സിലാകുന്നില്ല. ഞാൻ എന്തു തെററാണു ചെയ്തത്?''

മീനാമേനോൻ കരയുകയായിരുന്നു.

''വിനയാ, എനിക്കു നിന്നെ ഭയമാവുന്നു. എന്നെങ്കിലും ഒരുനാൾ നീ എന്നെ ബലാത്സംഗം ചെയ്യുമെന്നു ഞാൻ ഭയപ്പെടുന്നു. സംശയമില്ല വിനയാ, ഒരുദിവസം നട്ടുച്ചയ്ക്കു കയറിവന്ന് നീ എന്നെ ബലാത്സംഗം ചെയ്യും.''



വിനയന് മീനാമേനോൻെറ മുമ്പിൽ നില്ക്കാൻ ഭയമായി. മീനാമേനോനാകട്ടെ, വിനയനോട് എന്നെ ബലാത്സംഗം ചെയ്യരുതേയെന്ന് അപേക്ഷിച്ചുകൊണ്ട് കരച്ചിലിനു കനം വയ്പിക്കുകയായിരുന്നു. കരച്ചിലിൻെറ ഒച്ച മതിലുകൾക്കു മുകളിലൂടെ അയൽവീടുകളിലേക്കു പോകാൻ തുടങ്ങുമ്പോൾ വിനയൻ കൈകൂപ്പി യാത്രപറഞ്ഞ് ഗേററിനു വെളിയിലേക്കു കടന്നു.

അമ്മ കരയുന്നതും വിനയൻ മാസ്ററർ തിരിച്ചുപോകുന്നതുമൊക്കെ രശ്മി കാണുന്നുണ്ടായിരുന്നു. കണ്ണീരൊലിക്കുന്ന മുഖവുമായി അമ്മ വീടിനകത്തേക്കു കയറുമ്പോൾ രശ്മി പുസ്തകത്താളിൽ തലപൂഴ്ത്തി ഇരുന്നു.

നേരേ ബെഡ് റൂമിലേക്കു പോയ മീനാമേനോൻ വാതിൽ വലിച്ചടയ്ക്കുമ്പോൾ അടയുന്ന വാതിലിനുനേരേ മുഖമുയർത്തുന്ന രശ്മിയുടെ മുമ്പിൽ നാടകം അവസാനിക്കുന്നു.

ബെഡ് റൂമിനകത്ത് മീനാമേനോൻ തനിച്ചാണ്. നാടകത്തിനുവേണ്ടി മിസിസ്സ് മേനോനെ ഇനിയും വേണമെങ്കിൽ പുറത്തിറക്കാം. പക്ഷേ, ആ സ്ത്രീ വളരെയേറെ അവശയാണ്. മനസ്സു നീറിയും മുറുകിയും കുഴയുകയാണ്.

മമ്മിയും വിനയൻമാസ്റ്ററും സംസാരിച്ചതൊക്കെ രശ്മി കേട്ടിരിക്കാനിടയുണ്ട്. മമ്മിയുടെ പുതിയ പെരുമാററത്തെക്കുറിച്ച് രശ്മി ആലോചിക്കുന്നുണ്ടാവണം. ലക്ഷ്മിയുടെ ജീവിതത്തിൽ ഇതൊരു വഴിത്തിരിവായിക്കൂടെന്നില്ല.

വിനയൻ ബലാത്സംഗം എന്ന പദത്തിനു മുമ്പിൽനിന്നു ഭയപ്പെട്ട് വേഗം കടന്നുപോയതാണെങ്കിലും വരുംനാളുകളിൽ മീനാമേനോനേയും വിനയനേയും ചുററിപ്പററി ഒരു കഥ വിടരാനുള്ള എല്ലാ സാദ്ധ്യതകളുമുണ്ട്. പ്രത്യേകിച്ചും ജീവിതംതന്നെ വെറും കഥകളായി മാറുന്ന ഈ കറുത്ത കാലഘട്ടത്തിൽ.

നാലഞ്ചു മണിക്കൂറുകൊണ്ട് അലങ്കോലപ്പെട്ടുപോയ വീടും പ്രിയതമയും സന്ധ്യയോടെ രമേഷ്മേനോൻെറ കൈകളിലൊതുങ്ങും.

ഉച്ചയുറക്കത്തിലെ ബലാത്സംഗത്തെക്കുറിച്ച് രാവിൻെറ മൂലയിലിരുന്ന് മീന രമേഷ്മേനോനോടു പറയാതിരിക്കില്ല. വരും നാളുകളിൽ ഈ നാടകത്തിലെ കഥാപാത്രങ്ങൾ പലപല കഥകളായി വിരിയാതെയുമിരിക്കില്ല. ഗ്രോട്ടോസ്കിയൻ നാടകരചയിതാവായ എൻെറ ജീവിതം ഈ കഥകൾക്കു ചുററുമായിപ്പോയല്ലോ എന്നതോർക്കുമ്പോൾ ദുഃഖമുണ്ട്.

മീനാമേനോനും എനിക്കും സിഗ്മണ്ട് ഫ്രോയിഡിനും ഹാവില്ലോ കെല്ലീസിനുമൊക്കെ മററു മാർഗ്ഗങ്ങളൊന്നുമില്ല. ആടുക, ഗ്രോട്ടോസ്കിയുടെ ലബോറട്ടറി തിയേറ്ററിൽക്കയറി ജീവിതമാടുക.



ജി.എൻ. പണിക്കർ

### ഇരുപത്തിരണ്ട്

### വഴിത്തിരിവിൽ

# എല്ലാം തുറന്നു പറയാൻ



പത്രവാർത്ത വായിച്ച ചുററുമുളള പലരും ദേവരാജന്റെ വീട്ടിൽ ഓടിയെത്തി; കൂട്ടത്തിൽ ശശാങ്കനും 'യൂത്തുലീഗി'ലെ അയാളുടെ സഹപ്രവർത്തകരും. കരഞ്ഞു കലങ്ങിയ കണ്ണുകളുമായി രാജും അവരെ വീട്ടിനകത്തുകയററിയിരുത്തി... മരിച്ച വീടിന്റെ അടഞ്ഞുമൂടിയ അന്തരീക്ഷം...

ഒന്നും പറയാതെ നിശ്ശബ്ദനായിരിക്കുകയാണ് ദേവരാജൻ. മുമ്പിൽ കട്ടിലിൽ മലർക്കെ തുറന്നിട്ട ദിനപ്പത്രവുമുണ്ട്. രാജും നേരത്തേ തയ്യാറാക്കിക്കൊടുത്ത ചായ പകുതിയും കുടിച്ചതിന്റെ മിച്ചം ഗ്ളാസ്സിലിരിപ്പുണ്ട്...

ഒടുവിൽ ഡോക്ടർ ശശാങ്കൻ സംസാരിച്ചു:

''സാർ... സാറ് എന്തെങ്കിലും പറയണം?''

ഞാൻ എന്തു പറയണമെന്ന ഭാവത്തിൽ ദേവരാജൻ അവരെ നോക്കി: തികച്ചും ശൂന്യമായ നോട്ടം.

ഒരു മധ്യവയസ്കൻ അഭിപ്രായപ്പെട്ടു:

''അനാഥ പ്രേതമെന്ന നിലയിൽ അവിടെ കുഴിച്ചുതാക്കും എന്നല്ലേ പറയണത്?...''

ഡോക്ടർ ശശാങ്കൻ പറഞ്ഞു:

''സേതുച്ചേച്ചി അനാഥയല്ല...''

ദേവരാജൻ അയാളെ നോക്കി: നീ പറഞ്ഞതുശരി എന്ന മുഖഭാവം...

മധ്യവയസ്കൻ തുടർന്ന് അഭിപ്രായപ്പെട്ടു:

''നാം ബന്ധവും പരിചയവും പറഞ്ഞ് ചെല്ലാതിരിക്കുന്നതല്ലേ നല്ലത്?...''

ശശാങ്കന്റെ ദേഷ്യത്തിലുളള ചോദ്യം:

''പരിചയവും ബന്ധവും അല്ലേ അണ്ണാ പ്രധാനം? അതോ വിലയും നിലയുമോ?...''

മധ്യവയസ്കന്റെ മറുപടി:

''ഇല്ല, ഞാൻ എന്റെ അഭിപ്രായം പറഞ്ഞെന്നേയുളളൂ... സാറിന്റെ ഇഷ്ടം പോലെ ചെയ്യാം.''

''ദേവരാജൻ സാറ് പറയുമ്പോലെ ചെയ്യാം...''

''ദേവരാജൻ സാറ് പറയട്ടെ...''

''സാറ് പറയട്ടെ...''

ദേവരാജന്റെ മുമ്പിൽ ശശാങ്കൻ ഉത്തരവും കാത്തുനിന്നു. അയാൾ കൈനീട്ടി ശശാങ്കന്റെ കൈപിടിച്ചമർത്തി പറഞ്ഞു:

''ശരി... ശശാങ്കൻ... നമുക്ക് പൊലീസ് സ്റേറഷനിൽ പോയി എല്ലാം തുറന്നു പറയാം...''

കൂടിനിന്നവരിൽ വിഭിന്ന പ്രതികരണങ്ങൾ...

ഒച്ച താഴ്ത്തി അവർ പലതും പരസ്പരം പറഞ്ഞു.

എല്ലാം കേട്ടുനിന്ന വൃദ്ധൻ:

''അതുവേണ്ട മോനേ... എല്ലാം തുറന്നു പറയണ്ട... അതു ദൈവത്തിനു മുന്നിൽ മാത്രം മതി...''

നേരത്തേ ബന്ധവും പരിചയവും പറഞ്ഞ് പോകണ്ടെന്നു പറഞ്ഞ മധ്യവയസ്കൻ, കേൾവിക്കാരിൽ അദ്ഭുതം സൃഷ്ടിച്ചുകൊണ്ട് പറഞ്ഞു:

''ശരി... എങ്കി ശശാങ്കാ... ഉടനെ പൊലീസിൽ പോയി ശവം നമുക്ക് ഏററുവാങ്ങാം... ചീഞ്ഞുതുടങ്ങിയതാണെങ്കിലും...''

ദേവരാജൻ മനസ്സിലുറപ്പിക്കുകയായിരുന്നു: സേതുവിന്റെ ശവം അവളുടെ പേരിലുളള ഈ പുരയിടത്തിൽത്തന്നെ അടക്കണം. അവളുടെ ആത്മാവ് ഇവിടെയാണുണ്ടാവുക. അതെ, അവളിൽ നിന്ന് പൂർണ്ണമായ മോചനം സാധ്യമല്ലാത്ത തനിക്കുചുററും... തന്റെ ചുററും..

പൊലീസുദ്യോഗസ്ഥന്മാരുടെ മുമ്പിൽ ഡോക്ടർ ശശാങ്കനുമായെത്തിയ ദേവരാജൻ ഒന്നും വിടാതെ എല്ലാമെല്ലാം തുറന്നുപറഞ്ഞു. കേട്ടുനിന്ന പലരും അദ്ഭുതപ്പെട്ടു. മൂക്കത്തു വിരൽ വച്ചു. ദേവരാജനോടു സഹതാപം കാണിച്ചവരും കുറവല്ല. അയാളെ തികഞ്ഞ പുച്ഛത്തോടെ നോക്കിനിന്നവരും അനേകം... എല്ലാം പറഞ്ഞെന്നായപ്പോൾ ചില കടലാസ്സുകളിൽ ഒപ്പിടുവിച്ചശേഷം സേതുലക്ഷ്മിയുടെ ശവം ദേവരാജനും കൂട്ടർക്കുമായി വിട്ടുകൊടുത്തു പൊലീസ്...

ഏറെ ദൂരം വരെയെത്തുന്ന ദുർഗന്ധം വമിച്ച അഴുകി ചിതറിത്തുടങ്ങിയിരുന്ന, ആ ശവശരീരം അവർ കൊണ്ടുവന്നു.



ആരോ അന്വേഷിച്ചു:

''സേതുലക്ഷ്മിയുടെ ബന്ധുക്കൾ?...''

ദേവരാജൻ പറഞ്ഞു:

''നമ്മളൊക്കെയേയുളളൂ... സേതൂന്...''

അയാൾ ഓർക്കുകയായി: ഗോപാലൻ എവിടെയാവും? സേതുലക്ഷ്മിക്കുണ്ടെന്നു പറയുന്ന കുട്ടി എവിടെ, ആരോടൊപ്പമാവും? ഇല്ല ഒന്നും വ്യക്തമായറിവില്ല. സേതുലക്ഷ്മിയോട് താത്പര്യമുണ്ടായിരുന്ന മധു-രഘുവിന്റെ അനുജൻ-ശ്രീലങ്കയിൽ ഇന്ത്യൻ പട്ടാളക്കാരുടെ കൂട്ടത്തിലായിരുന്നു. അവിടെ അയാൾ മരിച്ചുവീണോ? നാട്ടിലേക്കു മടങ്ങിയോ?... ഇല്ല ഒന്നുമറിയില്ല. സേതുലക്ഷ്മി തന്റെ സേതുവാണെന്നുമാത്രമറിയാം...

ചിന്താധീനനായിരുന്ന ദേവരാജനോട് ശശാങ്കൻ ചോദിച്ചു:

''ചടങ്ങുകൾ വല്ലതും വേണോ സാർ?...''

''സാധാരണ നടത്താറുളള എല്ലാ ചടങ്ങുകളും ആയ്ക്കോട്ടെ...''

ശശാങ്കനോർത്തു: ഈ ദേവരാജൻ സാറ് ഇങ്ങനെയാണ്. ഒന്നും മുൻകൂട്ടി പ്രവചിക്കാനാവാത്ത രീതികൾ. മററുളളവരിൽനിന്ന് വ്യത്യസ്തമായി ചിന്തിക്കും. പ്രവർത്തിക്കും. ലോകരെന്തു വിചാരിക്കുമെന്ന ചിന്തയേയില്ല...

രാജവും, രാജ്മോഹനും, ശശാങ്കനും, 'യൂത്ത്ലീഗ്' പ്രവർത്തകരുമെല്ലാം അവിടെ കൂടിനിന്നു. നിരവധി മററു നാട്ടുകാരും...



ദേവരാജൻ പറഞ്ഞു:

''അഞ്ചാം ദിവസമാകട്ടെ മററു ചടങ്ങുകൾ...''

രാജ്മോഹൻ ശശാങ്കനോട് സൂചിപ്പിച്ചു:

''കുറച്ചുദിവസം ഞങ്ങൾ കൂടി ഇവിടെ നില്ക്കാം.''

ഡോക്ടർ ശശാങ്കൻ ഇടയ്ക്കുകയറി പറഞ്ഞു:

''സത്യത്തിൽ ഞാൻ അത് അങ്ങോട്ടു പറയാൻ തുടങ്ങുകയായിരുന്നു.''

പുറത്താരോ ശബ്ദം താഴ്ത്തി പറഞ്ഞു:

''ഒരു പ്രത്യേക മനുഷ്യൻതന്നെ... എല്ലാം തുറന്നു പറഞ്ഞുകളഞ്ഞു!...''

''എല്ലാ രഹസ്യവും പറഞ്ഞോ?... മരിച്ചവളുമായുളള ബന്ധവും മററും...''

''എല്ലാം എല്ലാം...''

ആ സംഭാഷണം കേട്ട ദേവരാജൻ സ്വയം മന്ത്രിച്ചു. ഇല്ല എല്ലാം തുറന്നുപറഞ്ഞിട്ടില്ല... പൊലീസിന് ആവശ്യമുളള കാര്യങ്ങൾ മാത്രമേ, കോടതിക്കാവശ്യമുളള കാര്യങ്ങൾ മാത്രം, പറഞ്ഞിട്ടുളളൂ...

–പലരേയും പലതും അറിയിക്കാനുണ്ട്.

–എല്ലാം വഴിയേ അറിയിക്കാം.

സന്ധ്യയ്ക്ക് രാജും വിളക്കുതെളിച്ചു... രാജ്മോഹൻ ഡോക്ടർ ശശാങ്കനുമൊത്ത് പുറത്തെവിടെയോ പോയിരിക്കുകയാണ്... വിളക്കുതെളിക്കാതെ തന്റെ മുറിയിലിരുന്ന ദേവരാജനോട് രാജും ചോദിച്ചു:

''ലൈററിടട്ടേ മാമാ?...''

''വേണ്ട... കുറേക്കൂടി കഴിഞ്ഞിട്ടുമതി...''

രാജും പറഞ്ഞു:

''സേതു നല്ലവളായിരുന്നു... സ്നേഹമുളളവൾ...''

ദേവരാജൻ ഒന്നും മിണ്ടിയില്ല.

''അവൾക്കു മാമനെ വലിയ ഇഷ്ടമായിരുന്നു... മാമനുളള മരുന്നും വാങ്ങിയിറങ്ങിയ സേതു...''

അപ്പോഴും അയാൾ ഒന്നും പറഞ്ഞില്ല.

തന്റെ സാന്നിദ്ധ്യവും സംസാരവും ദേവരാജൻ മാമന് ഇഷ്ടമാവുന്നില്ലേ, രാജും സംശയിച്ചു...

അവൾ ചോദിച്ചു:

''ചായ കൊണ്ടുവരട്ടേ?... മാമൻ ഇന്ന് ഒന്നും കഴിച്ചില്ലല്ലോ?... ചൂടുകഞ്ഞി ശരിയാക്കുന്നുണ്ട്...''

''വേറൊന്നും വേണ്ട രാജും... ചായ കൊണ്ടുവാ...''

ചായ കുടിച്ചുകൊണ്ടിരുന്നപ്പോൾ അയാൾ പറഞ്ഞു:

''രാജും... ആ ഫ്ളാസ്ക്കെടുത്തു കഴുകി അതു നിറയെ ചായയിട്ടുതരണം... രാത്രി ഉറങ്ങിയാൽ നിന്നെ ശല്യപ്പെടുത്തേണ്ടല്ലോ...''

''എനിക്കൊരു ശല്യവുമില്ല... എന്നെ മാമൻ വിളിച്ചാൽ മതി...''

''അതു വേണ്ട...''

ഡോക്ടർ ശശാങ്കനും രാജ്മോഹനും മടങ്ങിയെത്തി വരാന്തയിലിരുന്നു കുറെനേരം സംസാരിച്ചു. യാത്രയാവാൻ നേരത്ത് ശശാങ്കൻ പറഞ്ഞു:

''ഞാനിറങ്ങട്ടെ സാർ... രാജ്മോഹനും രാജുംചേച്ചിയും ഇവിടെ ഉണ്ടല്ലോ...''

''ങാ...''

തന്റെ നേർക്ക് ദേവരാജൻ സാറ് കൈ നീട്ടുന്നതുകണ്ട് ശശാങ്കൻ അമ്പരന്നു. പെട്ടെന്നയാൾ കൈനീട്ടി. ശശാങ്കന്റെ കൈപിടിച്ചമർത്തി ദേവരാജൻ പറഞ്ഞു:

''നമുക്ക് 'യൂത്ത് ലീഗി'ന്റെ പ്രവർത്തനം കൂടുതൽ മെച്ചപ്പെടുത്തണം. വ്യാപിപ്പിക്കണം...''

ശശാങ്കൻ അഭിപ്രായപ്പെട്ടു:

''എല്ലാം ചെയ്യാം സാർ... ഈ ദിവസങ്ങളൊന്നു കഴിഞ്ഞോട്ടെ...''

ഡോക്ടർ ശശാങ്കൻ വിചാരിച്ചു: എന്താണ്-ദേവരാജൻ സാറ്, വല്ലാതെ തന്റെ കൈപിടിച്ചമർത്തുന്നത്? ഇനി 'യൂത്ത് ലീഗി'ന്റെ പ്രവർത്തനത്തിൽ കൂടുതൽ ശ്രദ്ധ കേന്ദ്രീകരിക്കാമെന്നായിരിക്കും... സേതുവിന്റെ മരണം സാറിനെ ആകെ തളർത്തിയിരിക്കുന്നു...

മനസ്സിലാക്കാൻ പ്രയാസമുളള ഒരു കഥാപാത്രംതന്നെ സേതു എന്ന സേതുലക്ഷ്മി, ശശാങ്കൻ കരുതി. താൻ അല്പം സ്വാതന്ത്ര്യമെടുത്ത് തമാശകൾ പറഞ്ഞപ്പോൾ ഏറെ കരുതിമാത്രം, ദേവരാജൻ സാറിന്റെ വീടു നോക്കുന്നവൾ എന്ന സ്ഥാനം മറക്കാതെ തന്നെ, സംസാരിക്കാൻ ശ്രദ്ധിച്ചവൾ... എന്തെല്ലാം കണ്ടവൾ, സഹിച്ചവൾ... എങ്കിലും സ്നേഹിക്കാൻ അറിയുന്നവൾ...

രാത്രി പത്തുമണി കഴിഞ്ഞിരിക്കും.

ദേവരാജൻ ഷർട്ടെടുത്തിട്ടു പുറത്തേക്കിറങ്ങാൻ തുടങ്ങുന്നതുകണ്ട് രാജും അമ്പരപ്പോടെ ചോദിച്ചു:

''മാമൻ എവിടെ പോകുന്നു?...''

അവളുടെ ശബ്ദത്തിൽ പ്രകടമായിരുന്ന പരിഭ്രമം ദേവരാജന് മനസ്സിലായി. അയാൾ പറഞ്ഞു:

''ഒന്നു നടന്നിട്ടു വരാം...''

''ഈ അസമയത്തോ...?''

രാജും രാജ്മോഹനെ നോക്കി. അവളുടെ നോട്ടത്തിന്റെ അർത്ഥം ഗ്രഹിച്ചിട്ടെന്ന പോലെ അയാൾ പറഞ്ഞു:

''ഞാനും കൂടെ വരാം സാർ?''

ദേവരാജൻ രണ്ടുനിമിഷം നിശ്ശബ്ദനായി നിന്നു. എന്നിട്ട് പറഞ്ഞു:

''ശരി, രാജ്മോഹൻ കൂടി വന്നോളൂ...''

രാജും പറഞ്ഞു:

''ഒന്നാമത് മാമന് തലചുററലൊക്കെയുളളതല്ലേ...? അതും ഇപ്പോഴത്തെ മാനസികാവസ്ഥയിൽ...''

ദേവരാജൻ അവളോടായി പറഞ്ഞു:

''ഒരു കുഴപ്പവുമില്ല രാജും... ഞങ്ങളിപ്പോൾ ഇങ്ങുവരും...''

ഷർട്ടിട്ട്, ടോർച്ചുമെടുത്ത്, എത്തി രാജ്മോഹൻ...

രാജ്മോഹൻ രാജുത്തോടു പറഞ്ഞു:

''കതകടച്ചേക്കൂ... തനിച്ചിരിക്കാൻ പേടിയൊന്നുമില്ലല്ലോ...''

''ഇല്ല... മാമനെയും കൂട്ടി പെട്ടെന്നിങ്ങു പോരണം...



ദേവരാജന് കൂടിക്കാന ...
ഫ്ളാസ്ക്കിൽ അ ...
മായി രാജും. രാ ...
ഴിഞ്ഞിരിക്കുന്ന ശീ ...
വല്ലതും എഴുതാ ...
സേതുലക്ഷ്മിയ ...

യാണു തോന്നിയത്. പുച്ഛരവും. പിന്നീടു പിന്നീട് അത് അസൂയയായി മാറി... മാമന്റെ സ്നേഹം മുഴുവൻ അവൾ പിടിച്ചുപററിയല്ലോ എന്നതിലുള്ള അസൂയ... പാവം സേതുലക്ഷ്മി... പക്ഷേ, ഒന്നു തീരെ മനസ്സിലാകുന്നില്ല... അവൾ എന്തിനു വീണ്ടും കടപ്പുറത്തെ ഹോട്ടലിൽ പോയിത്തുടങ്ങി? അതും ഇവിടെ താമസിച്ചുകൊണ്ട്...? എന്നുവച്ചാൽ, ദേവരാജൻ മാമൻ അറിഞ്ഞുകൊണ്ടാണെന്നാണോ?... ഇല്ല, മാമൻ അറിയാതെ മാമനെ ധിക്കരിച്ചുകൊണ്ട്, അങ്ങനെ പോകുന്നവളല്ല സേതുലക്ഷ്മി... പക്ഷേ, ദേവരാജൻ മാമൻ അറിഞ്ഞുകൊണ്ട്...? ഇല്ല, അങ്ങനെ വരില്ല. മാമൻ വടക്ക് ലീലയുടെ നാട്ടിൽ പോയിരുന്നപ്പോൾ ഗോപാലൻ ചേട്ടന്റെ നിർബന്ധം സഹിക്കാൻ വയ്യാതെ എവിടെയോ പോയതു തന്നെ കരഞ്ഞുകൊണ്ടാണ്... അന്നവൾ തന്നോടു പറഞ്ഞല്ലോ:

"രാജം... ഞാൻ ചെയ്യുന്നത് തെററല്ലേ...? സാറ് എന്നെ ഇവിടെ വിശ്വസിച്ചാക്കിയിട്ടു പോയതല്ലേ...?"

ഗോപാലൻ അട്ടഹസിച്ചു:

"നീ വലിയ സാവിത്രി ചമയയൊന്നും വേണ്ട., നിന്നെ ഈ ഗോപാലന് നന്നായറിയാം..."

അവൾ തന്നോട് രഹസ്യമായി പറഞ്ഞു:

"ഒരു കാലമാടനാണ്. മാനമായി കഴിയാൻ സമ്മതിക്കില്ല. ദുഷ്ടൻ..."

അന്ന് അവളും ഗോപാലൻ ചേട്ടനും അവിടെ ഉണ്ടായിരുന്നെങ്കിൽ തനിക്ക് ആ ദുരന്തം സംഭവിക്കില്ല, രാജം ദുഃഖത്തോടെ ഓർത്തു.

പക്ഷേ, ആ സേതുലക്ഷ്മി...? അവളുടെ അന്ത്യം കുറെ കടുപ്പമായിപ്പോയി...? മൃഗങ്ങൾ അവളെ ഉപയോഗിച്ച്-കടിച്ചുകീറി-കൊന്നു കിണററിൽ തള്ളിയിട്ടുപോയി. ഒരുപക്ഷേ, തനിക്കും സംഭവിച്ചിരിക്കാവുന്ന ദുരോഗം. സത്യത്തിൽ അന്ന് തന്നെ അപ്പോഴെങ്കിലും ആശുപത്രിയിലെത്തിച്ചില്ലെങ്കിലോ?...

റോഡിലിറങ്ങി നടക്കവേ ദേവരാജൻ രാജ്മോഹനോട് ചോദിച്ചു:

"ഓട്ടോറിക്ഷയോ മററോ കിട്ടുമോ, രാജ്മോഹൻ?"

"പത്തു കഴിഞ്ഞില്ലേ, സാർ?... ടൗണിലെപ്പോലെ ഇവിടെ രാത്രി ഓട്ടോ കിട്ടുല്ലല്ലോ..."

"നമുക്ക് എന്തെങ്കിലും വാഹനം വേണമല്ലോ."

"ടൗണിപ്പോകാനാണോ സാർ?..."

"അല്ല കടപ്പുർത്ത്..."

"കടപ്പുറത്തോ?"

"ങാ. രാജ്മോഹൻ പരിഭ്രമിക്കുകയൊന്നും വേണ്ട... നമുക്ക് ഒന്നിച്ചുതന്നെ മടങ്ങാം..."

രാജ്മോഹൻ അഭിപ്രായപ്പെട്ടു:

"ട്യൂട്ടോറിയൽ കോളേജ് മാനേജരുടെ ഒരു ടൂറിസ്ററു ടാക്സിയുണ്ട്... ചിലപ്പോൾ ആ ജംഗ്ഷനിൽ കാണും... കൊല്ലുന്ന ചാർജ്ജ് ചോദിക്കും..."

"അതു സാരമില്ല... അത്യാവശ്യം നടക്കണമല്ലോ..."

കാറിൽ കയറിയയുടനെ ദേവരാജൻ പറഞ്ഞു:

"നേരെ കടലിലേക്ക്..."

"കടലിലേക്കോ?..."

"എന്നുപറഞ്ഞാൽ കടപ്പുറത്തേക്ക്... നമുക്കല്പനേരം അവിടെ തങ്ങിയിട്ടു മടങ്ങാം..."

തെങ്ങിൻ പുരയിടങ്ങൾക്കും മരച്ചീനി വിളകൾക്കും മധ്യേയുള്ള റോഡിലൂടെ കാർ ഓടി. കുന്നുകൾ കയറിയിറങ്ങി, ഒടുവിൽ കടപ്പുറത്തെത്തി:

വിജനമായ കടപ്പുറം. നേരിയ നിലാവു പുതച്ചുകിടക്കുന്ന, കിതയ്ക്കുന്ന നീലക്കടൽ...

ദേവരാജനോടൊപ്പം രാജ്മോഹനും കാറിൽ നിന്നിറങ്ങി.

ഡ്രൈവർ തന്റെ സീററിൽത്തന്നെയിരുന്നു.

പിന്നിൽ പഞ്ചനക്ഷത്ര ഹോട്ടലിലെ ഡിന്നറും ഡാൻസും പൂർണ്ണമായും അവസാനിച്ചിരുന്നില്ല. പാശ്ചാത്യ സംഗീതത്തിന്റെ ഒച്ച. ഉച്ചത്തിൽ പാടുന്ന ഏതോ പെൺകുട്ടികളുടെ ശബ്ദം.

ദേവരാജൻ ചോദിച്ചു:

"രാജ്മോഹന് ബോറായോ?..."

"ഇല്ല സാർ... ഇതും ഒരനുഭവമല്ലേ, സാർ."

"യെസ്... നിങ്ങൾ പറഞ്ഞത് ശരി... ഇതും ഒരനുഭവമാണ്."

"രാജ്മോഹന് ഇപ്പോൾ എത്ര വയസ്സായി? ഇരുപത്തഞ്ചോ? ഇരുപത്താറോ?..."

"ഇരുപത്താറ് സാർ..."

"മുപ്പതുവർഷം മുൻപ് ഒരു സുഹൃത്തുമൊത്ത് ഞാൻ ഇവിടെ പതിവായി വന്നിരിക്കാറുണ്ടായിരുന്നു. ആളൊഴിഞ്ഞ ഈ കടൽത്തീരത്ത്... വിജനമായ കൊട്ടാരപരിസരം... കൊട്ടാരം കാവൽക്കാരനും..."

"ഇപ്പോൾ അർദ്ധരാത്രിക്കുപോലും ഇവിടെ ആളുണ്ടാവും..."

"ങാ, ആർക്കും സ്വൈരം കിട്ടാത്ത തിരക്കും ബഹളവും."

ദേവരാജൻ പിന്നെയും നിശ്ശബ്ദനായി.

അയാൾ കടൽക്കരയിലിരുന്നു. അല്പം മാറി രാജ്മോഹനും.

രാജ്മോഹൻ മണ്ണിൽ വിരൽകൊണ്ട് അലക്ഷ്യമായി വരച്ചുകൊണ്ടിരുന്നു.

ദേവരാജൻ പറഞ്ഞു:

"രാജ്മോഹന് ഉറക്കം വരുന്നെങ്കിൽ കിടന്നുറങ്ങിക്കോ... വേണമെങ്കിൽ കാറിൽ ചെന്നിരുന്നോളൂ..."

"ഇല്ല ഉറക്കം വരുന്നില്ല, സാർ..."

ദേവരാജൻ കടലിനെ നോക്കിയിരുന്നു. അതിന്റെ ഇരമ്പൽ ശ്രദ്ധിച്ചു. കണ്ണെത്താത്ത ദൂരത്തോളം കിടക്കുന്ന കടൽ. ഭൂമിയുടെ എത്രയോ മടങ്ങുവരുന്ന സമുദ്രങ്ങൾ. അനന്തതയിലെ ചെറിയ ഒരു പൊട്ടുമാത്രമായ് മനുഷ്യജീവിതം... പല ക്ലാസ്സുകളിലും അനന്തതയെ നിർവചിക്കാൻ താൻ ഉപയോഗിച്ചുപോന്ന കഥ. കടം കൊണ്ടതാണെങ്കിലും ആ കഥയ്ക്കുമുണ്ട് ഒരു സവിശേഷത...

-നൂറു മൈൽ നീളവും നൂറു മൈൽ വീതിയും നൂറുമൈൽ പൊക്കവുമുള്ള ഒരു മല. ആയിരം വർഷമാകുമ്പോൾ ചെറിയ ഒരു പക്ഷി അതിന്റെ കൊക്കിനു മൂർച്ച കൂട്ടാനായി ആ മലയിൽ വന്നിരുന്നു കൊക്കുരയ്ക്കുന്നു. ആ കൂററൻ മല അങ്ങനെ മുഴുവൻ നാമാവശേഷമാകുമ്പോൾ, മുഴുവൻ പൊടിയായി മാറിക്കഴിയുമ്പോൾ, അനന്തതയിലെ ഒരു ദിവസം കൂടി കടന്നുപോയി എന്നു കണക്കുകൂട്ടാം...

മനുഷ്യർ എത്ര നിസ്സാരർ, നിസ്സഹായർ...

ആറും ഏഴും ഒക്കെ മീററർ പൊക്കത്തിൽ തിരമാലകൾ അടിച്ചുകയറുമ്പോൾ ലക്ഷക്കണക്കിന് മനുഷ്യർ ചത്തടിയുന്നു...

ശരിയാണ് കടല്ക്കരയിൽ എത്ര നേരമിരുന്നാലും മതിവരില്ല. ഉപ്പുരസം ചേർന്ന ഇളംകാററിൽ, അങ്ങകലെ ആകാശവും കടലും പരസ്പരം ചുംബിച്ചുകിടക്കുന്നു എന്നുതോന്നുന്ന ചക്രവാളരേഖയിൽ-എല്ലാം മനസ്സ് നഷ്ടപ്പെടുന്നു...

എത്രനേരം ആവിധം ഇരുന്നുവെന്ന് ദേവരാജൻ കണക്കുകൂട്ടി നോക്കിയില്ല...

അർദ്ധരാത്രി കഴിഞ്ഞിട്ടുണ്ടാവും, അയാൾ പറഞ്ഞു:

"രാജ്മോഹൻ... നമുക്കു മടങ്ങാം."

സേതുലക്ഷ്മിയുടെ അഴുകിത്തുടങ്ങിയ ജഡം കണ്ടെത്തിയ പൊട്ടക്കിണററിനരികിലൂടെയുള്ള റോഡിലൂടെ കാറിൽ കടന്നുവരുമ്പോൾ ദേവരാജന്റെയും രാജ്മോഹന്റെയും ഓർമ്മയിൽ ആ രംഗങ്ങൾ ഒന്നുകൂടി തെളിഞ്ഞു...

മടക്കയാത്രയിൽ ദേവരാജൻ ഒന്നും പറഞ്ഞില്ല. വീട്ടിനു മുമ്പിലിറങ്ങിയപ്പോൾ നൂറു രൂപയുടെ ഒരു നോട്ടെടുത്ത് അയാൾ ഡ്രൈവർക്കു നൽകി. ഡ്രൈവർ പറഞ്ഞു:

"ചില്ലറയില്ലല്ലോ സാർ... ഈ രാത്രി..."

"സാരമില്ല തങ്കപ്പാ... ബാക്കി നാളെ ഇവിടെ ഏല്പിച്ചിരുന്നാൽ മതി... പിന്നെ തങ്കപ്പൻ ആ ജംഗ്ഷനിൽ തന്നെ കാറുമായി കാണുമോ രാത്രി മുഴുവൻ?"

"കാണും സാർ. കാറിനകത്തു ഞാനുണ്ടാവും. എവിടെയെങ്കിലും പോണെങ്കിൽ സാറ് വിളിച്ചുണർത്തിയാൽ മതി..."

ഉറക്കച്ചടവോടെ വന്നു കതകുതുറന്ന രാജം. ദേവരാജന്റെ കുസൃതിച്ചോദ്യം:

"പേടിച്ചുപോയോ?..."

"ങേ? ഇല്ല..."

ദേവരാജൻ പറഞ്ഞു.

"രാജ്മോഹൻ അല്പം ചായ കുടിക്കുന്നോ?... രാജം ഫ്ളാസ്ക്കിൽ തയ്യാറാക്കി വച്ചിട്ടുണ്ട്..."

"വേണ്ട സാർ... വന്ന ഉറക്കം കൂടി പമ്പ കടക്കും..."

"ശരി നിങ്ങൾ ഉറങ്ങിക്കൊള്ളുക... എനിക്കല്പം എഴുതാനുള്ള മൂഡുണ്ട്..."

ചായയുമായി ഇരുന്ന് ദേവരാജൻ കത്തുകളെഴുതിത്തുടങ്ങി; ഒന്നൊന്നായി...

പ്രിയപ്പെട്ട ഡോക്ടർ ശശാങ്കന്,

എന്റെ 'വിൽ' എന്നുപറയാവുന്നതാണ് ഈ കത്ത്. എന്റെ കാലശേഷം-അല്ലെങ്കിൽ ഞാൻ ഇവിടംവിട്ട് യാത്രയാകുമ്പോൾ-ഈ കെട്ടിടം 'യൂത്ത് ലീഗി'ന്റെ ഓഫീസായി ഉപയോഗിച്ചുകൊള്ളണം. സേതുലക്ഷ്മിയുടെ അവകാശവും പറഞ്ഞ് ആരും വരാനിടയില്ല. എന്റെ കൈവശമുള്ള പുസ്തകങ്ങളിൽ പ്രൊഫ.ഭദ്രയും, എസ്.വി.ലീലയും ആവശ്യപ്പെടുന്നത് (അവരുടെ മേൽവിലാസവും ഇതോടൊപ്പം എഴുതിവയ്ക്കുന്നുണ്ട്) അവർക്കു നൽകിയ ശേഷമുള്ളവ 'യൂത്ത് ലീഗ്' ലൈബ്രറിക്കെടുക്കുക. നാം ഇതിനകം ശേഖരിച്ച പത്തറുന്നൂറു പുസ്തകങ്ങൾ കൂടി എന്റെ ഈ ലൈബ്രറിയിൽ ചേർത്ത് ഇത് ലൈബ്രറിയായിത്തന്നെ ഉപയോഗിക്കാം... ഞാൻ ഒരിടംവരെ പോകാനാഗ്രഹിക്കുന്നു-അല്പം ദൂരെയാണ്. എന്നോട് ശശാങ്കൻ കാണിച്ച സ്നേഹത്തിനും ആദരത്തിനുമെല്ലാം പകരമായി നല്കാൻ എന്റെ കൈവശമൊന്നുമില്ല; സ്നേഹമല്ലാതെ... അവസാനമായി എന്റെ മനസ്സിൽ ഞാൻ കരുതലോടെ സൂക്ഷിച്ചിരുന്ന ഒരു രഹസ്യംകൂടി പറയട്ടെ; ശശാങ്കന് സേതുനെ ഇഷ്ടമാണെന്ന് എനിക്കറിയാമായിരുന്നു. സത്യത്തിൽ, ഞാൻ ഉള്ളുകൊണ്ട് സന്തോഷിച്ചു. ആദ്യമൊക്കെ പ്രേമസ്പർദ്ധയുടെ രോഷം ഉള്ളിൽ പതഞ്ഞുപൊങ്ങിയെങ്കിലും... ഇനി പറഞ്ഞിട്ടെന്തു കാര്യം; നമുക്കു രണ്ടുപേർക്കും അവൾ നഷ്ടപ്പെട്ടു. നമുക്കു വിധിയിൽ ആശ്വാസം തേടാം, അല്ലേ?

സ്നേഹപൂർവ്വം...

സ്വന്തം ദേവരാജൻ.

പി.എസ്: എന്നെക്കുറിച്ചന്വേഷിക്കണമെന്നില്ല. ഒന്നുകിൽ ഞാൻ മരിച്ചിരിക്കും. അല്ലെങ്കിൽ ഞാൻ ഈ നാടുവിട്ടിരിക്കും എന്നന്നേക്കുമായി.

ചായകുടിച്ചുകൊണ്ട് മറെറാരു കടലാസ്സെടുത്ത് ദേവരാജൻ വീണ്ടും എഴുതിത്തുടങ്ങി:

പ്രിയപ്പെട്ട ഭദ്രയ്ക്ക്,

കുറെ നാളായല്ലോ ഭദ്രയുടെ കത്തുകൾ കിട്ടിയിട്ട്. (അതേ കുററം ഞാനും ചെയ്തിട്ടുണ്ടെന്നു സമ്മതിക്കുന്നു. എന്റെ ജീവിതത്തിൽ ഞാൻ എന്നും ഓർമ്മയിൽ സൂക്ഷിക്കുന്ന ഏതാനും മണിക്കൂറുകൾ ഭദ്ര എനിക്കു നല്കി. ഭദ്രയും ഭദ്രയുടെ മകൾ അനിലയും. ഭദ്രയുടെ വീട്ടിൽ എനിക്കു ചെലവിടാൻ കഴിഞ്ഞ മണിക്കൂറുകൾ... ആ രാത്രിയും... പിന്നീട്, എന്തോ ഭദ്രയൊന്നും പറഞ്ഞില്ല. നിർദ്ദേശിക്കേണ്ടവൾ ഭദ്രയായിരുന്നു. അനുസരിക്കേണ്ടവൻ ഞാനും. ഭദ്ര എനിക്ക് തുടർന്നെഴുതാതായപ്പോൾ ഞാൻ ദുഃഖിച്ചു. എന്നോടുള്ള സൗഹൃദത്തിൽനിന്ന് ഭദ്രയ്ക്ക് മനസ്സുഖമൊന്നും ലഭിക്കുന്നില്ലെന്ന് വന്നിരിക്കാം എന്നു ഞാൻ വിശ്വസിക്കുന്നു. സാരമില്ല, എന്റെ ഹൃദയത്തിൽ ഭദ്രയ്ക്ക് ഏററവും പ്രധാനമായ സ്ഥാനമാണുള്ളത്, ഭദ്രയുടെ, നമ്മുടെ, മോൾ അനിലയ്ക്കും. എനിക്ക് ഒരു സങ്കടമേയുള്ളൂ, ഭദ്ര പറഞ്ഞതുപോലെ, നിർബന്ധിച്ചപോലെ എനിക്കു പിന്നീടു കാര്യമായൊന്നും എഴുതാൻ കഴിഞ്ഞില്ല. നമുക്കൊരുമിച്ച് മൂകാംബികയ്ക്കു പോകാൻ കഴിഞ്ഞില്ലല്ലോ. അതാണ് മറെറാരു വലിയ ദുഃഖം.

എപ്പോഴെങ്കിലും ഇതുവഴി വരുന്നപക്ഷം ഡോക്ടർ ശശാങ്കനെ കാണുക. ഭദ്രയ്ക്കു വായിക്കാനോ സ്വന്തമായി സൂക്ഷിക്കാനോ ആഗ്രഹമുള്ള ഏതെങ്കിലും എത്രയെങ്കിലും പുസ്തകങ്ങൾ എന്റെ ലൈബ്രറിയിലുണ്ടെങ്കിൽ അതെടുത്തു കൊള്ളുക, ധൈര്യമായി.

സത്യം പറയട്ടെ, ഭദ്രയിൽനിന്ന് കുറേക്കൂടി സംസാരം കേൾക്കണമെന്ന് എന്നും ഞാൻ ആഗ്രഹിച്ചു. ഇനിയും അവസരമുണ്ടാവുകയാണെങ്കിൽ ഭദ്ര എന്നോട് വീണ്ടും ഉള്ളുതുറന്ന് സംസാരിക്കുമല്ലോ? അനിലമോളോട് ഈ പാവം അങ്കിളിന്റെ സ്നേഹാന്വേഷണങ്ങൾ പറയണം. എന്റെ ജീവിതത്തിലെ പ്രധാന സ്വാധീനങ്ങളിലൊന്ന് സാവിത്രിക്കുഞ്ഞമ്മയാണ്. ആ കുഞ്ഞമ്മ വഴിയാണ് ഭദ്രയുമായി ഞാൻ പരിചയപ്പെട്ടത്... സാവി



ത്രിക്കുഞ്ഞമ്മയെക്കണ്ട്, അവരോടൊപ്പം അല്പം സമയം ചെലവിട്ടിട്ടേ, ഞാൻ എന്റെ യാത്ര-അന്ത്യയാത്ര?-തുടങ്ങൂ...

സ്നേഹപൂർവ്വം സ്വന്തം ഡി.ആർ.

പി.എസ്: ഒരുപക്ഷേ ഈ കത്ത് പോസ്ററു ചെയ്തശേഷം ഞാൻ അങ്ങോട്ടു വന്നേക്കാം... ഭദ്രയെയും അനിലയെയും കാണാൻ...

പൊലീസ് അധികാരികൾ അറിവാൻ,

എന്റെ സ്വന്തം മനസ്സാലെയാണ് ഞാൻ ഈ കുറിപ്പെഴുതുന്നത്. എന്നെ എന്റെ സ്വന്തം അനന്തരവൻ കുത്തിക്കൊല്ലാൻ ശ്രമിച്ചു. അയാൾ ആ ശ്രമത്തിൽ വിജയിച്ചില്ല... അന്ന് ജീവൻ തുടർന്നുകിട്ടിയതിൽ ആശ്വാസം തോന്നി. പക്ഷേ, ഇപ്പോഴത്തെ എന്റെ ചിന്ത ഇതാണ്. എന്തുകൊണ്ട് എനിക്കുതന്നെ എന്റെ ജീവിതം അവസാനിപ്പിച്ചുകൂടാ? ഏതായാലും ഒന്നു പറഞ്ഞോട്ടെ, ആത്മഹത്യ ചെയ്യാൻ ശ്രമിച്ച് പരാജയപ്പെടുന്നവർക്കെതിരെ കേസ്സെടുക്കുന്ന നിങ്ങളുടെ നിലപാട് ശുദ്ധ അസംബന്ധമാണ്. മനുഷ്യന് ആത്മഹത്യ ചെയ്യാനും അഥവാ അതിൽ പരാജയപ്പെട്ടാൽ തുടർന്നു ജീവിക്കുകയോ വീണ്ടും ആത്മഹത്യാശ്രമം നടത്തുകയോ ചെയ്യാനുമുള്ള സ്വാതന്ത്ര്യമുണ്ടാവണം.

ഞാൻ മരിക്കുകയാണെങ്കിൽ എന്റെ മരണത്തിൽ എനിക്കല്ലാതെ (പിന്നെ ഉറക്കഗുളികകൾക്കും!) മററാർക്കുമൊരു പങ്കുമില്ലെന്ന് ഞാൻ ഇതിനാൽ പ്രഖ്യാപിച്ചുകൊള്ളുന്നു. നിങ്ങൾ വെറുതെ പാവങ്ങളെ പിടിച്ച് പീഡിപ്പിച്ച് അവർ ചെയ്യാത്ത കുററങ്ങൾ അവർ ചെയ്തുവെന്ന് സ്റ്റേറ്റ്മെൻറുകൾ തയ്യാറാക്കരുത്... എന്നെ കാണാതാവുന്നെങ്കിലും അതിനു കാരണക്കാരൻ ഞാൻ മാത്രം... ഞാൻ നാടുവിട്ടതാവും കാരണം... അതുമാത്രം... ആശംസകളോടെ,

സ്വന്തം ദേവരാജൻ.

മൂന്നു കത്തുകളും ഒട്ടിച്ച് മേൽവിലാസമെഴുതി വച്ച് അല്പം നടുവു നിവർത്തിയിരുന്നു ദേവരാജൻ...

ലീലയ്ക്കുള്ള കത്താവും താൻ അവസാനമായി എഴുതുന്നത്. ദേവരാജൻ ഓർത്തു. അത്യന്തം വികാരവായ്പോടെ അയാൾ എഴുതിത്തുടങ്ങി.

എന്റെ പ്രിയപ്പെട്ട ലീലമോൾക്ക്,

ഈ കത്ത് എന്റെ മോൾക്ക് കിട്ടുമ്പോഴേക്കും ഞാൻ ഈ ലോകത്തോട് യാത്ര പറഞ്ഞിരിക്കും. അതല്ലെങ്കിൽ, ഈ സ്ഥലത്തോടെങ്കിലും യാത്ര പറഞ്ഞിരിക്കും. പരിഭ്രമിക്കുകയോ ദുഃഖിക്കുകയോ ഒന്നും വേണ്ട. എന്റെ മരണം കൊണ്ട് ഈ പ്രപഞ്ചത്തിൽ ഒരു കുഴപ്പവും ഉണ്ടാവില്ല... ആർക്കും ഒരു കുറവും ഉണ്ടാവുകയില്ല.

മറെറല്ലാ സ്നേഹബന്ധങ്ങളിൽ നിന്നും തികച്ചും വ്യത്യസ്തമായിരുന്നു നാം തമ്മിലുണ്ടായ സൗഹൃദം.

ലീല എന്നോട് പലതും തുറന്നുപറഞ്ഞു; ഞാൻ ലീലയോടും. പക്ഷേ, നാം ഇരുവരും എല്ലാം പരസ്പരം തുറന്നുപറയാൻ ആഗ്രഹിച്ചുവെങ്കിലും അത് പൂർണ്ണമായി നടന്നില്ല. നാം ത്മ്മിൽ അദ്ധ്യാപക-ശിഷ്യബന്ധം മാത്രമേ ഉണ്ടായിരുന്നുള്ളൂ. പക്ഷേ, ഒരച്ഛനും മകൾക്കുംപോലും അടുക്കാൻ കഴിയാത്ത വിധം നാം പരസ്പരം സ്നേഹിച്ചു, അടുത്തു... ലീലയെക്കുറിച്ചുള്ള സ്നേഹാർദ്രമായ വികാരം, മോളെക്കുറിച്ചുള്ള ഓർമ്മകൾ പലപ്പോഴും എന്റെ ചിന്തയ്ക്ക് ചിറകുകൾ നല്കി... എന്റെ നിഗൂഢ വികാരങ്ങൾക്ക് നാവ് നല്കി...

ജീവിതത്തിൽ പലതും കണ്ടു, അനുഭവിച്ചു. ഒന്ന് വളരെ വ്യക്തമായി മനസ്സിലാക്കി: മനുഷ്യർ പരസ്പരം പൂർണ്ണമായി അറിയുക, എല്ലാം തുറന്നുപറയുക, വളരെ വളരെ അപൂർവ്വമാണ്. അവർ വളരെയെളുപ്പത്തിൽ

പ്പോലും എന്തോ ഒക്കെ പരസ്പരം പറയുന്നു. പക്ഷേ, എന്തു ഫലം? (ടി.എസ് എലിയട്ട് 'കോൺഫിഡൻഷ്യൽ ക്ളാർക്ക്' എന്ന നാടകത്തിൽ ഈവിധം ഒരു കഥാപാത്രത്തെക്കൊണ്ട് പറയിക്കുന്നുണ്ട്, ലീല. ഓർക്കുന്നില്ലേ?) എനിക്കു തോന്നുന്നത് നിശ്ശബ്ദതയിലാണ്, മൂകതയിലാണ്, മനുഷ്യർ പരസ്പരം ആശയവിനിമയം നടത്തുകയെന്ന്. അപ്പോൾ വാക്കുകളുടെ അർത്ഥവും പ്രസക്തിയും നഷ്ടപ്പെടുന്നു...

ആമുഖപ്രസംഗം നിറുത്തി കാര്യത്തിലേക്കു കടക്കട്ടെ...

കല്യാണത്തിനുള്ള ക്ഷണക്കത്തിനോടൊപ്പം ലീല ആ സ്വകാര്യക്കുറിപ്പ് വച്ചയച്ചതു മുതൽ ലീല എൻെറ മനസ്സിൽ സദാ നേരവുമുണ്ട്... എങ്ങനെ, ഇത്രയെളുപ്പം, ഇത്ര ശക്തമായ രീതിയിൽ ലീലയോട് എനിക്ക് ആഭിമുഖ്യമുണ്ടായി എന്ന് എനിക്കറിഞ്ഞുകൂടാ...

ലീലയും ഞാനും മാത്രമായി നമ്മെ ആരുമറിയാത്ത ഒരന്യനാട്ടിൽ, ചെറിയ ഒരു വീട്ടിൽ കഴിയുന്ന സങ്കല്പരംഗം ഇടയ്ക്കിടെ എൻെറ മനസ്സിൽ തെളിയും അച്ഛനും മകളും എന്നപോലെ. ധീരനൂതനലോകം കണ്ട 'ടെംപസ്ററി'ലെ മിരാൻഡയും അച്ഛനുമെന്നപോലെ... ഒരു തുരുത്തിൽ ലീലമോളും ഞാനും മാത്രം... ലീലമോളും ഞാനും മാത്രം... നടക്കാത്ത കാര്യം, അല്ലേ? എങ്കിലും നടക്കാത്ത കാര്യങ്ങൾപോലും സങ്കല്പത്തിൽ യാഥാർത്ഥ്യമായിത്തീരുകയെന്ന അനുഭവം.. ഇങ്ങനെയൊന്ന് എപ്പോഴെങ്കിലും ലീലമോൾക്ക് ഉണ്ടായിട്ടുണ്ടോ?

സ്വപ്നത്തെക്കുറിച്ചു പറഞ്ഞപ്പോഴാണ് ഓർമ്മ വരുന്നത്: എൻെറ പ്രിയപ്പെട്ട ലീല എത്രയെത്ര രാത്രികളിലാണ് സ്വപ്നത്തിൽ എൻെറയടുത്തു വന്നിട്ടുള്ളത്? പലപ്പോഴും ആ ചുണ്ടുകളിൽ മിന്നിമറയുന്ന ചെറു പുഞ്ചിരി... എപ്പോഴും വിനയം വിടാതെയുള്ള ശബ്ദം താഴ്ത്തിയ സംസാരം...

ഒന്നുമാത്രം പറഞ്ഞവസാനിപ്പിക്കട്ടെ: ഏററവുമൊടുവിലും എൻെറ മനസ്സിൽ ലീലമോളുണ്ടാവും. നിൻെറ സ്നേഹത്തിൻെറ ഊഷ്മളതയുണ്ടാവും... നീയെനിക്കു നല്കിയ ആ ഫോട്ടോ-കോളേജിലെ ഐഡൻറിററി കാർഡിൽ നിന്ന് ഇളക്കിയെടുത്തുതന്ന ആ ഫോട്ടോ എൻെറ പോക്കററിലുണ്ടാവും. ആത്മഹത്യ ചെയ്താലും ഊരുചുററാനായി നാടു വിട്ടാലും...

എൻെറ മോൾക്ക് എൻെറ ഹൃദയം നിറഞ്ഞ എല്ലാ ആശംസകളും...

ഒരു കാര്യം: ഇവിടെ ഇനി വരികയാണെങ്കിൽ ലീലയ്ക്ക് ഇഷ്ടമുള്ള, ആവശ്യമായ പുസ്തകങ്ങൾ എന്തൊക്കെ എൻെറ ലൈബ്രറിയിലുണ്ടെങ്കിലും എടുത്തുകൊണ്ടുപോകാം... പോകണം... എന്നെ കാണാൻ കഴിഞ്ഞില്ലെങ്കിൽ ഡോക്ടർ ശശാങ്കനെയോ, രാജുത്തെയോ കണ്ടാലും മതി...

മരിച്ചശേഷം ഒരാൾക്ക് എന്താണ് സംഭവിക്കുക?... ഓ, ഒരു പിടിയും കിട്ടുന്നില്ല ലീലേ... ജീവിച്ചിരിക്കുമ്പോൾ അനുഭവപ്പെട്ട സ്നേഹത്തിൻെറ തുടിപ്പുകൾ ഉള്ളിൽ സൂക്ഷിച്ചു കൊണ്ട് മരണത്തിൻെറ ആലിംഗനത്തിന് വിധേയരാവുക-ഇതല്ലേയുള്ളു നമുക്കെല്ലാം കരണീയമായി...

''എൻെറ ലീലമോൾക്ക് നൂറുനൂറ് ആശംസകൾ...

സ്നേഹപൂർവ്വം സ്വന്തം ദേവരാജൻ മാഷ്...''

പി.എസ്: ചിലപ്പോൾ ഈ കത്ത് മോൾക്കു കിട്ടിയശേഷം ഞാൻ അവിടെ വന്നേക്കാം. വടക്കോട്ടുള്ള ദീർഘമായ ഒരു യാത്രയ്ക്കിടയ്ക്ക്...

ലീലയ്ക്കെഴുതിയ കത്തുമാത്രം ഒന്നുകൂടി വായിച്ച് കവറിലിട്ട് ഒട്ടിച്ച് മേൽവിലാസമെഴുതി ദേവരാജൻ.

എല്ലാം പോസ്ററു ചെയ്യണം. അയാൾ സ്വയം മന്ത്രിച്ചു. മണി 2.30 കഴിഞ്ഞിരിക്കുന്നു. രാജുവും രാജ്മോഹനും നാട്ടുകാരും എല്ലാം ഗാഢനിദ്രയിൽ... തൻെറ യാത്ര ആരംഭിക്കാൻ പററിയ സമയം. യാത്രയ്ക്കിടയിൽ സാവിത്രിക്കുഞ്ഞമ്മയെ കാണണം. എല്ലാം പറയണം, തുറന്നുതന്നെ. പിന്നെ, ഡോ.ഭദ്ര, ലീലമോൾ... മററുള്ളവർ ഉറങ്ങുമ്പോൾ ഞാൻ, ഞാൻ മാത്രം, ഉണർന്നിരിക്കുന്നു. നന്ന് ഒരു കഥാപാത്രത്തിനു നല്കാൻ പററിയ വാക്യം... ലോകം മുഴുവൻ ഉറങ്ങുമ്പോൾ ഉണർന്നിരിക്കുന്ന ആൾ, കഥാപാത്രം...

-ചെറിയ ബാഗിൽ രണ്ടു മുണ്ടും ഷർട്ടും ഷേവിംഗ് സെററും ടൂത്ത് പേസ്ററും എല്ലാം അയാളെടുത്തു വച്ചു.

''ഒരു ബാഗടുക്കാൻപോലുമറിയില്ല!''

ഓ, ഭദ്രയുടെ ശബ്ദമാണ്. അവൾക്ക് തന്നെ കളിയാക്കാൻ കൗതുകം...

ശരിയാണ് ഒരിക്കലും ഒന്നും ചിട്ടയായി ചെയ്തിട്ടില്ലല്ലോ. അതാണ്-ചിട്ടയില്ലായ്മയാണ്-തൻെറ ചിട്ട, അയാൾ സ്വയം മന്ത്രിച്ചു.

വീണ്ടുവിചാരത്താലെന്നോണം ബാഗ് വീണ്ടും തുറന്ന് മേശയ്ക്കകത്തുനിന്ന് സ്ളീപ്പിങ് പിൽസ് നിറച്ചുള്ള കുപ്പിയെടുത്ത് അകത്തുവച്ചു അയാൾ...

ശബ്ദമുണ്ടാക്കാതെ ദേവരാജൻ ബാഗുമായി പുറത്തിറങ്ങി ജംഗ്ഷനിലെ റോഡുവക്കിലെ തപാൽപ്പെട്ടി ലക്ഷ്യമാക്കി നടന്നു. ആരെങ്കിലും കാണുന്നുണ്ടോയെന്ന ഭയം മനസ്സിൽ...

-ആദ്യമായെഴുതിയ കൃതികൾ ലജ്ജകൊണ്ടും ഭയം കൊണ്ടും മററാരും കാണാതെ രായ്ക്കുരാമാനം പോസ്ററുപെട്ടിയിൽ കൊണ്ടിട്ട് പത്രാധിപന്മാരുടെ മറുപടിക്കായി കാത്തിരുന്നു ചാൽസ് ഡിക്കൻസ് എന്ന നോവലിസ്ററ്... സംഭവബഹുലമായ ഒരു സാഹിത്യജീവിതത്തിൻെറ തുടക്കമായിരുന്നു രായ്ക്കുരാമാനം പോസ്ററു ചെയ്യപ്പെട്ട ആ കഥകളും മററും... ജീവിതത്തിൻെറ ഏതെല്ലാം മുഖങ്ങൾ അദ്ദേഹം വരച്ചിട്ടു... തികച്ചും ഒരു രാജശില്പി... എത്രയെത്ര കഥാപാത്രങ്ങൾ...

എഴുത്തുകാരനെന്ന നിലയിൽ താൻ എന്തു ചെയ്തു ഇതിനകം? ഇല്ല, എഴുതിത്തുടങ്ങിയിട്ടേയുള്ളു എന്നതാണ് സത്യം. എഴുതിയതിനെക്കാളും ഇനിയും എഴുതാനുണ്ട്... മനസ്സിൻെറ കോണുകളിൽ ഒതുക്കിക്കൊണ്ടു നടക്കുന്ന എത്രയെത്ര തീമുകൾ, കഥകൾ... കഥാപാത്രങ്ങൾ, സ്വകാര്യരഹസ്യങ്ങൾ...

ഭദ്രയും ലീലമോളും സേതുവും സാവിത്രിക്കുഞ്ഞമ്മയും ശശാങ്കനും രാജ്മോഹനും മാധവനും രാജുവും ഈ ദേവരാജനും എല്ലാം എല്ലാം ഇനിയുമിനിയും എത്രയോ എഴുതപ്പെടേണ്ടവരാണ്...

ഭദ്ര വീണ്ടും വീണ്ടും ഓർമ്മപ്പെടുത്തി:

''നോക്കൂ ഡി.ആർ... ഇങ്ങനെ ജീവിതം നശിപ്പിക്കരുത്... മൂകാംബികയെ ചെന്നു കാണൂ. വാക്കുകൾ വരമായി നേടൂ... വേണമെങ്കിൽ ഞങ്ങളും വരാം കൂട്ടിന്. എന്നിട്ടെഴുതൂ. ഡി.ആറിന് ഞാൻ പറഞ്ഞു തരണ്ടല്ലോ.. ട്രഞ്ചുകളിൽ ഏതു നിമിഷവും മരണം സംഭവിക്കാമെന്ന നിലയുണ്ടായിട്ടും അവർ മനോഹരമായ കവിതകളെഴുതി... ആ യുദ്ധകാലക്കവികൾ...''

ലീല പറയും ഇടയ്ക്കിടെ:

''മാഷ് ഇങ്ങു പോരൂ. ഇവിടെ സ്വൈരമായിരുന്ന് കഥയോ നോവലോ ഒക്കെയെഴുതൂ... എല്ലാ ഒത്താശകളും ഞാൻ ചെയ്തു തരാം... ഇടയ്ക്കിടെ ചൂടുചായയിട്ടുതരാം... മാഷ് എഴുതുന്നതെല്ലാം ഞാൻ പകർത്തിത്തരാം.. ദയവായി...''

തെക്കോട്ട് കാലും നീട്ടിയിരിക്കുന്ന തന്നോട് വടക്കോട്ടു യാത്ര ചെയ്യാനാവശ്യപ്പെടുന്ന ഭദ്രയും ലീലമോളും അനിലയും...

വടക്ക്, വടക്കാണ് മൂകാംബിക; സൗപർണ്ണികയും.







പഴവിള രമേശൻ

# സാക്ഷി



അനുഭവങ്ങളിൽ
അർത്ഥം മണത്തു നടക്കുന്നവൻ
തെരുവിൽ
കലഹമുണ്ടാക്കുന്നു.

അവൻ നീതിമാൻെറ
ശബ്ദം വഹിക്കുന്നു.

അവനെ വാഴ്ത്താൻ
വാക്കുകൾ തേടിപ്പോയവരുടെ
വരവാഘോഷിക്കാൻ
നഗരം തയ്യാറാകുന്നു.

അസത്യപ്രവചനങ്ങളുടെ
അവ്യക്തതകളിൽ
എന്നും
ഒരു കുരിശുമരണം
സംഭവിക്കാം.

ഉയിർത്തെഴുന്നേല്പു കാണാൻ
ഉറക്കമിളച്ചിരിക്കുന്നവർ-
ക്കിടയിൽ
എനിക്കെന്തു സ്ഥാനം?

മഗ്ദലനേ
ഞാൻ മടങ്ങുന്നു.

കുരിശു മരണം വരിച്ച
നസ്രത്തുകാരൻ
എനിക്കാരുമല്ല.

എൻെറ മുതൽ മോഷ്ടിച്ചവരോ-
ടൊപ്പമാണ്
അവനെയും
ക്രൂശിച്ചതെന്നു മാത്രം.

നീ ഉറക്കമിളച്ചു കാത്തിരിക്കുക
അവൻ
ഉയിർത്തെഴുന്നേല്ക്കും.

നിൻെറ മുതലാണ്
നിനക്കു വലുത്!



# ജൂലൈ പതിനാല്

കൂത്താട്ടുകുളം മേരിജോൺ

സി.ജെ അന്തരിച്ചിട്ട് വർഷങ്ങൾ ഏറെയായി. ഇന്നും സങ്കല്പത്തിൽ ആ കല്ലറ—വെല്ലൂർ സെമിത്തേരിയിലെ കല്ലറയെ നോക്കി തേങ്ങുന്ന ഒരു ചേച്ചിയാണിതെഴുന്നത്.



എന്നെത്തേങ്ങിക്കരയിക്കാൻ വീണ്ടും
വന്ന ജൂലൈ പതിന്നാലേ!
മാമകാത്മാവിലന്നു ദുഃഖത്തിൻ
നാഴികക്കല്ലു നാട്ടി നീ.

പിന്നെയെത്രയോവട്ടമെൻ മുന്നിൽ
നിന്നു നിൻ നിഴൽ വീശി നീ

കണ്ണുനീരിലൂടെന്തിനോവേണ്ടി
നിന്നെയും നോക്കി നിന്നു ഞാൻ.
എന്നനുജൻെറ ജീവിതത്തിന്നു
പൂർണ്ണബിന്ദുവായ് വന്നു നീ.
മങ്ങിടാതതിന്നോർമ്മകൾ നിന്നു
മിന്നിടും നാളമിന്നു ഞാൻ.
അങ്ങു നോക്കുക സർഗ്ഗചൈതന്യ-
ധന്യൻ വാഴുമുറക്കറ.
ഉജ്ജ്വലപ്രതിഭാധനനന്ത്യ-
വിശ്രമംകൊള്ളും കല്ലറ.
ഇന്നിയുമിതിന്നപ്പുറത്തൊരു
ജന്മമുണ്ടെനിക്കെങ്കിലോ,
അക്കുടീരത്തിനന്തികത്തൊരു
പുൽക്കൊടിയായാൽ പോരുമേ.

രണ്ടു മാർഗ്ഗങ്ങളുണ്ട മുമ്പരം...

ഏതെങ്കിലും ഹോട്ടൽമുറിയിൽ ഉറക്കഗുളികകൾ വിഴുങ്ങി ഈ ജീവിതം അവസാനിപ്പിക്കുക. എല്ലാററിൽനിന്നുമുള്ള ഒളിച്ചോട്ടം. താൻ അങ്ങനെ ഭീരുവാകണോ? ഒരിക്കലും ഒരു തൊട്ടാവാടിയല്ലാതിരുന്ന താൻ...

അല്ലെങ്കിൽ, അവശേഷിക്കുന്ന ദിനങ്ങൾ കൂടി കർത്തവ്യനിരതമാക്കാൻ ഒരു ശ്രമം കൂടി നടത്തുക... വടക്കോട്ടേക്കു നീങ്ങുക...

കത്തുകൾ പോസ്ററുപെട്ടിയിലിട്ടു ദേവരാജൻ.

ആ മുന്നുമുക്കിൽ അയാൾ അല്പനേരം കൂടി നിന്നു. ഒരു റോഡ് വടക്കോട്ടാണ്. തലസ്ഥാന നഗരിവഴി ഭദ്രയുടേയും ലീലയുടേയും ഒക്കെ നാടുകൾ താണ്ടി കർണ്ണാടകത്തിലെത്തുന്ന വഴി... ഒന്ന് തൻെറ വീടിനു മുമ്പിലേക്കുള്ളത്... മൂന്നാമത്തേത് കടല്ക്കരയിലേക്ക്; കടലിലേക്കുള്ളതാണ്. മൂന്നു പാതകളും തികച്ചും വിജനം...

റോഡുവക്കിലെ ടൂറിസ്ററുടാക്സിയിൽ തങ്കപ്പൻ ഉറങ്ങിക്കിടപ്പുണ്ട്.

ദീർഘദൂരം ടാക്സിയിൽ സഞ്ചരിക്കുക സാദ്ധ്യമല്ല. അതിനാവശ്യമായ പൈസ കൈയിൽ ഇല്ലെന്നതുതന്നെ മുഖ്യ കാരണം... അത്യാവശ്യത്തിന് അല്പം മാത്രം... മാത്രമല്ല, താൻ ഏതുവഴിക്കാണ്, എവിടേക്കാണ്, പോയതെന്ന് തങ്കപ്പൻ പറഞ്ഞ് ഏവരും അറിയും. അതുവേണ്ട. ഏതായാലും ഉടനെ ഒന്നും ആരും അറിയേണ്ട.

ഭദ്രയേയും ലീലയേയും കണ്ട് വടക്കോട്ടു വടക്കോട്ട് നീങ്ങുക...

അക്ഷരങ്ങളുടെ ദേവിയുടെ മുമ്പിൽ വാക്കുകൾ വരമായി അർത്ഥിച്ച് തപം ചെയ്യുക. ഇനിയും തുറന്നുപറഞ്ഞിട്ടില്ലാത്ത, പറയാൻ കഴിയാത്ത, എല്ലാം ഒരിക്കലെങ്കിലും തുറന്നുപറയാനുള്ള കരുത്ത് വരമായി ലഭിച്ചെങ്കിൽ... എങ്കിൽ...

നഗരത്തിലേക്കുള്ള പാതയിലൂടെ അയാൾ മൗനമായി നടന്നുതുടങ്ങി... ഏറെയൊന്നും ധൃതിയില്ലാത്ത മട്ടിൽ... എത്രയെത്ര പ്രാവശ്യമാണ് താൻ ഈ റോഡിലൂടെ നഗരത്തിലേക്കും തിരിച്ചും സഞ്ചരിച്ചിട്ടുള്ളത്...

കാൽനടയായി, സൈക്കിളിൽ, ബസ്സിൽ, ഓട്ടോറിക്ഷയിൽ...

(അവസാനിച്ചു.)



എൻ.എൻ. പിള്ള

# മരണത്തിന്റെ കടവായിൽനിന്ന്

എസ്റ്റേറ്റ് കവാടത്തിലെ നിഷ്ഠുരമായ 'തീക്കാബിന്താങ്ങി'ന്റെ ആ കൂട്ടക്കൊലയ്ക്കു (Atrition tactics) സാക്ഷ്യം വഹിച്ചതും എന്നിൽ സമൂലമായ ഒരു മാറ്റം സംഭവിച്ചു. ഉദ്യോഗത്തിന്റെ ഏകതാനതയുടെ ഫലമായി ഒന്നിനൊന്നു വളർന്നുവളർന്നുവന്ന വിരസതയുടെ സ്ഥാനത്ത് ഒരു പുതിയ ഊർജ്ജസ്വലത ഉടലെടുത്തു. ഉൾക്കണ്ഠയല്ല, ഉദ്വേഗമല്ല, സന്ത്രാസവുമല്ല; ഇതിലെങ്ങുംപെടാത്ത അനിർവ്വചനീയമായ ഒരു തീരുമാനം. ഈ പ്രതിസന്ധിയിൽനിന്ന് രക്ഷപ്പെടാൻ രണ്ടു വഴിയേ ഉള്ളു. ഒന്ന്, കൈക്കുഞ്ഞിനേയുമെടുത്ത് ചിന്നമ്മയേയും കൈക്കുപിടിച്ച് വണ്ടിക്കൂലിക്കുപോലും കാശില്ലാതെ ഒന്നുമില്ലായ്മയിലേക്കുള്ള ഒളിച്ചോട്ടം. രണ്ട്, ഏതൊരു പ്രതിസന്ധിയേയും യാതൊരു മടിയും കൂടാതെ ബുദ്ധിപൂർവ്വം നേരിടുക. മനുഷ്യജീവിതം ധീരമായി ജീവിക്കാൻ തന്നെയുള്ളതാണ്, കഴിഞ്ഞുകൂടാനുള്ളതല്ല. മൃഗങ്ങൾ ജീവിക്കുന്നില്ല, കഴിഞ്ഞുകൂടുന്നേയുള്ളു–Not living, but existing. ആപത്തുകളുമായുള്ള സന്തത സഹവർത്തിത്വമാണ് ജീവിതം–life is a constant co-existance with danger. അതിന് എനിക്കാരും സഹായത്തിനില്ല–''ആത്മനൈവ സഹായേന'', തനിക്കു താൻമാത്രം. ഇവിടെയാണ് വിപദിധൈര്യം എന്ന ശക്തിവിശേഷത്തിന്റെ പ്രസക്തി. അത് അന്ധമായ എടുത്തുചാട്ടമല്ല, ആത്മഹത്യാപരമായ സാഹസികതയുമല്ല. Fortitude is the strength of will to transform adversity into triumph–പ്രാതികൂല്യങ്ങളെ ഉജ്ജ്വല വിജയമാക്കി മാറ്റുന്ന ഇച്ഛാശക്തികളുടെ ഇന്ദ്രജാലമാണത്. ഒരു കൈ നോക്കുകതന്നെ. അനായാസേന ചൗമാന്റെ പെണ്ണു തന്ന തോക്കും പതിനൊന്നു വെടിയുണ്ടകളുമുണ്ട്. എങ്ങും ഉന്നം തെറ്റാതെ ഞാൻ മുന്നോട്ടു പായിക്കും, പിന്നെ മുന്നെണ്ണം തിരിച്ചും. എന്റെ കുഞ്ഞ്, ചിന്നമ്മ, ഞാൻ. ഇങ്ങനെയുള്ള അനുഭവ സന്ധികളിലാണ് എന്റെ ജീവിതത്തിലെ അപസാമാന്യത abnormality-അനിഷേധ്യമായി ആധിപത്യം സമർത്ഥിച്ചുതുടങ്ങിയത്.

തിരിഞ്ഞുനോക്കുമ്പോൾ ഇന്ന് ഞാനോർക്കുന്നു എന്റെ ജീവിതം ആകെത്തന്നെ ഒരു നീണ്ട ട്രാജഡി-കോമഡിയായിരുന്നു, മെലോഡ്രാമാ. അതുകൊണ്ടുതന്നെ വിഹ്വലതകളിൽനിന്നുള്ള മോചനം, വികാരവിരേചനം, ആത്മശോധനം, വിക്ഷിപ്താവസ്ഥ, വിമലീകരണം, അനുദ്ധ്യാനത്തിന്റെ പ്രശാന്തത എന്നെല്ലാം, അർത്ഥം കല്പിക്കപ്പെടുന്ന 'Catharsis-കൃതാർത്ഥത' എന്ന അനുഭൂതിവിശേഷം എനിക്ക് ഒരു നിതാന്ത സംഭവമായിത്തീർന്നു. ഒരു നീണ്ട നിശ്വാസത്തിനുശേഷമുള്ള ആശ്വാസമാണ് 'കഥാർസിസ്.' വൈദ്യശാസ്ത്രപരമായി ലക്സേറ്റീവ്, കഥാർട്ടിക്, പർഗറ്റീവ്, ഡ്രാസ്റ്റിക് തുടങ്ങിയ വിരേചനൗഷധങ്ങളുടെ പട്ടികയിലെ ഒരു മദ്ധ്യവർത്തിയാണ് Cathartic. എന്നാൽ എന്നിൽ ഇവന്റെ പ്രവർത്തനം എക്കാലവും അതിശക്തിമത്തുമായിരുന്നു. പിൽക്കാലത്ത് ഞാനെഴുതാനിടയായ എന്റെ നാടകങ്ങളിൽ എന്റെതന്നെ 'സ്വരൂപ തൃപാദുപലാളിത'മായ അപൂർവ്വ പാത്രസൃഷ്ടികൾക്ക് എന്നെ കഴിവുറ്റവനാക്കിയത് വൈവിദ്ധ്യ വൈചിത്ര്യങ്ങളാൽ അലങ്കൃതമായ ആ ജീവിതസന്ധികളാണ്, സംഘർഷമുഹൂർത്തങ്ങളാണ്.

''പ്രകൃതി പിടിച്ചു ചുഴറ്റിടും പ്രകാരം
സുകൃതികൾ പോലുമഹോ ചുഴന്നിടുന്നു
(ശ്രീനാരായണഗുരു).

തിരിഞ്ഞുനോക്കുമ്പോൾ ഇന്നു ഞാനോർക്കുന്നു എന്റെ ജീവിതം ആകെത്തന്നെ ഒരു നീണ്ട ട്രാജി-കോമഡിയായിരുന്നു, മെലോഡ്രാമാ. അതുകൊണ്ടുതന്നെ വിഹ്വലതകളിൽനിന്നുള്ള മോചനം, വികാരവിവേചനം, ആത്മശോധനം, വിക്ഷിപ്താവസ്ഥ, വിമലീകരണം, അനുദ്ധ്യാനത്തിന്റെ പ്രശാന്തത എന്നെല്ലാം അർത്ഥം കല്പിക്കപ്പെടുന്ന 'കൃതാർത്ഥത' എന്ന അനുഭൂതിവിശേഷം എനിക്ക് ഒരു നിതാന്ത സംഭവമായിത്തീർന്നു.

പിന്നെയാണോ വികൃതിയും അകൃതിയുമായ ഞാൻ? സാരമില്ല. എനിക്ക് ജീവിക്കണം. ഞാൻ ജീവിക്കും.

സ്ളിങ്ങിൽ തൂക്കിയ തോക്കും തോളത്തിട്ടുള്ള എന്റെ വരവുകണ്ട് ചൗമാന്റെ പെണ്ണ് വെളുക്കെ ചിരിച്ചു. കുഞ്ഞ് കീരിപ്പല്ലുകൾ തെളിച്ച് ഊറിച്ചിരിച്ചു; ചിന്നമ്മ കണ്ണുതുടച്ചു. All happiness is a form of innocense. പിന്നീടു നടന്ന സംഭവങ്ങൾ അതിവേഗത്തിലായിരുന്നു.

രാവിലെ അഞ്ചുമണിക്ക് നടന്നിരുന്ന റോൾക്കാൾ ആറുമണിക്ക് സൂര്യോദയത്തിനുശേഷമായി. ഓരോ ലയത്തിലും ഈരണ്ടുപേരെ തവണ വച്ച് ഗാർഡുകളായി നിയമിച്ചു. ഉദ്യോഗസ്ഥന്മാരുടെ ബംഗ്ളാവുകളിലെല്ലാം ഓരോരുത്തരെ നിയമിച്ചു. എന്റെ ബംഗ്ളാവിൽ സ്ഥിരം 'പച്ച'യായിരുന്നു ഗാർഡ്. അവനെന്തും ചെയ്യും; എന്നിട്ട് പച്ചയ്ക്ക് ചത്തുവീഴും. കാൽക്കുപ്പി ബ്രാണ്ടി വേണം; സുഖം. മാനേജർമാർക്ക് ഓരോ സ്റ്റെൻഗൺ ആയുധമായി. ഈ ആയുധം നിഷ്പ്രയോജനമാണെന്ന് പിന്നീട് തെളിഞ്ഞു. ചൗമാന്റെ പെണ്ണു തന്ന തോക്ക് ഞാൻ പുറത്തെങ്ങും പരസ്യമായി കൊണ്ടുനടക്കാറില്ല. മാനേജർ റോയൽ ധരയുൾപ്പെടെ സകലമാനപേർക്കും, ഐഡന്റിറ്റി കാർഡ് നൽകി. മലയായിൽ വച്ചു ജനിച്ച കുട്ടന്റെ കാർഡ് ഇപ്പോഴും എന്റെ പെട്ടിയിൽ സൂക്ഷിച്ചിട്ടുണ്ട്.

രണ്ടാഴ്ചയ്ക്കുശേഷം അതാ വരുന്നു പച്ചയൂണിഫാറം ധരിച്ച, തോളത്ത് തോക്കും തൂക്കിയിട്ട ഒരു പ്ളാറ്റൂൺ മലയൻ പട്ടാളക്കാർ. എമർജൻസി തുടങ്ങിയതും മലയായിലൊട്ടാകെ അതിവേഗം സംഘടിപ്പിച്ച് അത്യാവശ്യം വേണ്ട ചില പരിശീലനങ്ങളുമെല്ലാം കൊടുത്ത് തട്ടിക്കൂട്ടിയ ഒരർദ്ധസൈനിക വിഭാഗമാണ് ഈ ഹോംഗാർഡുകൾ. പിൽക്കാലത്ത് ഇവർ പ്രയോജനത്തെക്കാൾ ഒരു ബാദ്ധ്യതയാണെന്ന് തെളിയിച്ചു. ഇതാണ് യഥാർത്ഥ 'ചോറ്റുപട്ടാളം.' എല്ലാവരുംതന്നെ പതിനാറിനും ഇരുപത്തിയഞ്ചിനും ഇടയ്ക്ക് പ്രായമുള്ളവരാണ്. നിരക്ഷരകുക്ഷികളും ഭീരുക്കളുമായ അതുങ്ങളുടെ അഹന്തയാണ് സഹിച്ചുകൂടാത്തത്. മലയ മലായിക്കാരുടേതാണ്; അവർ മലായായുടെ സംരക്ഷകരായി അംഗീകരിക്കപ്പെട്ട സായുധസൈനികർ എന്ന സർവ്വശക്തരും. പോരെ പൂരം! 'അല്പനർത്ഥം കിട്ടിയാൽ അർദ്ധരാത്രിക്ക് കുട പിടിക്കും' എന്നമട്ട്.



''മർക്കടസ്യ സുരാപാനം മദ്ധ്യേ വൃശ്ചികദംശനം,
തന്മദ്ധ്യേ ഭൂതസഞ്ചാരം.'' ഇതിൽ കുറേയെണ്ണം എന്റെ ചുറ്റും പെരുച്ചാഴിയെപ്പോലെ പിടഞ്ഞുചാകുന്നത് ഞാൻ കണ്ടു, മാസങ്ങൾക്കുശേഷം എന്റെ സാന്നിദ്ധ്യത്തിൽത്തന്നെ, 'തീക്കാബിന്താങ്ങ്' ഗറില്ലകളുടെ പതിയിരുന്നുള്ള ആക്രമണത്തിൽ. ആ കഥയാണ് ഞാൻ പറയാൻ പോകുന്നത്.

എന്റെ കഷ്ടകാലത്തിന് മുപ്പത്തിമൂന്നു പേരടങ്ങുന്ന ആ ചെറിയ പ്ളാറ്റൂണിന്റെ 'വെൽഫെയർ ഓഫീസർ' എന്ന ചുമതലയും എന്റെ തലയിൽ ഏറ്റിവച്ചു. എന്റെ ബംഗ്ളാവിന്റെ മുൻവശം റോഡിറമ്പിൽ അവർ കൂടാരമടിച്ചു. യാതൊരുവിധ അച്ചടക്കമോ സാമാന്യ മര്യാദയോ ഇല്ലാത്ത അവരുടെ ഒച്ചയും ബഹളവും കൊണ്ട് കിടന്നുറങ്ങാൻ വയ്യാത്ത പാകത്തിലായി. അവസാനം ഞങ്ങളുടെ മാനേജരും അവരുടെ ഏരിയാ കമാൻഡറും ഇടപെട്ട് കാര്യങ്ങൾ ഒരുവിധം നിയന്ത്രണാധീനമാക്കി. അതോടെ ഉള്ളുകൊണ്ട് അവർക്കെന്നോട് അത്ര സുഖമില്ലാതെയുമായി. എന്നാൽ ഒരു സമാധാനം. തൊട്ടടുത്ത് പട്ടാളക്കാരുടെ സാന്നിദ്ധ്യമുണ്ടല്ലോ. കഷ്ടകാലത്തിന് ഇതൊരത്യാപത്തുമാകാം. ദുർബ്ബലമായ ആ പടകുടീരം സംഘടിതമായ ഗറില്ലാ ആക്രമണത്തിന് വിധേയമായെന്നും വരാം. അങ്ങനെ വന്നാൽ കണ്ണുകാണാത്ത വെടിയുണ്ട എന്റെ ബംഗ്ളാവിലേക്കും പാഞ്ഞുകയറാം. ചുരുക്കിപ്പറഞ്ഞാൽ 'ജയിക്കാൻ ആവശ്യമുള്ളിടത്തോളം സഹിക്കാൻ തയാറാകണം'–Risk enough to succeed; പോര, എന്തിനും തയാറാകണം.

''അമൃതം അഭയം ഏതദ് ബ്രഹ്മ'' ഈ ബൃഹദാരണ്യക സൂക്തം ശരിയാണെങ്കിൽ ഞാനാണേറ്റവും വലിയ വേദാന്തി. വലിപ്പം പറയുകയല്ല, അതാണ് സത്യം.

ആയിടയ്ക്ക് എന്നെ ഏറ്റവും വേദനിപ്പിച്ച ദയനീയമായ ഒരു സംഭവം നടന്നു. ഒരു ദിവസം വൈകിട്ട് ഒരു ധൈര്യത്തിന് അല്പം 'നോക്കാപ്പി'യും കഴിച്ച് അങ്ങനെ സുഖിച്ചിരിക്കുമ്പോൾ അതാ വരുന്നു ശിവരാമപിള്ള; കാക്കിനിക്കറും ബനിയനും ഒരു ഫെൽറ്റ് ഹാറ്റും; എല്ലാം മുഷിഞ്ഞത്. ഞാൻ പടിക്കലേക്കോടി. ചിന്നമ്മ മുറ്റത്ത് കുഞ്ഞിനേയുമെടുത്ത് നോക്കിനിന്നു. ശിവരാമപിള്ളയിൽ ഒരു വല്ലാത്ത വിഷമം! ഏതോ അസഹ്യമായ ഒരാത്മവേദനയുടെ വേലിയേറ്റം! അവസാനം അല്പാക്ഷരങ്ങളിൽ അസന്ദിഗ്ദ്ധമായി ആ അസഹ്യത അനാവരണം ചെയ്തപ്പോൾ എന്റെ കണ്ണുനിറഞ്ഞുപോയി; ചിന്നമ്മ വിങ്ങിക്കരഞ്ഞു; സംഗതി ഇതാണ്, ടെമ്മർലോയിലെ 'കമ്പോങ്ങ്' ഹോംഗാർഡ് സേനയുടെ ഏരിയാ കമാൻഡ് ഏറ്റെടുത്തു. താമസക്കാരെയെല്ലാം കുടിയിറക്കി. കൂട്ടത്തിൽ ശിവരാമപിള്ളയും. വണ്ടിക്കൂലിക്കുപോലും കാശില്ലാതെ, പ്രസവിച്ച് രണ്ടോമൂന്നോ മാസം പ്രായമായ നാലാമത്തെ കുഞ്ഞിനേയും പൊതിഞ്ഞെടുത്ത്, മറ്റു കുട്ടികളെ ഇടയ്ക്കിടയ്ക്ക് മാറിമാറി എടുത്തും നടത്തിയും, പൊരിവെയിലത്ത് ഇരുപതു മൈലോളം നടന്നുവരികയാണ്. 'ലച്ച് മിനാത്തൂൻ' അഭിമാനക്ഷതംകൊണ്ട് ആവിയായിപ്പോയ അന്തർദ്ദാഹം കൊണ്ടോ, പശ്ചാത്താപംകൊണ്ടോ, എസ്റ്റേറ്റ് കടത്തെരുവിലെ തിണ്ണയിലിരിക്കുകയാണ്. ഇതു കേട്ടതും ബംഗ്ളാവിന്റെ മേൽനോട്ടം 'പച്ച'യെ ഏല്പിച്ച് ഞങ്ങളെല്ലാവരും കൂടി കടത്തെരുവിലേക്ക് നടന്നു. 'ഹൊ', ആ കാഴ്ച ഇന്നും എന്റെ കണ്ണിൽ മായാതെ നിൽക്കുന്നു. നടന്നുനടന്ന് രണ്ടു കാൽപ്പത്തിയിലും പൊതിമടലുപോലെ നീര്. ചുവന്നുതുടുത്ത ആ ചടച്ച കവിളിലൂടെ കണ്ണുനീർ ധാരധാരയായി ഒഴുകുന്നത് സാരിത്തുമ്പുകൊണ്ട് മാറിമാറിത്തുടച്ചിട്ടും നിലയ്ക്കുന്നില്ല. പ്രപഞ്ചം കണ്ടിട്ടും കാണാത്ത ഒരു 'കുഞ്ഞ്' മടിയിലും, ഒന്നും മനസ്സിലാകാത്ത മറ്റു മൂന്നെണ്ണം ചുറ്റിലും. ഞാൻ അമ്മുനെയും അപ്പുവിനെയും തൂക്കിയെടുത്ത് ഓരോ എളിയിലും വച്ചുകൊണ്ട് തിരിഞ്ഞുനോക്കാതെ നടന്നു. അപ്പോഴാണ് അമ്മുവിന്റെ നിവേദനം, ''ശിത്തപ്പാ, പശിക്കിറത് ശിത്തപ്പാ.'' ഞാൻ പെട്ടെന്നു തിരിഞ്ഞ് അടുത്ത കടയിൽനിന്ന് ഒരു പ്രത്യേകതരം 'പിരിയൻ റൊട്ടി' വാങ്ങി കുട്ടികൾക്കെല്ലാം കൊടുത്തു. പിന്നെ നിന്നില്ല; അതിവേഗം നടന്നു. ബംഗ്ളാവിൽ എത്തിയതും ''ഇനി ഈ വീട് നിങ്ങളുടേതാണ്'' എന്നു പറഞ്ഞ് നേരെ ചൗമാന്റെ, ലയത്തിലേക്ക് നടന്നു, ഒരു കുപ്പി 'നോക്കാപ്പി' സംഘടിപ്പിക്കാൻ, ശിവരാമപിള്ളയെ സമാധാനിപ്പിക്കാൻ. ഞാൻ മുൻപൊരിക്കൽ പറഞ്ഞില്ലേ 'ഉള്ളുപൊള്ളുന്നവന് കള്ള് സിദ്ധൗഷധമാണെന്ന്', തൽക്കാലത്തേക്ക്. അന്നും ഇന്നും ഞാനോർക്കുന്നു ''ആരറിവു നിയതി തൻ ത്രാസു പൊങ്ങുന്നതും താനേ താണുപോവതും.'' പിന്നീട് ഒരു വർഷത്തിലേറെ അവരവിടെ താമസിച്ചു; സ്വച്ഛന്ദമായി, സ്വതന്ത്രമായി, സ്വന്തം വീടുപോലെ. ചിന്നമ്മയുടെ ഏറ്റവും വലിയ മഹാമനസ്കത ഞാൻ മനസ്സിലാക്കിയത് ആ കാലത്താണ്.

(ഇന്നേക്ക് നാലുനാൾ മുൻപ് ആ ശിവരാമപിള്ള ക്വാലാലംപൂരിൽ മരിച്ച വിവരത്തിന് കമ്പികിട്ടി.)

ആ കാലത്തുതന്നെയാണ് ഞാൻ മരണത്തിന്റെ കടവായിൽനിന്ന് അത്യദ്ഭുതകരമായി തെറിച്ചുവീണ് രക്ഷപ്പെട്ട മഹാഭാഗ്യമുണ്ടായതും. ഒരു ദിവസം രാവിലെ എസ്റ്റേറ്റ് അതിർത്തിയിലെ ഒട്ടനവധി റബ്ബർ മരങ്ങളുടെ തൊലി മുഴുവൻ അരിഞ്ഞ് നശിപ്പിച്ചതായ വാർത്ത പരന്നു. ജനറൽ മാനേജരും ബോഡിംഗ് ടൺ എന്ന അസിസ്റ്റന്റ് മാനേജരും എല്ലാം ഓഫീസ് പരിസരത്തു കൂടി. മുപ്പതിൽ ചില്വാനം വരുന്ന മലയൻ ഹോംഗാർഡുകളും ആയുധധാരികളായി നിരന്നു. ബോഡിംഗ്ടന്റെ നേതൃത്വത്തിൽ ആ സായുധ സംഘത്തെ രംഗനിരീക്ഷണത്തിനായി നിയോഗിച്ചു. ബോഡിംഗ്ടൺ എന്നെയും കൂട്ടിനു വിളിച്ചു. എനിക്ക് പോകേണ്ട ഒരാവശ്യവുമില്ലായിരുന്നു. എങ്കിലും, ഉദ്ദേശം രാവിലെ ഏഴര മണി സമയം; അക്രമിസംഘത്തിൽ നിന്നും ഒരാപത്തും പ്രതീക്ഷിക്കാനില്ല; ഞാനും കൂട്ടത്തിൽ കൂടി; 'ഉണ്ടിരുന്ന നായർക്ക് ഉദിമതം തോന്നി' എന്നുപറഞ്ഞമട്ടിൽ. എന്റെ കൈയിൽ യാതൊരായുധവുമില്ല. തോക്കെടുക്കേണ്ട കാര്യമുണ്ടെന്നും തോന്നിയില്ല. മാത്രമല്ല അത് ചീനത്തിയുടെ രഹസ്യായുധമായ 'വിഞ്ചെസ്റ്റർ റൈഫിളാ'ണ്. അത്യാവശ്യം ഗത്യന്തരമില്ലാത്ത അവസ്ഥയിൽ എന്റെ ജീവരക്ഷയ്ക്കുമാത്രം ഏല്പിച്ചിരിക്കുന്നതുമാണ്. എന്റെ ഒരു തോക്കിനു പകരം മുപ്പതു തോക്കുകളേന്തിയ ഒട്ടേറെ സൈനിക ദളവും ഇരുപതു വെടിയുണ്ടകൾ നിറച്ച ഒരു സ്റ്റെൻഗണ്ണുമായി എന്റെ സുഹൃത്ത് വെള്ളക്കാരൻ പയ്യനുമുണ്ട്.

എസ്റ്റേറ്റ് ജീപ്പിൽ ഞാനും സായിപ്പും പട്ടാളവണ്ടിയിൽ സൈനികദളവുമായി മരങ്ങൾ നശിപ്പിച്ച സ്ഥലത്ത് എത്തി; കഷ്ടിച്ച് അരമൈൽ ദൂരം. എല്ലാവരും വാഹനങ്ങളിൽ നിന്നിറങ്ങി. നിർദ്ദിഷ്ടമായ രീതിയിൽ, വരിതെറ്റാതെ, വഴിയിൽ നിന്നും കുത്തനെയുള്ള ഒരു കുന്നു കയറി. ചുറ്റാകെ വരിവരിയായി നില്ക്കുന്ന റബ്ബർമരങ്ങളുടെ തൊലിയെല്ലാം ചറപറാ അരിഞ്ഞുതള്ളിയിരിക്കുകയാണ്. റബ്ബർപാൽ ഒലിച്ചിറങ്ങി തടിയെല്ലാം മൂടിയിരിക്കുകയാണ്.

ഞങ്ങൾ കഷ്ടിച്ച് ഒരു ഫർലോങ്

കഴിയുന്നതും ശ്രദ്ധിച്ച്, നിശ്ശബ്ദമായി നടക്കുന്നതിനിടയിൽ കാടിന്റെ ഓരത്തുനിന്നും 'ക്ളിക്ക്' എന്നൊരു ശബ്ദം കേട്ടു. ഇതു കേട്ടതും മിന്നൽവേഗത്തിൽ ഞാൻ കമിഴ്ന്നടിച്ചു വീണു. പിന്നെ ഒരു ഭൂകമ്പമായിരുന്നു. മഴപെയ്യുന്ന മാതിരി വെടിയുണ്ടകളുടെ ഒരു മരണപ്പാച്ചിലായിരുന്നു.

കുന്നുകയറി. അവിടെ തോട്ടം അവസാനിക്കും, കാട് തുടങ്ങും. വെറും കാടല്ല. അടിച്ചെടികൾ കൊണ്ട് (under growth) അകം കാണാൻ കഴിയാത്ത നിരന്ധ്ര വനാന്തരം. ഞങ്ങൾ ഓരംചേർന്ന് നടക്കുകയാണ്, യാതൊരുവിധ ആപൽശങ്കയുമില്ലാതെ. മുൻപേ സ്റെറൻ ഗണ്ണും തൂക്കിയിട്ട് സായിപ്പ്, തൊട്ടുപിറകിൽ ഞാൻ, എൻെറ പിറകിൽ ഒന്നൊന്നായി, വരിവരിയായി ആയുധപാണികളായ മലയൻ ഗാർഡുകൾ.

കഴിയുന്നതും ശ്രദ്ധിച്ച് നിശ്ശബ്ദമായി നടക്കുന്നതിനിടയിൽ കാടിൻെറ ഓരത്തുനിന്നും 'ക്ളിക്ക്' എന്നൊരു ശബ്ദം കേട്ടു. ഇതുകേട്ടതും മിന്നൽവേഗത്തിൽ ഞാൻ കമിഴ്ന്നടിച്ചുവീണു. പിന്നെ ഒരു ഭൂകമ്പമായിരുന്നു. മഴ പെയ്യുന്ന മാതിരി വെടിയുണ്ടകളുടെ ഒരു മരണപ്പാച്ചിലായിരുന്നു. "യാമാർദ്ധം പരമാത്മനേ രഘുപതേ കോദണ്ഡഘണ്ടാരവം." മെഷീൻഗണ്ണിൻെറ അലർച്ചയാണ്. ആ കിടന്ന കിടപ്പിൽ ഞാൻ അതിവേഗം ഉരുണ്ടു, കീഴോട്ട്, മനഃപൂർവ്വമല്ല ആത്മരക്ഷയ്ക്കുവേണ്ടി, അനിച്ഛാപൂർവ്വമായ ഒരന്തശ്ചോദനയുടെ ഫലമായി. Action is the true enjoyment of life, may life itself." അത് അവേദ്യമാണ്, അവ്യവസ്ഥിതമാണ്, അനിർവചനീയമാണ്. "ഭാവത്തിൻ പരകോടിയിൽ പരമഭാവത്തിൻ സ്വഭാവം വരാം" എനിക്ക് ഭയമേയില്ലായിരുന്നു.

ഞാനൊന്നും കാണുന്നില്ലായിരുന്നു, എന്നെപ്പോലും. അട്ടയും പുഴുക്കളും അഴുകിയ മലിനവസ്തുക്കളും കൂടിക്കുഴഞ്ഞ ആ കുന്നിൻചരുവിൽക്കൂടി ഉരുളുക മാത്രമായിരുന്നു. തലയ്ക്കുമീതേ മൂളിപ്പായുന്ന വെടിയുണ്ടകൾ. കാട്ടിൽനിന്ന് അവരെങ്ങാനും ഓടിവന്ന് എന്നെ കൊത്തിയരിയില്ലേ എന്നൊരു വിചാരം മാത്രം. ഇതിനിടയിൽ എൻെറ തൊട്ടരുകിൽ, എന്നെപ്പോലെ തന്നെ തോക്കും പിടിച്ച് ഉരുണ്ടുനീങ്ങുന്ന ഒരു മലായിക്കാരനോട് അവൻെറ അരയിൽ ഉറപ്പിച്ചിരുന്ന കൈത്തോക്കു തരാൻ ഞാൻ കെഞ്ചി. അവൻ മുഴുത്ത ഒരു തെറിവിളിച്ച് ഒന്നുരുണ്ടു. ആ കിടപ്പിൽ അവൻെറ നെഞ്ചത്തുനിന്ന് ഒരു വലിയ ചെമ്പരത്തിപ്പൂ, വിടർന്നുയരുന്നത് ഞാൻ കണ്ടു. ഒരു വെടിയുണ്ട കയറിയിറങ്ങിയപ്പോൾ അണിയിച്ച മരണത്തിൻെറ നിർമ്മാല്യമാല്യം. എനിക്ക് തിരിച്ചുരുണ്ടുചെന്ന് അവൻെറ തോക്കെടുക്കണമെന്നു തോന്നി. പക്ഷെ അത്രയും സമയം കളയാൻ ധൈര്യം വന്നില്ല.

ഞാൻ. അതിവേഗം കുന്നിൻെറ അടിവാരത്തിലേക്കുരുണ്ടു. വെടിയൊച്ച നിന്നു. കുന്നിൻെറ ഓരത്തുനിന്ന് റോഡിലേക്കു കഷ്ടിച്ച് ഒരാൾത്താഴ്ച വരും. ഞാൻ അങ്ങോട്ട് ഉരുണ്ടുമറിഞ്ഞു. തലേന്ന് മഴ പെയ്ത് വെള്ളം നിറഞ്ഞ ഒരോടയിലാണ് ചെന്നുവീണത്. എൻെറ ശ്വാസഗതി തടഞ്ഞു. ജീവരക്ഷയ്ക്കുവേണ്ടി ഞാൻ പ്രാണവായു വലിച്ചെടുക്കുന്ന മരണവെപ്രാളം ദിഗന്തങ്ങൾ ഞടുക്കുന്നതായി എനിക്കു തോന്നി. ഞാൻ മരിക്കുകയാണോ? അതോ മരണത്തിൽനിന്ന് വലിഞ്ഞുകേറുകയാണോ? ഞാനെന്തിനിതിൽ വന്നുപെട്ടു? ഒന്നെനിക്ക് ബോദ്ധ്യപ്പെട്ടു; അപ്പോഴല്ല പിന്നീട്. 'Enthusiasm is proportionate to fear; extra vagantly demented.'

ഒററപ്പട്ടാളക്കാരനെപ്പോലും കാണാനില്ല. സായിപ്പ് എവിടെപ്പോയെന്നറിയില്ല. ഞാൻ കുറെനേരം ആ ചളിവെള്ളത്തിൽ കിടന്നു. ആ വെള്ളം എന്നെ ആശ്വസിപ്പിച്ചു, രക്ഷിച്ചു. അപ്പോഴാണ് ആദ്യമായി ഭയം എന്ന ചേതോവികാരം എന്നെ ആക്രമിക്കുന്നത്. ആ അക്രമികളെങ്ങാനും മലയിറങ്ങിവന്ന് അംഗംപ്രതി വെട്ടിനുറുക്കിക്കൊന്നാലോ?

ഞാൻ കൈകുത്തി നാലുകാലിൽ വലിഞ്ഞിഴഞ്ഞ് റോഡിനെതിർവശത്തെ കുന്നു കയറി; അല്പസ്വല്പം വളർന്നുനില്ക്കുന്ന ചെടികൾക്കിടയിൽ മറഞ്ഞ് ഒരുപ്രകാരത്തിൽ മുകളിലെത്തി. മറുപുറത്ത് ഞങ്ങളുടെ ജീപ്പും പട്ടാളക്കാർ വന്ന വാനും കിടപ്പുണ്ട്. മലകുലുങ്ങെ ഒരു വെടിയൊച്ച. മേലെ മരത്തിനിടയിൽ ചോരയിൽക്കുളിച്ച് തലയുയർത്തിനില്ക്കുന്ന ഞാൻ 'തീക്കാബിന്താങ്ങ്' കാരനാണെന്നു സംശയിച്ച് താഴെനിന്നും മലയൻ പട്ടാളക്കാരൻെറ വെടിയായിരുന്നു. ഞാൻ സർവ്വാംഗം തരിച്ചുനിന്നുപോയി; അനങ്ങാൻ മറന്നുപോയി. 'തൗസാലാ, കിത്താപുഞ്ഞാക്രാണീലാ' (അരുത്, നമ്മടെ സാറാ) എന്ന 'മററ് സാം' എന്നുപേരായ ജീപ്പ് ഡ്രൈവറുടെ ശബ്ദമായിരുന്നു. മററ് സാമും ഒന്നുരണ്ട് പട്ടാളക്കാരും കൂടി വന്ന് എന്നെ താങ്ങിപ്പിടിച്ച് ജീപ്പിൽ കയററി ഓഫീസിലെത്തിച്ചു. ഓഫീസിൽ ജനറൽ മാനേജരും മററുദ്യോഗസ്ഥന്മാരും ചൗമാനും ഭാര്യയുമെല്ലാമുണ്ട്. തൽക്കാലം വീട്ടിലറിയിക്കണ്ട എന്ന എൻെറ അഭ്യർത്ഥനയനുസരിച്ച് എന്നെ ഓഫീസിലെ മേശപ്പുറത്തു കിടത്തി. നിമിഷങ്ങൾക്കുള്ളിൽ ചൗമാൻെറ പെണ്ണ് ലയത്തിൽനിന്നും കൊണ്ടുവന്ന കറുത്ത, ചാന്തിൻെറ നിറത്തിലുള്ള, ഒരുതരിലേഹ്യം എൻെറ നാക്കത്ത് തേച്ചുതന്നു; പുറമേ ഒരു വലിയ ഗ്ളാസ്സ് നിറയെ 'വിങ്ങ് കാർണിസ്' എന്ന വീഞ്ഞും. അഞ്ചു മിനിട്ടിനുള്ളിൽ എൻെറ എല്ലാ വേദനയും ക്ഷീണവും മാറി. ചീനത്തിതന്ന ആ സാധനം കറുപ്പിൻെറ സത്തായിരുന്നു. അവളും ചെല്ലയ്യായും കൂടി എന്നെയുംകൂട്ടി ബംഗ്ളാവിലേക്കു നടന്നു.

ഞാൻ ചെല്ലുമ്പോൾ ചിന്നമ്മയും നാത്തൂനും ബംഗ്ളാവിൻെറ വാതിൽപ്പടിയിൽ നോക്കിയിരിക്കുന്നു, വെളുത്തുവിളറി, ജീവിതത്തിലേക്കോ മരണത്തിലേക്കോ?

ആ ആക്രമണത്തിൽ ആയിരത്തിൽപ്പരം റബ്ബർമരങ്ങൾ നശിച്ചു. അഞ്ചു മലയൻ പട്ടാളക്കാർ മരിച്ചു. കൊച്ചുസായിപ്പിൻെറ സറെറൻഗൺ എവിടെയോ തെറിച്ചു. സായിപ്പ് എങ്ങനെയോ രക്ഷപ്പെട്ടു. മരണത്തിൻെറ കടവായിൽ നിന്ന് ഞാൻ ജീവിതത്തിലേക്ക് തെറിച്ചു.

(തുടരും)







എൻ. ശ്രീനാഥ്, ജോസഫ് ആൻറണി

# കുട്ടനാടിന്റെ കണ്ണീർ



ചുവരിൽ ചിത്രങ്ങൾ. മാർക്സിൻെറയും ഏംഗൽസിൻെറയും ലെനിൻെറയും എ..കെ.ജിയുടെയും ഇ.എം.എസ്സിൻെറയും ഒക്കെ ചിത്രങ്ങൾ. സി.പി.ഐ (എം) പതിനാലാം പാർട്ടി കോൺഗ്രസ്സിൻെറ പൊടിപിടിച്ച കലണ്ടറിനു കീഴെ കയററുകട്ടിലിൽ അമർന്നുകിടക്കുന്ന എൺപത്തിമൂന്നുകാരൻ കെ.എ. ഗോപാലൻ, കിളിയന്തറ.

ജനാലയിലൂടെ കാണുന്നത് പോരാട്ടങ്ങളാൽ രൂപംകൊണ്ട കൈനകരിയിലെ ചെറുകായനിക്കായൽ പാടശേഖരം. പരസ്പരത്തെ തൊഴിലാളികൾ കൊയ്ത്തരിവാളുമേന്തി, പൊലീസിനോടേററുമുട്ടിയ കഥകൾ, വ്യഥപോലെ പടരുന്ന മണ്ണ്. പൊലീസ് വെടിവയ്പിൽ പിടഞ്ഞുവീണ സഹദേവൻെറ രക്തസാക്ഷിത്വം കനലുപോലെ പുഴ്ത്തിയിട്ടിരിക്കുന്ന കായൽപ്പരപ്പ്. '1970 ജനുവരി 26-നായിരുന്നു സഹദേവൻ ഈ പാടത്ത് പിടഞ്ഞുവീണത്.'' കെ.എ.ഗോപാലൻ ഓർമ്മിക്കുന്നു.

മെല്ലെ സ്മരണകളുടെ മറുതലയ്ക്കലേക്ക് അദ്ദേഹം ഞങ്ങളെ കൈപിടിച്ചു നടത്തുകയാണ്. കനിവില്ലാത്ത നാല്പതുകൾ. ജലജീവികളുടെ അത്രപോലും പരിഗണന ലഭിക്കാത്ത കുട്ടനാടൻ തൊഴിലാളികളുടെ ഭൂതകാലം പുലരും മുതൽ ഇരുട്ടുംവരെ ചെളിയിൽ നിന്നദ്ധ്വാനിച്ചാൽ കിട്ടുന്നത് നാലുചക്രം കൂലി. (28 ചക്രമാണ് ഒരു രൂപയെന്നറിയുക)

അന്ന്, കൈനകരിയിൽനിന്നും, കൃഷിപ്പണി ചെയ്യാതെ കയറുഫാക്ടറിയിൽ പണിയെടുക്കാൻ പോയിരുന്നത് പന്ത്രണ്ടു പേരായിരുന്നു. ഗോപാലനും അതിൽപ്പെടും. ചെറിയ കൊതുമ്പുവള്ളത്തിലാണ് ഇവർ ദിവസവും ആലപ്പുഴയ്ക്കെത്തിയിരുന്നത്. അതുകൊണ്ട് സഹപ്രവർത്തകർ ഇവരെ 'കൊച്ചുവള്ളക്കാർ' എന്ന് ഓമനപ്പേരിട്ടു വിളിച്ചു. ഈ പന്ത്രണ്ടു കൊച്ചുവള്ളക്കാരിലൂടെയാണ് കമ്മ്യൂണിസ്ററ് പ്രസ്ഥാനം കുട്ടനാടിൻെറ ഏററവും അപ്രാപ്യമായ കൈനകരി ഭാഗത്തെത്തുന്നത്. ആത്മത്യാഗത്തിലൂടെ ഒരു മഹത്തായ പ്രസ്ഥാനത്തിൻെറ വളർച്ചയിലെ കണ്ണികളാവുകയായിരുന്നു ഞങ്ങളുടെ മുന്നിലിരിക്കുന്ന ഈ വയോവൃദ്ധനും അദ്ദേഹത്തിൻെറ സുഹൃത്തുക്കളും.

കഴിഞ്ഞ തലമുറയിൽപ്പെട്ട ചില തൊഴിലാളികളെങ്കിലും ങ്ങളുടെ ബാല്യകാലസ്മരണകളിലൊന്നായി, പണ്ട് തൊഴിളികൾ പണി ചെയ്യുമ്പോൾ ചെറിയ ഉച്ചഭാഷിണിയിലൂടെ, രോ ചിലർ വള്ളത്തിൽ വന്ന് 'തൊഴിലാളികളെ സംഘടിക്കുവിൻ, എട്ടുമണിക്കൂർ ജോലി മതി' എന്ന് ആഹ്വാനം നടത്തിയ ർക്കുന്നുണ്ട്. പക്ഷേ ഗോപാലന് അത് ബാല്യകാലസ്മരണല്ല. ടി.വി.തോമസും, വർഗ്ഗീസ് വൈദ്യനും, ആർ.സുഗതനുമൊക്കെ തൻെറ വീട്ടിൽ ഒളിവിൽ താമസിച്ചത് ഗോപാലന് ഇന്നലെക്കഴിഞ്ഞതുപോലെയാണ്.

ആ പഴയകാല സഖാക്കൾ തങ്ങളുടെ കമ്മ്യൂണിസ്ററ് ആശയങ്ങളുടെ പ്രായോഗികതയെ വിളക്കിയുറപ്പിച്ചെടുക്കാൻ തിരഞ്ഞെടുത്ത കുടിലുകളിലൊന്നായിരുന്നു ഞങ്ങളിരിക്കുന്ന ഈ വീടും എന്ന അറിവ് മനസ്സിലേക്ക് ആഴത്തിൽ സ്പർശിക്കുന്നു. രാത്രി കാലങ്ങളിൽ, എണ്ണമററ ജലജീവികളുടെ ശബ്ദത്തിനു കാതുകൊടുത്ത് ഭരണാധികാരികളുടെ പീഡനമുറകളെ തോല്പിക്കാനിറങ്ങിയ പഴയ കമ്മ്യൂണിസ്ററ് സഖാക്കളെ സ്വന്തം കുഞ്ഞുങ്ങളെപ്പോലെ കാത്തുസൂക്ഷിച്ചത് കെ.എ.ഗോപാലനെപ്പോലെയുള്ള അനേകം തൊഴിലാളികളുടെ കുടിലുകളായിരുന്നു.



കെ.എ. ഗോപാലൻ

"അന്ന് ഇവിടെയൊന്നും നടന്നുവരാനൊക്കില്ലായിരുന്നു. വള്ളം വേണം. ഓരോ വീടും ചെറിയ ഓരോ തുരുത്തുപോലെയായിരുന്നു. നിങ്ങൾ കൈനകരി മുതൽ കുട്ടമംഗലംവരെ നടന്നുവന്നിടത്ത് ഞങ്ങളന്ന് 97 തെങ്ങിൻ പാലം ഇട്ടിട്ടുണ്ട്. പൊലീസിന് ഓടിവരാനൊക്കുകേല" ഗോപാലൻ ഓർമ്മിക്കുന്നു. "വർഗ്ഗീസ് വൈദ്യരും മററു പല സഖാക്കളും കൊച്ചുവള്ളത്തിൽ ഇവിടെയെത്തും. വന്നാലുടനെ അരകല്ലുവച്ച് വള്ളം മുക്കിയിടും. കുടിലിൽത്തന്നെയിരിക്കും രാത്രിയാകുംവരെ. പലപ്പോഴും ഇവിടെ ഒന്നുമുണ്ടാവില്ല. ഞങ്ങളും പട്ടിണി, അവരും പട്ടിണി. വൈകുന്നേരം ഗ്രൂപ്പ് യോഗങ്ങളും പാർട്ടി ക്ളാസ്സുകളും. പിന്നെ വെളുപ്പിനേ വള്ളം പൊക്കിയെടുത്ത് സഖാക്കൾ അടുത്ത സ്ഥലത്തേക്ക് നീങ്ങും.'' ഗോപാലൻെറ ശബ്ദത്തിൽ പ്രായത്തെ തോല്പിക്കുന്ന ആവേശം.

ഗോപാലനൊപ്പം വാർദ്ധക്യത്തിൻെറ പടികടന്ന മറെറാരു സഖാവ് അവിടെയുണ്ട്. ഗോപാലൻെറ പത്നി കാളിക്കുട്ടി. "ഒരിക്കൽ ദാസ് ഇരിക്കുമ്പോൾ പൊലീസുകാർ വന്നു. ഭാഗ്യത്തിന് അവർ സഖാവിനെ കണ്ടില്ല. ഞാൻ വിറച്ചു ചത്തില്ലെന്നേയുള്ളൂ"-കാളിക്കുട്ടിക്കും ഉണ്ട് കനിവില്ലാത്ത ആ നാളുകൾ സമ്മാനിച്ച അനേകം അനുഭവങ്ങൾ.

''അന്നതൊക്കെ ജീവിക്കാൻവേണ്ടിയുള്ള സമരങ്ങളായിരുന്നു''-ഗോപാലനിതു പറയുമ്പോൾ സമരങ്ങളെ ചടങ്ങുകളാക്കിമാററുന്ന പുതിയ തലമുറയായിരിക്കണം മനസ്സിൽ. ''ഇന്ന് എല്ലാം മാറിയില്ലേ. പാർട്ടി ഒരു സഖാവിനെതിരെ നടപടിയെടുത്താൽ, പാർട്ടി അനുഭാവികൾതന്നെ പുറത്തിറങ്ങി ആ നടപടിക്കെതിരെ ജാഥ നടത്തും''-തുരുമ്പിച്ച യാഥാസ്ഥിതിക കമ്മ്യൂണിസ്ററ് ആശയമല്ല ഗോപാലനെക്കൊണ്ടിതു പറയിക്കുന്നത്, തീർച്ച. ഒരുകാലത്ത് തൻെറകൂടി വിയർപ്പും നീരും സമ്മാനിച്ചു വളർത്തിയ ഒരു പ്രസ്ഥാനത്തിന് നേരിടുന്ന അപചയത്തെക്കുറിച്ചുള്ള ആത്മാർത്ഥമായ വ്യഥയാണത്.

തൊഴിലാളികളുടെ ദൗർലഭ്യം അവരുടെ എണ്ണമററ പ്രയാസങ്ങളിൽ ഒന്നുമാത്രം. ഒരു കൃഷിപ്പണി ലാഭകരമാകണമെങ്കിൽ, പ്രത്യേകിച്ചും നെൽക്കൃഷി; ഏതൊക്കെ ഘടകങ്ങൾ ഒരേസമയത്ത് അനുകൂലമാവണം, വിളവ് പ്രതീക്ഷയ്ക്കൊത്തുയരണം, പ്രകൃതി വേണ്ടവണ്ണം അനുഗ്രഹിക്കണം, കീടബാധ കുറഞ്ഞിരിക്കണം, രോഗങ്ങൾ അകന്നുനില്ക്കണം, നെല്ലിനു ന്യായമായ വിലയുണ്ടായിരിക്കണം എന്നിങ്ങനെയുള്ള അനേകം ഘടകങ്ങൾ അനുകൂലമായില്ലെങ്കിൽ, കൃഷിക്കാരൻ തൻെറ ദുർവിധിയെ പഴിക്കാൻ മാത്രം വിധിക്കപ്പെട്ടവനായി മാറുന്നു. ഈ ഘടകങ്ങളെല്ലാം മിക്കപ്പോഴും ഒത്തുവരില്ല എന്നതാണ് കുട്ടനാടൻ കർഷകൻെറ നല്ലകാലം ഒരിക്കലും അവനു പിടികൊടുക്കാത്തതിനു കാരണം.

കേരളത്തിൻെറ നെല്ലറയിൽ കാര്യങ്ങൾ എങ്ങനെ നടക്കുന്നു എന്നറിയാൻ ചെന്ന ഞങ്ങളെ, കുട്ടനാട്ടുകാരനായ ആ വിശ്വസാഹിത്യകാരൻ, തകഴി, എൺപത്തിരണ്ടിൻെറ കാൽവയ്പോടെ നേരെ വിളിച്ചുകൊണ്ടുപോയി കാട്ടിത്തന്നത്, ശങ്കരമംഗലത്തെ ഒഴിഞ്ഞുകിടക്കുന്ന പത്തായമാണ്. അദ്ദേഹത്തിനു നല്കാവുന്ന ഏററവും അർത്ഥവത്തായ വിവരണമായിരുന്നു അത്... കുട്ടനാട്ടിലെ പത്തായങ്ങൾ മിക്കതും ഇന്നു നിറയാറില്ല. ''ഞങ്ങൾ, കുട്ടനാട്ടുകാർ ഇന്ന് സായ്വന്മാരെപ്പോലെയാണ്. നെല്ലു മുഴുവൻ മെതിക്കളത്തിൽവച്ചുതന്നെ വില്ക്കും. എന്നിട്ട് കടയിൽപ്പോയി വരവരി വാങ്ങും'' എന്നു തകഴി അറിയിക്കുമ്പോൾ അത് അതിശയോക്തിയല്ല; വസ്തുത മാത്രം.

വിളവു മുഴുവൻ മെതിക്കളത്തിൽവച്ചുതന്നെ വിററു ഭാരമൊഴിക്കാൻ കർഷകരെ പ്രേരിപ്പിക്കുന്ന അനേകം ഘടകങ്ങളുണ്ട്. അകലെയുള്ള മെതിക്കളത്തിൽനിന്നും നെല്ലു മുഴുവൻ വീട്ടിലെത്തിക്കുവാനും സൂക്ഷിച്ചുവയ്ക്കുവാനും വരുന്ന അധികച്ചെലവ് വഹിക്കാൻ തക്കവണ്ണം പലരുടേയും ഒഴിഞ്ഞ കീശയിൽ ഒന്നുമുണ്ടാവില്ല. കീടനാശിനികളുടേയും വളത്തിൻെറയും കൂലിച്ചെലവിൻെറയും പൊള്ളുന്ന ചെലവാക്കലുകൾക്കുശേഷം, നെല്ലു സംഭരിച്ചുവയ്ക്കാനുംകൂടിയുള്ള അധികച്ചെലവു വഹിക്കാൻ കർഷകൻ തയ്യാറല്ല. വില ഒരിക്കലും സ്ഥിരമായി നില്ക്കാത്തതുകൊണ്ട് കിട്ടുന്ന കാശിന് എത്രയും വേഗം നെല്ല് കച്ചവടമാക്കുക എന്ന നയം കർഷകർ സ്വീകരിക്കുന്നു. മാത്രമല്ല, വിററുകിട്ടുന്ന കാശുകൊണ്ടുവേണം, കൃഷിക്കുവേണ്ടി ബാങ്കുകളിൽനിന്നുമെടുത്ത വായ്പകൾ അടയ്ക്കാൻ. താമസിച്ചാൽ പലിശകൂടി കൊടുക്കേണ്ടി വരും.

സമീപകാലത്ത് നെല്ലിനുണ്ടായതിൽ റിക്കോർഡ് വിലയാണ് ഇതെഴുതുന്ന സമയത്ത്; ക്വിൻറലിന് 540 രൂപ. പക്ഷേ, കുട്ടനാട്ടിലെ ഇത്തവണത്തെ വിളവെടുപ്പുകാലത്ത് (മാർച്ച്-ഏപ്രിൽ) ഇത് 360 രൂപ മാത്രമായിരുന്നു. അതുകൊണ്ടുതന്നെ റിക്കോർഡുവില ഇപ്പോൾ ഉണ്ടായതുകൊണ്ട് കർഷകനു വലിയ മെച്ചമുണ്ടാകുന്നില്ല. ഈ വർഷത്തെ രണ്ടാംവിള പൊതുവേ മോശമായിരുന്നു. സാധാരണഗതിയിൽ കുട്ടനാട്ടിലെ പാടങ്ങളിൽനിന്നും ഹെക്ടറിന് ശരാശരി 4.5 ടൺ നെല്ലു കിട്ടിയിരുന്നിടത്ത് ഇത്തവണ വെറും 3 ടൺ വച്ചാണു ലഭിച്ചത്. അതുപ്രകാരം, വിളവെടുപ്പുകാലത്തെ നെല്ലിൻെറ വിലവച്ചു കൂട്ടിയാൽ ഒരു ഹെക്ടറിൽനിന്നും 10,800 രൂപയുടെ നെല്ലുവച്ചാണ് കർഷകർക്ക് ഇത്തവണ കിട്ടിയത്. ഇതിൽ ചെലവെത്രയായി എന്നുകൂടി അറിയുമ്പോഴാണ് കുട്ടനാട്ടിലെ നെൽക്കൃഷി ഒരുതരം ഞാണിന്മേൽക്കളിയാവുന്നതിൻെറ പൊരുളഴിയുന്നത്. ഒരു ഹെക്ടറിന് കൃഷിച്ചെലവ് എത്ര കുറഞ്ഞാലും 10,000 രൂപയാകുമെന്ന് കർഷകർ പറയുന്നു. ഇത്രയും രൂപ മുടക്കി അദ്ധ്വാനിച്ചു കാത്തിരിക്കുമ്പോഴാണ് 10,800 രൂപ വരുമാനമുണ്ടായത്. ഹെക്ടറിന് 800 രൂപ ലാഭം! (ഈ ചെലവുകൾ ഇനിയും വർദ്ധിക്കാനിരിക്കുന്നതിൻെറ സൂചനയാണ് ഈയിടെ ഫാക്ട് രാസവളങ്ങളുടെ വില വീണ്ടും വർദ്ധിപ്പിച്ചത്.)

ഒരുപക്ഷേ, കേരളത്തിലെ കാർഷികവിളകളിൽ വിലയുടെ വർദ്ധനവിൻെറ കാര്യത്തിൽ ഏററവും കൂടുതൽ പിന്തള്ളപ്പെട്ടുപോകുന്നത് നെല്ലുതന്നെയായിരിക്കാം. 1965-66 കാലയളവു മുതൽ 1986-87 വരെ വിവിധ കാർഷികവിലകളുടെ വിപണന വിലയിലുണ്ടായിട്ടുള്ള മാററം നല്കുന്ന ചിത്രം വ്യക്തമാക്കും, നമ്മുടെ നാട്ടിൽ എന്തുകൊണ്ട് നെൽക്കൃഷി കുറഞ്ഞുവരുന്നു എന്നതിൻെറ ഒരു പ്രധാന കാരണം. എന്തുകൊണ്ട് കുട്ടനാട്ടിലെ കർഷകർ തങ്ങളെത്രകാലം ഈ നെൽക്കൃഷിയെന്ന ഭാരം ചുമക്കണമെന്ന് ആശങ്കപ്പെടുന്നതിൻെറയും കാരണം ഈ സ്ഥിതിവിവരക്കണക്കിലുണ്ട്. മേൽ സൂചിപ്പിച്ച 22 വർഷംകൊണ്ട് റബ്ബറിൻെറ വിലയിൽ 328.7 ശതമാനം വർദ്ധനവുണ്ടായിട്ടുണ്ട്. ഈ കാലയളവിൽ തേങ്ങയുടേയും



മെതിക്കളത്തിലേക്ക്—ഇനി എത്രനാൾ?

കശുവണ്ടിയുടേയും വിലയിൽ യഥാക്രമം 556 ശതമാനവും, 1381 ശതമാനവും വർദ്ധനവാണുണ്ടായത്. ഇഞ്ചിക്ക് 438.64 ശതമാനവും വാഴപ്പഴത്തിൻെറ കാര്യത്തിൽ ഇത് 500.34 ശതമാനവുമായിരുന്നു. എന്നാൽ അരിയുടെ വിലയിൽ വെറും 182.33 ശതമാനം വർദ്ധനവു മാത്രമാണുണ്ടായത്. എന്നാൽ രാസവളം, കീടനാശിനി, കൂലിച്ചെലവ് ഇതിലൊക്കെ ഉണ്ടായ വർദ്ധനവ് ഭീമവും. ഇപ്പോൾത്തന്നെ കുട്ടനാട്ടിലെ സ്ത്രീത്തൊഴിലാളികളുടെ കൂലി 19 രൂപയായിരുന്നത് 30 രൂപയായി സർക്കാർ നിശ്ചയിച്ചത് (ആണുങ്ങൾക്കിത് 40 രൂപയാണ്) തങ്ങളെ വീണ്ടും വീണ്ടും കൃഷിചെയ്യണോ, വേണ്ടയോ എന്നാലോചിക്കാൻ പ്രേരിപ്പിക്കുന്നു എന്നാണ് കർഷകർ പറയുന്നത്. ഈ കൂലി കൊടുത്തിട്ടുപോലും കൃഷിയുടെ ഏററവും നിർണ്ണായകഘട്ടത്തിൽ (കൊയ്ത്ത് മുതലാ പണികൾക്ക്) ആവശ്യത്തിനു തൊഴിലാളികളെ കിട്ടാനുമില്ല.

അപ്പോൾ, എന്തെങ്കിലും കാരണമുണ്ടായാൽ കുട്ടനാടൻ കർഷകന് ആദ്യം ഉപേക്ഷിക്കാവുന്നത് നെൽക്കൃഷിയാണെന്നു വരുന്നു. സബ്സിഡികളുടെ മേലുള്ള ഒരുതരം മലക്കംമറിച്ചിലായി അവർക്ക് കൃഷി തോന്നുന്നതിൽ അത്ഭുതമില്ല. കഴിഞ്ഞവർഷം, വൈദ്യുതച്ചാർജ്ജ് (കാർഷികാവശ്യത്തിന് വെള്ളം പമ്പുചെയ്യാൻ നല്കുന്ന വൈദ്യുതി) യൂണിററിന് 12 പൈസ എന്നത് 40 പൈസയായി ഉയർത്താൻ തീരുമാനമെടുത്തപ്പോൾ, വടക്കൻ കുട്ടനാട്ടിലെ കർഷകർ നല്കിയ മുന്നറിയിപ്പ് 35000 ഹെക്ടർ നിലം തങ്ങൾ തരിശിടും എന്നായിരുന്നു!

കൃഷിയെസംബന്ധിച്ച് ലോകത്താകമാനം സംഭവിച്ചുകൊണ്ടിരിക്കുന്ന മാററത്തെ കുട്ടനാടൻ കർഷകർ അവഗണിക്കണം എന്നു ശഠിക്കുന്നതിൽ അർത്ഥമില്ല. പരിഷ്കൃതമായ എല്ലാ അർത്ഥത്തിലും നാമിന്ന് കൃഷിയെ ഒരു രണ്ടാംകിട ഏർപ്പാടായി പരിഗണിക്കുമ്പോൾ, കർഷകർ മാത്രം അതിൻെറ മഹത്ത്വം നല്കുന്ന ഭാരവും പേറി, നഷ്ടം സഹിച്ച്, കൃഷിയെ നിലനിർത്തിക്കൊള്ളണം എന്നു നിർബ്ബന്ധിക്കാനാവില്ല. നമ്മുടെ സമകാലിക സംസ്കാരം കാർഷികമല്ല. ലോകം മുഴുവൻ ഇന്ന് വ്യാവസായിക ലോകത്താൽ ചൂഷണം ചെയ്യപ്പെടുന്ന ഒരു മേഖലയാണ് കൃഷി. കർഷകർ ചൂഷണം ചെയ്യപ്പെട്ടുകൊണ്ടിരിക്കുകയാണ്. അമേരിക്കയിലായാലും ഫ്രാൻസിലായാലും നമ്മുടെ നാട്ടിലായാലും അതിനു വ്യത്യാസമില്ല. അപ്പോൾ മണ്ണുപേക്ഷിക്കപ്പെടുക സ്വാഭാവികം മാത്രം. ഇന്ന്, അതോർത്തു ദുഃഖിക്കാൻ 'പൊന്തൻ മാട'മാരെങ്കിലുമുണ്ട്. നാളെയോ?

## പ്രഹരമേല്ക്കുന്ന പരിസ്ഥിതി

തണ്ണീർമുക്കം ബണ്ടിനെക്കുറിച്ചു ചിന്തിക്കുമ്പോൾ, കുട്ടനാട്ടുകാരുടെ മനസ്സിൽ ആദ്യമെത്തുന്നത് വിഷപ്പാമ്പുകളെപ്പററിയുള്ള ഭീതിജനകമായ ഓർമ്മയാണ്. 'ബണ്ടു വന്നതോടെ പാമ്പും വന്നു' എന്നാവും ഇതിനെ സംബന്ധിച്ച അവരുടെ വെളിപ്പെടുത്തൽ. പണ്ടിവിടെ നീർക്കോലികളടക്കമുള്ള നിരുപദ്രവകാരികളായ ജീവികളേ ഉണ്ടായിരുന്നുള്ളൂ. ഇപ്പോൾ കുട്ടനാട്ടിൽ വിഷപ്പാമ്പുകളും പ്രത്യക്ഷപ്പെട്ടു തുടങ്ങിയിരിക്കുന്നു എന്നതാണ്, മേൽ സൂചിപ്പിച്ച പ്രസ്താവനയുടെ വിവക്ഷ.

ഇതിലെത്ര വാസ്തവമുണ്ടെങ്കിലും, കുട്ടനാട്ടുകാർക്ക് തണ്ണീർമുക്കം ബണ്ട് അവരുടെ നിർഭാഗ്യങ്ങളുടെ തുടക്കമാണ്. കുട്ടനാടിൻെറ പാരിസ്ഥിതിക വ്യൂഹത്തെ അത്രകണ്ട് അപകടകരമായി ഈ റഗുലേററർ സ്വാധീനിക്കുകയുണ്ടായി. ബണ്ടു മാത്രമല്ല, കുട്ടനാടൻ പരിസ്ഥിതിയെ താറുമാറാക്കിയത്. പതിററാണ്ടുകളായി തുടർന്നുവന്ന അനേകം പ്രവർത്തനങ്ങൾ മുഖേന പ്രകൃതിക്കുണ്ടായ ആഘാതങ്ങളത്രയും, ശരവേഗത്തിൽ പുറത്തുവരാൻ ബണ്ട് ഒരു നിമിത്തമായി എന്നു മാത്രം.

കഴിഞ്ഞ ഒരുനൂററാണ്ടു കാലംകൊണ്ട്, വേമ്പനാട്ടുകായലിൻെറ വിസ്തീർണ്ണം 70 ശതമാനം കണ്ടു കുറയുകയുണ്ടായി. കഴിഞ്ഞ നൂററാണ്ടിൽ നമ്മുടെ സംസ്ഥാനത്ത് ആകെയുണ്ടായിരുന്ന 70000 ഹെക്ടർ വിസ്തൃതിയുള്ള കണ്ടൽവനങ്ങളിൽ ഏറിയപങ്കും ,വേമ്പനാട്ടുകായൽ മേഖലയിലായിരുന്നു. ഇന്ന് ആകെ കേരളത്തിൽ അവശേഷിക്കുന്നത് വെറും 100 ഹെക്ടർ കണ്ടൽക്കാടുകൾ മാത്രമാണ്. (കുമരകം ടൂറിസ്ററ് കോംപ്ളെക്സിനടുത്താണ് ഇതിൽ വലിയൊരു ഭാഗം ഇപ്പോഴുള്ളത്.) ഇത് കുട്ടനാടിൻെറ പരിസ്ഥിതിത്തകർച്ചയുടെ അടിസ്ഥാനമായി മാറി.

വികസനം എന്ന മാസ്മരികതയ്ക്കു വഴങ്ങി, പരിസ്ഥിതി പ്രശ്നങ്ങളെ പരമാവധി ലഘൂകരിച്ചു കണ്ടുകൊണ്ട് 1955-ൽ നിർമ്മാണമാരംഭിക്കുകയും ഇപ്പോൾ പൂർത്തിയാവുകയും ചെയ്ത ആലപ്പുഴ-ചങ്ങനാശ്ശേരി റോഡും, ഇതിൻെറ ഉപറോഡുകളുമാണ് കുട്ടനാടൻ പരിസ്ഥിതിയെ തകിടംമറിക്കുന്നതിൽ ഏററവും പ്രകടമായ പങ്കുവഹിച്ചതെന്ന് അനുമാനിക്കപ്പെടുന്നു.

ഇതൊക്കെയാണെങ്കിലും, കുട്ടനാടൻ പരിസ്ഥിതിയിലെ ഘടകങ്ങൾ പ്രകടമായി പ്രശ്നങ്ങൾ സൃഷ്ടിക്കാനാരംഭിച്ചത് തണ്ണീർമുക്കം റഗുലേററർ പ്രവർത്തനം ആരംഭിച്ചതോടെയാണ്. 1955-ൽ നിർമ്മാണമാരംഭിച്ചുവെങ്കിലും, മൂന്നിൽ രണ്ടുഭാഗം പൂർത്തിയാക്കി, ബാക്കി ഭാഗം മണലും ചെളിയും വച്ചടച്ചാണ് 1974-ൽ ബണ്ടിൻെറ പ്രവർത്തനം ആരംഭിക്കുന്നത്. തണ്ണീർമുക്കം ബണ്ട് വിഭാവനം ചെയ്തതുതന്നെ, കുട്ടനാടിൻെറ വികസനത്തിനുള്ള ആണിക്കല്ല് എന്ന നിലയ്ക്കായിരുന്നു. വേനൽക്കാലത്ത് നദികളിലെ നീരൊഴുക്കു കുറയുമ്പോൾ, കടലിൽനിന്നും വേമ്പനാട്ടുകായലിലൂടെ കുട്ടനാട്ടിൽ ഉപ്പുവെള്ളം കയറുന്നതു തടഞ്ഞ്, കുട്ടനാട്ടിലെ മുഴുവൻ പ്രദേശത്തും രണ്ടാംകൃഷി കാര്യക്ഷമമായി നടത്തുക എന്നതായിരുന്നു ബണ്ടിൻെറ പ്രധാന ഉദ്ദേശ്യം. പക്ഷേ, ഇങ്ങനെയൊരു ലക്ഷ്യത്തിനുവേണ്ടി മാത്രം, കുട്ടനാടൻ പരിസ്ഥിതിയുടെ അടിത്തറ മാന്തുന്ന ഒന്നായിരുന്നു ഈ ബണ്ടെന്ന്, നാട്ടുകാർക്ക് അനുഭവത്തിലൂടെ ബോദ്ധ്യപ്പെടാൻ പിന്നെയും വർഷങ്ങൾ വേണ്ടിവന്നു.

പുതിയ രീതിയിൽ കൃഷിയാരംഭിച്ചതോടെ, കീടബാധയും കളകളും രോഗങ്ങളും കുട്ടനാടിൻെറ കാർഷികമേഖലയെ ഒരു ശാപംപോലെ ഗ്രസിക്കാൻ തുടങ്ങി. (എല്ലായിടത്തും കൃഷിയാരംഭിച്ചതോടെ കീടങ്ങൾ ഒരുസ്ഥലത്തുനിന്നും മററു സ്ഥലങ്ങളിലേക്കു പെരുകി വ്യാപിച്ചതാണ് വർദ്ധിച്ച കീടബാധയ്ക്കു കാരണമായത്. നേരത്തേ കീടങ്ങളും കളകളും കുറേയൊക്കെ ഉപ്പുവെള്ളത്തിൽ നശിക്കുമായിരുന്നു.) ഇതിനനുസരിച്ച് കീടനാശിനികളുടേയും കളനാശിനികളുടേയും ഉപയോഗം ഭീമമായി വർദ്ധിക്കാൻ തുടങ്ങി. രണ്ടാം കൃഷിയെന്നതുതന്നെ ലാഭകരമല്ലാത്ത ഒരേർപ്പാടായി മാറി.



ആയുസ്സു കുറയുന്ന കാർഷികവൃത്തി

ഉപയോഗിക്കുന്ന കീടനാശിനികളത്രയും, പാടങ്ങളിൽനിന്നു തോടുകളിലേക്കും ആററിലേക്കും പമ്പുചെയ്തുവിട്ടും ഏതാണ്ട് 45 ശതമാനം കുട്ടനാട്ടുകാരും മലമൂത്ര വിസർജ്ജനം നടത്തുന്നത് വീട്ടിനടുത്തുള്ള തോടുകളിലേക്കായതിനാൽ, വളരെയേറെ മനുഷ്യമാലിന്യങ്ങളും പേറേണ്ടിവരുന്നു കായലിന്. ചകിരി ചീയിക്കുന്ന മലിനമായ വെള്ളവും ഒഴുകിയെത്തുന്നത് കായലിലേക്കുതന്നെ. ''ഒരു പട്ടി ചത്താലും ഞങ്ങളതിനെ കുഴിച്ചുമൂടില്ല'', ഒരു കുട്ടനാട്ടുകാരൻ അറിയിക്കുന്നു, ''ആററിലേക്കു വലിച്ചെറിയും.'' അങ്ങനെ വർഷത്തിൽ അധികസമയവും അടഞ്ഞുകിടക്കുന്ന തണ്ണീർമുക്കം ബണ്ട് തടഞ്ഞുനിർത്തിയിരിക്കുന്ന കുട്ടനാട്ടിലെ ജലം, വേനൽക്കാലമാവുന്നതോടെ മലിനീകരിക്കപ്പെട്ട് തൊടാൻപോലും അറയ്ക്കുന്ന തരത്തിലാവുന്നു.

സ്വാഭാവിക പരിസ്ഥിതിയിൽ കുട്ടനാട്ടിലുണ്ടായിരുന്ന അനേകം ജലജീവികൾ അന്യംനിന്നു. ലഭിച്ചിരുന്ന മത്സ്യത്തിൻെറ അളവ് അപകടകരമായി കുറഞ്ഞു. ചെമ്മീനിൻെറ ലഭ്യത തീരെയില്ലാതായതോടെ, മത്സ്യബന്ധനത്തെ മാത്രം ആശ്രയിച്ചു കഴിഞ്ഞിരുന്ന ആയിരക്കണക്കിനാളുകളുടെ ജീവിതം വഴിമുട്ടി. കുട്ടനാട്ടിലെ കായലുകളിൽനിന്നു മാത്രം ലഭിച്ചിരുന്ന ആററുകൊഞ്ചടക്കമുള്ള അനേകം മത്സ്യ ഇനങ്ങൾ കണി

കാണാൻകൂടി ഇല്ലാതായി.

തണ്ണീർമുക്കം റഗുലേറർ, കുട്ടനാടൻ പരിസ്ഥിതിയെ ബാധിച്ചത് എങ്ങനെയെന്നറിയാൻ, ആററുകൊഞ്ചിൻെറ (കാലൻകൊഞ്ച് എന്നും പേരുണ്ട്) നിലനില്പിന് ഇതെങ്ങനെ ഭീഷണിയായി എന്നറിഞ്ഞാൽ മാത്രം മതി. (ഏതാണ്ട് 90 ഗ്രാം തൂക്കമുണ്ടാവും ഒരു കൊഞ്ചിന്; ഇപ്പോൾ കിലോഗ്രാമിന് 450 രൂപയാണ് ആററുകൊഞ്ചിൻെറ വില.) ഈ കൊഞ്ചിനു വളരാൻ 10–15 പി.പി.ടി (പാർട്ട്സ് പെർ തൗസൻഡ്) ഉപ്പുരസമുള്ള വെള്ളം വേണം. വളർച്ചയെത്തിയ കൊഞ്ചുകൾ മുട്ടയിടാനും പ്രജനനത്തിനുമായി, കുട്ടനാടിൻെറ മുകൾഭാഗങ്ങളിൽനിന്നും ദേശാടനം നടത്തും; ശുദ്ധജലവും ഉപ്പുവെള്ളവും കൂടിച്ചേരുന്ന വേമ്പനാട്ടുകായലിലെ വൈക്കം, വെച്ചൂർ ഭാഗങ്ങളിലേക്ക്. സെപ്തംബർ മാസത്തിലാണ് ഈ യാത്ര. തണ്ണീർമുക്കം ബണ്ട് നിർമ്മിച്ചിട്ടുള്ളത് വേമ്പനാട്ടുകായലിൻെറ ഏററവും വീതി കുറഞ്ഞ തണ്ണീർമുക്കത്തിനും വെച്ചൂരിനുമിടയ്ക്കുള്ള സ്ഥലത്താണ്. നവംബർ മാസത്തിൽ ബണ്ട് അടയ്ക്കും. അതുകൊണ്ട് പ്രജനനത്തിനായി ബണ്ടു കടന്നുപോയ കൊഞ്ചുകൾക്ക് തിരികെ വരാൻ സാധിക്കില്ല. വർഷങ്ങളോളം ഈ പ്രക്രിയ ആവർത്തിക്കപ്പെടുമ്പോൾ ഒരു ജീവിവർഗ്ഗത്തിന് നശിക്കയല്ലാതെ മററു മർഗ്ഗമില്ലാതെ വരുന്നു.

1948-ൽ സി.ഡി ജോൺ നടത്തിയ പഠനത്തിൽ കുട്ടനാടൻ തടാകങ്ങളിൽ 32 ഇനം മത്സ്യങ്ങളെ കണ്ടെത്തിയതായി പറയുന്നു. ഇവയിൽ എത്രയെണ്ണം ഇന്ന് അവശേഷിച്ചിട്ടുണ്ടെന്ന് പഠനവിഷയമാക്കേണ്ടതാണ്. പഴയ തലമുറയിലെ ഏതു കുട്ടനാട്ടുകാരൻെറയും ബാല്യകാലസ്മരണകളുടെ ഏററവും നിറമുള്ള സമയമാവും, അവൻ വെള്ളം കയറിയ പാടങ്ങളിൽ മത്സ്യം പിടിക്കാൻ അലഞ്ഞിരുന്ന ദിനങ്ങൾ. ഒററാലുവച്ച് ചെമ്മീനിനെ പിടിക്കുന്നതെങ്ങനെയെന്ന് അയാൾ ആവേശപൂർവ്വം വിവരിക്കും. ചാട്ടുളി എങ്ങനെയാണുപയോഗിക്കുക, വീശുവല ഉപയോഗിക്കുന്ന കാര്യം, പാടങ്ങളിൽനിന്നും മത്സ്യത്തെ വെട്ടിപ്പിടിക്കാൻ വേണ്ട പ്രായോഗികജ്ഞാനം... ഇങ്ങനെ നൂറുനൂറു കാര്യങ്ങൾ സംസാരിക്കാൻ മാത്രം അന്ന് ഈ തടാകങ്ങൾ സമ്പന്നമായിരുന്നു. പക്ഷേ, ഇന്ന്... തങ്ങളുടെ നല്ലകാലം നഷ്ടപ്പെട്ടതായി വിലപിക്കുന്ന 21000 മത്സ്യത്തൊഴിലാളികൾ കുട്ടനാട്ടിലുണ്ടെന്ന് കണക്കുകൾ കാണിക്കുന്നു—ഇന്നുവരെ, വികസനമെന്ന ലേബലിൽ കുട്ടനാട്ടിൽ അരങ്ങേറിയ ഒരൊററ പദ്ധതിയിൽപ്പോലും ഈ മത്സ്യത്തൊഴിലാളികളെ പരിഗണിച്ചിട്ടില്ല എന്ന കാര്യം നമ്മുടെ ആസൂത്രണ വിദഗ്ദ്ധന്മാരുടെ ദീർഘവീക്ഷണത്തെ വെളിവാക്കുന്നു!

നവംബർ മാസത്തോടെ അടയ്ക്കുകയും, മാർച്ച് അവസാനം കൃത്യമായി തുറക്കുകയും ചെയ്യുക എന്നതായിരുന്നു തണ്ണീർമുക്കം ബണ്ട് ആസൂത്രണം ചെയ്തവർ നിർദ്ദേശിച്ചിരുന്നത്. അതിലൂടെ ഒരുപരിധിവരെ പരിസ്ഥിതിക്കു കോട്ടംതട്ടാതെ രണ്ടാംകൃഷി കുട്ടനാട്ടിൽ സാദ്ധ്യമാക്കാം എന്നായിരുന്നു കണക്കുകൂട്ടൽ. എന്നാൽ വെള്ളത്തിൻെറ ഭീഷണിയില്ലാതെ എപ്പോൾ വേണമെങ്കിലും കൃഷിയിറക്കാമെന്നായതോടെ, വർഷത്തിലെല്ലാക്കാലത്തും ഏതെങ്കിലും പാടശേഖരത്തിൽ നെല്ലു വിളയാറായി ഉണ്ടാവും എന്നുവന്നു. ബണ്ട് നിശ്ചിത സമയത്തു തുറന്നാൽ, കൃഷി നശിക്കും എന്ന സ്ഥിതിയായി. കർഷകരുടെ ഭാഗത്തുനിന്നുണ്ടായ സമ്മർദ്ദംമൂലം ബണ്ട് മാർച്ചുമാസത്തിൽ തുറക്കാൻ ജില്ലാ അധികാരികൾക്കു കഴിയാതെ വന്നു. അങ്ങനെ തണ്ണീർമുക്കം ബണ്ടു തുറക്കുന്നത് ജൂണിലായി! എട്ടുമാസക്കാലം കടലും കായലും തമ്മിലുണ്ടായിരുന്ന നാഭീനാളബന്ധങ്ങളെയൊക്കെ തകിടംമറിച്ചുകൊണ്ട് എല്ലാ വർഷവും ബണ്ട് അടഞ്ഞുകിടന്നു. ടൺകണക്കിന് കീടനാശിനി കലർന്ന വെള്ളവും, മനുഷ്യമാലിന്യങ്ങളും; കൂടാതെ കോട്ടയം, പത്തനംതിട്ട ജില്ലകളിലെ റബ്ബർത്തോട്ടങ്ങളിലടിക്കുന്ന തുരിശും കീടനാശിനികളും പുതുവെള്ളത്തിൽ കലർന്ന് കുട്ടനാട്ടിലെത്തി കെട്ടിനിന്നു. അങ്ങനെ ലോകത്തിലെ ഏററവും മലിനീകരിക്കപ്പെട്ട നീർപ്രദേശങ്ങളിലൊന്നായി കുട്ടനാട് രൂപാന്തരപ്പെട്ടു.

ഏതാണ്ട് പതിനഞ്ചു വർഷക്കാലം, അതിലോലമായ ഒരു പരിസ്ഥിതിവ്യൂഹത്തിന് ഇത്തരം അവസ്ഥ നേരിടേണ്ടി വരുന്നതിൻെറ പ്രത്യാഘാതം കഴിഞ്ഞ വർഷങ്ങളിൽ കുട്ടനാട് അനുഭവിച്ചറിയുകയായിരുന്നു. കുട്ടനാട് മാത്രമല്ല, കേരളവും. മത്സ്യരോഗംമൂലം ഒരുവശത്ത് ഇനങ്ങൾ പൊറുതിമുട്ടിയപ്പോൾ, മറുവശത്ത് താറാവുകൾ കൂട്ടത്തോടെ പിടഞ്ഞുമരിക്കാൻ തുടങ്ങി; ഒടുവിൽ നീർക്കോലികളടക്കമുള്ള പാമ്പുവർഗ്ഗത്തിൽപ്പെട്ട ജീവികൾക്കുവരെ കുട്ടനാടൻ ജലാശയങ്ങൾ കൊലക്കളമായി മാറി.

ചീഞ്ഞഴുകിയ വ്രണങ്ങളുമായി ചത്തുപൊങ്ങിയ ഒരു മത്സ്യത്തെയുംകൊണ്ട്, 1991 ആഗസ്ററ് 12-ന് ഒരു മത്സ്യത്തൊഴിലാളി കുമരകത്തെ പ്രാദേശിക ഗവേഷണ കേന്ദ്രത്തിലേക്കു കടന്നുചെല്ലുന്നതോടെയാണ്, കേരളം അന്നുവരെ കണ്ടിട്ടില്ലാത്ത ഒരു മഹാദുരന്തത്തിനു തിരശ്ശീലയുയരുന്നത്. കുട്ടനാടൻ ജലാശയങ്ങൾ ചത്തുപൊങ്ങിയ മത്സ്യങ്ങളെക്കൊണ്ടു നിറഞ്ഞു. കുട്ടനാട്ടിൽ മാത്രമല്ല, കേരളത്തിലെ നൂറുകണക്കിന് ഉൾനാടൻ ജലാശയങ്ങളിലും നദികളിലും; എന്തിന്, തൃശൂരിലെ ചില ഇല്ലങ്ങളുടെ എട്ടുകെട്ടിനുള്ളിലെ കുളങ്ങളിൽപ്പോലും; ചീഞ്ഞു വ്രണമായ ശരീരഭാഗങ്ങളുമായി മത്സ്യങ്ങൾ ചത്തുപൊങ്ങി. ശാപംപോലെ കുട്ടനാട്ടിലെ മത്സ്യത്തൊഴിലാളികളെ ദുരന്തം വേട്ടയാടിയ ദിനങ്ങൾ; നിലനില്പുപോലും ചോദ്യചിഹ്നമായ നാളുകൾ. മത്സ്യം വില്ക്കാനെത്തുന്നവരെ, കുഷ്ഠരോഗികളെയെന്നവണ്ണം, വെറുപ്പോടെ നാട്ടുകാർ ആട്ടിയോടിച്ചു!

മത്സ്യരോഗത്തിൻെറ യഥാർത്ഥ കാരണത്തെപ്പററി വിദഗ്ദ്ധന്മാർക്കിടയിൽ ഇന്നും വിവാദം അവസാനിച്ചിട്ടില്ല; വൈറസ്-ബാക്ടീരിയം വിവാദം! എയ്റോമോനസ് ഹൈഡ്രോഫില്ല എന്ന ബാക്ടീരിയമാണ് രോഗകാരണമെന്ന് ഒരുകൂട്ടർ വാദിക്കുമ്പോൾ, അതല്ല ഒരിനം വൈറസാണ് വില്ലനെന്നു മറെറാരുകൂട്ടം വിദഗ്ദ്ധർ ശക്തിയുക്തം തിരിച്ചടിക്കുന്നു!

മത്സ്യരോഗം ഒരു തുടക്കം മാത്രമായിരുന്നു. കഴിഞ്ഞവർഷം ആദ്യം കുട്ടനാട്ടിലെ വിവിധ ഭാഗങ്ങളിൽ താറാവുകൾ കൂട്ടത്തോടെ പിടഞ്ഞുവീണു മരിച്ചു. 'ഡക്ക് പ്ളേഗ്' എന്നറിയപ്പെടുന്ന രോഗമാണ് ഇതിനു കാരണമെന്നു വിശ്വസിച്ചിരുന്ന വിദഗ്ദ്ധന്മാരുടെ കണക്കുകൾ പിഴച്ചത്, 'ഡക്ക് പ്ളേഗ്' വരാതിരിക്കാൻ പ്രതിരോധ കുത്തിവയ്പ് നല്കിയിരുന്ന താറാവുകളും പുതിയ പ്രതിഭാസത്തിൻെറ ഭാഗമായി കൂട്ടത്തോടെ പിടഞ്ഞുവീണു തുടങ്ങിയതോടെയാണ്. താറാവുകളുടെ പ്രതിരോധശേഷിപോലും നഷ്ടപ്പെട്ടതാണ് ഈ ദുരന്തത്തിനു കാരണമെന്ന് അനുമാനിക്കപ്പെടുന്നു. അതിനു വേണ്ട എല്ലാ ഘടകങ്ങളും കുട്ടനാടിൻെറ പരിസ്ഥിതിയിൽ അടങ്ങിയിരിക്കുന്നു എന്നാണിത് വ്യക്തമാക്കുന്നത്.

ചോദ്യചിഹ്നങ്ങളുയർത്തിക്കൊണ്ട്, ദുരന്തങ്ങൾ ഒന്നൊന്നായി കുട്ടനാട്ടിൽ അരങ്ങേറാനാരംഭിച്ചപ്പോൾ; കുട്ടനാട്ടുകാർക്കുതന്നെ അദ്ഭുതം തോന്നിത്തുടങ്ങി; തങ്ങൾക്കെന്തുകൊണ്ട് രോഗങ്ങൾ വരുന്നില്ല എന്ന്! ഈ അദ്ഭുതം, പല കുട്ടനാട്ടുകാർക്കും മനസ്സിലാക്കാനാവാത്ത ഒരു പ്രതിഭാസമായി മാറിയത് 1993 ജൂൺ അവസാന വാരത്തിലാണ്. കുട്ടനാടിൻെറ, പ്രത്യേകിച്ചും അപ്പർ കുട്ടനാടിൻെറ പല പ്രദേശത്തും പാമ്പുകൾ കൂട്ടത്തോടെ ചത്തുവീഴാൻ തുടങ്ങി. കരയ്ക്കുകയറി, ശാപമേല്പിക്കുന്നതുപോലെ തലതല്ലിയാണ് ആ ജീവികൾ മരിച്ചത്. അമ്പലപ്പുഴ, തകഴി, കരുമാടി, കുമരകം ഭാഗങ്ങളിലാണ് ഈ സർപ്പദുരന്തം കൂടുതലായി അരങ്ങേറിയത്

(തുടരും)





# ആദ്യം തിരുത്തേണ്ടത് കേരള ചരിത്രം

നിത്യചൈതന്യയതി



സംസ്കൃതത്തിൻെറ ധിക്കാരപരമായ ഭാഷ പറയുന്നവനോട് ഇംഗ്ളീഷിൽ ഒന്ന് ഉറച്ചുപറഞ്ഞാൽ അവൻ മിണ്ടാതെയായിപ്പോകും. ഈ പുതിയ പ്രാമാണികത അസ്പൃശ്യരായ ഏവർക്കും നൽകുവാൻ നാരായണഗുരു തീരുമാനിച്ചു. അദ്ദേഹം പുതിയ ക്ഷേത്രങ്ങളുണ്ടാക്കി. അവിടെയൊക്കെ സ്കൂളുകളുമുണ്ടാക്കി. ക്ഷേത്രത്തിൽ സംസ്കൃതം, സ്കൂളുകളിൽ ഇംഗ്ളീഷ്. അതിൻെറ രണ്ടിൻേറയും ഇടയിലായിട്ട് ചെറുകിട വ്യവസായങ്ങളും. അമ്പലത്തിൽ പൂണൂലില്ലാത്ത പൂജാരി! ഉല്പന്നങ്ങൾ വെളിയിലേക്ക് കയററി അയയ്ക്കത്തക്കവണ്ണം പ്രാഗല്ഭ്യമുള്ള കയററുപായകളും, കയറും, തുണിത്തരങ്ങളും, നേരിയതും മററും ഉണ്ടാക്കുന്ന പുത്തൻ തൊഴിലാളി. പഴയ ആശാൻെറ മകൻ പുതിയ ഇംഗ്ളീഷ് ടീച്ചർ.

ഈ ഏർപ്പാടുകൾ ഒരു ജാതിയിൽ ഒതുങ്ങിനില്ക്കരുതെന്നു കരുതി ഗുരു എല്ലാവരോടുമായി പറഞ്ഞു: ഒരുജാതി, ഒരുമതം, ഒരുദൈവം മനുഷ്യന്.

സംഘടനകൊണ്ട് ശക്തരാകാമെന്ന് ഗുരു പഠിപ്പിച്ചുകൊടുത്തു.

വിദ്യാഭ്യാസം കൊണ്ടുമാത്രമേ സ്വതന്ത്രരാവുകയുള്ളൂ എന്നും.

'അരുളുള്ളവനാണ് ജീവി' എന്നായി പിന്നത്തെ നവാക്ഷരീമന്ത്രം.

നാലായിരം കൊല്ലമായി ഇൻഡ്യയിൽ നിലനിന്ന വിധിനിഷേധങ്ങൾ ഒന്നൊന്നായി പിച്ചിച്ചീന്തി ഗുരു അറബിക്കടലിലെറിഞ്ഞു. ആര്യൻെറ വേദവും ദ്രാവിഡൻെറ തിരുക്കുറളും സമശീർഷം എന്ന് ഗുരു കാണിച്ചുകൊടുത്തു. വേദാന്തത്തിൽ വരുന്ന ഈശാവാസ്യോപനിഷത്ത് മലയാളത്തിലേക്ക് പകർത്തിക്കൊടുത്തു. ആര്യമുന്നേററമോ ദ്രാവിഡമുന്നേററമോ അല്ല ഗുരു നാളെയുടെ നന്മയ്ക്കായി കണ്ടത്; മനുഷ്യൻെറ മുന്നേററമാണ്. അദ്ദേഹത്തിൻെറ ചുററും മണ്ണിൽനിന്ന് മനുഷ്യരുണ്ടായി. ഗുരുവിൻെറ ആശയങ്ങളും ആദർശങ്ങളും ഹൃദയസ്പർശിയായ കാവ്യതല്ലജങ്ങളിൽക്കൂടി പാടിയ കുമാരനാശാൻ കേരളത്തിന് ഒരു പുതിയ സാഹിത്യ ചക്രവാളമുണ്ടാക്കിക്കൊടുത്തു. 'സാഹോദര്യം സർവ്വത്ര' എന്ന് സഹോദരൻ അയ്യപ്പൻ പുതിയ മാനവികതയ്ക്ക് ഒരു മാർഗ്ഗം കണ്ടെത്തി. ടി.കെ.മാധവൻ ഇൻഡ്യൻ നാഷനൽ കോൺഗ്രസ്സിന് അയിത്തോച്ചാടനം മുഖ്യ പരിപാടിയാക്കി. വൈക്കത്ത് തുടങ്ങിവച്ച സത്യാഗ്രഹത്തിൽ മഹാത്മാഗാന്ധിയേയും പങ്കെടുപ്പിച്ചു.

## ദാരിദ്ര്യനിവാരണം

നേരത്തെ പറഞ്ഞ സാമൂഹികതയിൽ നിന്ന് ഭിന്നമാണ് ഇന്നത്തെ നമ്മുടെ ചുററുപാട്. സാമൂഹ്യശാസ്ത്രത്തിലും സാമ്പത്തിക ശാസ്ത്രത്തിലും സാംസ്കാരിക നവോത്ഥാനത്തിലും വിദ്യാഭ്യാസരംഗത്തും

**നാലായിരം കൊല്ലമായി ഇൻഡ്യയിൽ നിലനിന്ന വിധിനിഷേധങ്ങൾ ഒന്നൊന്നായി പിച്ചിച്ചീന്തി ഗുരു അറബിക്കടലിലെറിഞ്ഞു. ആര്യൻെറ വേദവും ദ്രാവിഡൻെറ തിരുക്കുറളും സമശീർഷം എന്ന് ഗുരു കാണിച്ചുകൊടുത്തു.**

അതികായന്മാരായി ഉയർന്ന അനേകംപേർ ഇന്ന് രാജ്യത്തിൻെറ മുൻപന്തിയിൽ നിൽക്കുന്നു. എന്നാലും വാലററത്ത് ഇന്നും ചരിത്രത്തിൻെറ പഴമയെ ഓർമ്മിപ്പിക്കുന്ന ദരിദ്രലക്ഷങ്ങൾതന്നെ. അതുകൊണ്ടാണ് സ്വതന്ത്രഭാരതത്തിന് ഒരു ഭരണഘടന ഉണ്ടാക്കിയപ്പോൾ നാലായിരം വർഷമായി ഇരുട്ടിൽ തള്ളിക്കളഞ്ഞ ആളുകൾക്ക് വെളിച്ചം നൽകുവാനും എണിററുനില്ക്കുവാനും മുന്നേററത്തിൻെറ പാതയിൽ നടക്കുവാനും അത്യന്താപേക്ഷിതമായ വ്യവസ്ഥകൾ വേണമെന്നു തീരുമാനിച്ചത്. അതിനുള്ള വ്യവസ്ഥകൾ പലതും ഉണ്ടാക്കുകയും ചെയ്തു. നമ്മുടെ ഭരണഘടനയിലെ ആർട്ടിക്കിൾസ് 15(4), 16(4), 38, 39(c), 41, 43, 45, 46, 330, 334 എന്നിവ വായിച്ചുനോക്കുക. മററുള്ളവരെക്കൊണ്ട് വായിപ്പിക്കുകയും ചെയ്യുക.

ആർട്ടിക്കിൾ 340-ന് പ്രായോഗികത നൽകുന്നതിനുവേണ്ടി 1953-ൽ അന്നത്തെ ഇൻഡ്യൻ പ്രസിഡൻറ് ഒരു കമ്മീഷനെ നിയമിച്ചു. ഇൻഡ്യാരാജ്യത്ത് സാമൂഹികമായും വിദ്യാഭ്യാസപരമായും ശോചനീയമായ നിലയിൽ ജീവിക്കുന്നവരുടെ അവസ്ഥയെ ആഴത്തിൽ പഠിച്ച് റിപ്പോർട്ടു ചെയ്യുന്നതിനുവേണ്ടി ഏർപ്പെടുത്തിയ ഈ കമ്മീഷൻ വളരെ വിപുലമായിത്തന്നെ ഈ വിഷയം പഠിക്കുകയും 1955 മാർച്ച് 30-ന് റിപ്പോർട്ട് പ്രസിഡൻറിനെ ഏല്പിക്കുകയും ചെയ്തു... ആ പ്രസിഡൻറും പോയ്മറഞ്ഞു; റിപ്പോർട്ടും പോയ്മറഞ്ഞു. പിന്നെ മണ്ഡൽ കമ്മീഷൻ



**ഇന്ത്യയെ നാശത്തിൽ നിന്ന് നാശത്തിലേക്ക് കൊണ്ടുപോകുന്ന മതവും രാഷ്ട്രീയവും**

റിപ്പോർട്ട് വന്നു. അത് ത്രിശങ്കുസ്വർഗ്ഗത്തിലിരിക്കുന്നു.

ഹിന്ദുക്കളുടെ ദേശീയ ധർമ്മം അവരിലേക്കുതന്നെ ഒരു ബൂമറാംഗ്പോലെ തിരിച്ചുവരുന്നു. കഴിഞ്ഞ നാലായിരം വർഷമായി ഹിന്ദുക്കൾ അവരുടെ ജീവിതത്തെ മനുസ്മൃതിയുടേയും പരാശരസ്മൃതിയുടെയും യാജ്ഞവല്ക്യസ്മൃതിയുടെയും ഗൃഹ്യസൂത്രത്തിൻെറയും ആ മാതിരി നിരുത്തരവാദപരമായ ധർമ്മശാസ്ത്രങ്ങളുടെയും കൈയിലേല്പിച്ചുകൊണ്ട് ജീവിക്കുന്നു. ഇതൊക്കെ ജാതിവ്യവസ്ഥയെ നിലനിർത്തുന്നവർക്ക് അനുഗ്രഹഹേതുകമാണ്. ജാതി ഒരവശതയായിത്തീർന്നവർക്ക് നിത്യദാരദ്ര്യവും നിത്യദുഃഖവും എന്നെന്നേക്കുമായി കഴുത്തിൽ കെട്ടിത്തൂക്കിയതുപോലെയുമായി.

ഒരിക്കൽ കോപാകുലനായി മനുസ്മൃതി കത്തിച്ചുകളഞ്ഞ ഡോക്ടർ അംബേദ്ക്കർ തന്നെ. പാർലമെൻറിൻെറ നിയോഗത്തോടെ ഭാരതത്തിൻെറ പുതിയ സനാതനധർമ്മശാസ്ത്രം ഇൻഡ്യൻ ഭരണഘടനയായി എഴുതുവാൻ ഇടയായത് നിശ്ചയമായും

കർമ്മവൈപരീത്യത്താലാണെന്ന് ആൻഡ്രെ ബറനീലെ (Andre Beteille) എഴുതിയിരിക്കുന്നു.

കാക്കാ കാലെൽക്കർ (Kaka Kalelkar) എഴുതിയ പിന്നോക്കസമുദായ (Backward Class) കമ്മീഷൻ റിപ്പോർട്ടിൽ അദ്ദേഹം പറയുന്നു: നമ്മുടെ രാജ്യത്തുള്ള സാമൂഹിക പരിഷ്കർത്താക്കൾ എന്തെല്ലാം നല്ല സ്വപ്നങ്ങൾ കണ്ടിരുന്നോ, അതിൻെറയെല്ലാം ആയിരം മടങ്ങ് തിൻമ ഇവിടത്തെ അഭിജാതൻമാർ, ജീവിതത്തിൽ നിന്ന് പുറംതള്ളപ്പെട്ടിരിക്കുന്ന ജനലക്ഷങ്ങളുടെ നേർക്ക് അടിച്ചേൽപ്പിക്കുന്നതിനെ ലജ്ജയോടെ മാത്രമേ കാണാൻ കഴിയുകയുള്ളു.

സ്വാതന്ത്ര്യലബ്ധിക്കുമുമ്പ്, ജാതി, മേലാളർക്ക് ഒരനുഗ്രഹമായിരുന്നു. അവർക്ക് അധികാരത്തിൻെറ ചെങ്കോൽ പിടിക്കാമായിരുന്നു. എല്ലാ സ്ഥാപനങ്ങളിലും അദ്ധ്യക്ഷ പദവിയിലിരിക്കാമായിരുന്നു. ജോലിയിൽ എപ്പോഴും അവർക്ക് കയററം കിട്ടുമായിരുന്നു. ഇപ്പോൾ നിയമം അതിനെ കർശനമാക്കുന്നു. സംവരണംകൊണ്ട്. ഇതുവരെ കേറിയിട്ടില്ലാത്ത കസേരകളിലേക്ക് പഴയ ഭാഗ്യഹീനൻമാർ അവരോധിക്കപ്പെടുന്നു. അതുകൊണ്ട് ഇപ്പോൾ ഉയർന്ന ജാതിക്കാരൻ പറയുന്നത് ജാതി വേണ്ടാ എന്നാണ്. സംവരണം കിട്ടിത്തുടങ്ങിയ പുതിയ ഭാഗ്യവാൻമാർ പറയുന്നത് ജാതി കളയരുത് എന്നും.

പഴയ അസൂയയുടേയും അവജ്ഞയുടേയും സ്ഥാനത്ത് ഇപ്പോൾ നിരാശയും വൈരാഗ്യബുദ്ധിയും ജനിച്ചിരിക്കുന്നു. നീതിക്കുവേണ്ടി പൊരുതുവാൻ ഉണ്ടാക്കിയ സംഘടനകൾ ഇന്ന് പ്രതികാരത്തിൻെറ ഖഡ്ഗവും ഉയർത്തി നിൽക്കുന്നു. ഇന്ന് അധഃകൃതന് ജാതി അത്യാവശ്യമാണ്. ഇത് രാജ്യത്തിന് ഒരുതരം ദേശീയ സ്കിസോഫ്രേനിയ തന്നെ ഉണ്ടാക്കിയിരിക്കുന്നു. ഒരു ഉദാഹരണം പറഞ്ഞാൽ– ഒരുകാലത്ത്, കേരളത്തിൽ, കൊല്ലും കൊലയും നടത്താൻ അവകാശമുള്ളവരായിരുന്നു നായൻമാർ. അവർ ക്ഷത്രിയർ എന്ന് സ്വയം അവകാശപ്പെട്ടിരുന്നെങ്കിലും ബ്രാഹ്മണർ അവരെ ശൂദ്രരെന്നേ വിളിക്കാറുള്ളു. ഇന്ന് അവർ ഹൈന്ദവ ഏകീകരണത്തിനുവേണ്ടി കിണഞ്ഞുശ്രമിക്കുന്നു. ഒരുജാതി, ഒരുമതം, ഒരുദൈവം എന്നുപറഞ്ഞ ശ്രീനാരായണഗുരുവിൻെറ അനുയായികൾ എന്ന് അവകാശപ്പെടുന്ന എസ്.എൻ.ഡി.പി.യോഗം നേതാക്കൻമാരാകട്ടെ അവരുടെ ഓരോ യോഗാംഗത്തേയും കലർപ്പില്ലാത്ത ഈഴവനാക്കുവാൻ ബദ്ധശ്രദ്ധരായിരിക്കുന്നു. ഇതാണ് നമ്മുടെ പുതിയ സാമൂഹിക മനോരോഗം.

## പദ്ധതികളെല്ലാം ഉപരിപ്ളവം

എവിടെ മനസ്സ് ഭയഭീതമായിരിക്കുന്നുവോ അവിടെ അസ്വസ്ഥത നടമാടുന്നു, വ്യക്തിബന്ധങ്ങളെല്ലാം കാലുഷ്യം നിറഞ്ഞതായിത്തീരുന്നു.

ദീർഘകാല പരിപാടിയെപ്പററി ചിന്തിക്കുവാനോ അവ ഏറെറടുത്ത് പ്രവൃത്തിയിൽ വരുത്തുവാനോ ആർക്കും ക്ഷമയില്ലാത്ത ഒരവസ്ഥയുണ്ടായിരിക്കുന്നു. എല്ലാവർക്കും പ്രതിഫലം ഉടനെ കിട്ടണം. സഹായധനം വേണം. സ്കോളർഷിപ്പ് വേണം. വായ്പ കിട്ടണം. ഭൂമി പതിച്ചുകിട്ടണം. മററുള്ളവരുടെ മുകളിൽ ആധിപത്യം നേടാൻ കഴിയണം... അതിനുവേണ്ടി മാത്രം രാഷ്ട്രീയത്തെ കൈകാര്യം ചെയ്യണം. അല്പമാത്രമായ ലാഭത്തിനുവേണ്ടി ഏതു വിട്ടുവീഴ്ചയ്ക്കും തയ്യാർ. എന്തു കോഴ വേണമെങ്കിലും കൊടുക്കാൻ തയ്യാർ...!

മുദ്രാവാക്യങ്ങൾ പറയുമ്പോൾ എല്ലാവരും വിശാലഹൃദയൻമാരാണ്; മതേതരത്വത്തിൽ വിശ്വസിക്കുന്നവരാണ്. ജനാധിപത്യത്തെ നിലനിർത്തുവാൻ കൊതിക്കുന്നവരാണ്. അതിൽത്തന്നെ രണ്ട് മുഖ്യവാദികളുണ്ടെന്നു മാത്രം. ഒരുകൂട്ടർ, സാമ്പത്തിക സംവരണം ഇല്ലാതിരിക്കുന്നിടത്തോളം കാലം ഈ രാജ്യത്തിന് പുരോഗതിയില്ല, അതുകൊണ്ട് ആർത്ഥികമായ സമത്വം കൈവരുത്തുന്നതിനുവേണ്ടി ഉൽപ്പാദനരംഗത്ത് ഏവരും ഒത്തുചേർന്ന് ഒന്നിച്ച് ഉല്പാദിപ്പിച്ച് ഏവർക്കും വേണ്ടി വിതരണം ചെയ്യണം എന്ന് വാദിക്കുന്നു. ഇത് നിശ്ചയമായും അഭികാമ്യമായ ഒരു ആശയമാണ്. അതിനെ വേണമെങ്കിൽ സോഷ്യലിസം എന്നുവിളിക്കാം. എന്നാൽ, മനുഷ്യൻ, എന്നും പ്രാകൃതമായ സ്വാർത്ഥബുദ്ധി നിലനിർത്തുന്നവനായതുകൊണ്ട് തൻെറ പ്രവൃത്തിയിൽക്കൂടി ഉണ്ടാക്കുവാൻ കഴിയുന്ന ലാഭം തനിക്കുതന്നെ വേണം, തൻെറ കുടുംബത്തിനുതന്നെ ലഭിക്കണം എന്നുകരുതുന്നിടത്ത് ത്യാഗം വരിക്കാൻ അവൻ അസമർത്ഥനായിപ്പോകുന്നു. ത്യാഗമാണ് അവൻെറ മാർഗ്ഗമെന്ന് ഉറക്കെ പറയുന്നു. എന്നാൽ ഭോഗമാണ് അവൻെറ ജീവിതശൈലി. ത്യാഗത്തിൻെറ പേരിൽ പിതാവ് അത്യുന്നതനായ നേതാവായിരിക്കുമ്പോൾത്തന്നെ മക്കൾ ആ വിലാസത്തിലൂടെ കോടീശ്വരൻമാരായിത്തീരുന്നു. ഇത് ഭാരതത്തിലെ ഓരോ സംസ്ഥാനത്തിലേയും ഉന്നതൻമാരുടെ ഗാർഹിക ചരിത്രം നമ്മോട് വിളിച്ചുപറയുന്നതാണ്.

ഇനിയും ഒരു പക്ഷമുള്ളത്, ഇവിടത്തെ എല്ലാ പതനത്തിനും ദാരിദ്ര്യത്തിനും ലോകരാഷ്ട്രങ്ങളിൽനിന്നുള്ള അവജ്ഞയ്ക്കും കാരണം ഇൻഡ്യാക്കാരന് അവൻെറ ദേശീയതയെ സ്നേഹിക്കാൻ കഴിയാത്തതാണ് എന്ന വാദക്കാരാണ്. അവർ പറയുന്നു: 'നാം ആദ്യമായും അവസാനമായും ഭാരതീയരാണ്; നമ്മൾ ഭാരതീയ ജനതയാണ്; ഈ രാജ്യത്തിന് അതിൻേറതായ ആദ്ധ്യാത്മികമായ അടിവേരുകളുണ്ട്; അതിൻെറ ധാർമ്മിക വ്യവസ്ഥകളുണ്ട്. നാം അതിനെയൊക്കെ പാലിക്കാത്തതാണ് നമ്മുടെ പതനത്തിനു കാരണം.'

രാഷ്ട്രീയരംഗത്തു നോക്കിയാൽ നാം കാണുന്നത് ഇന്ദിരാഗാന്ധിയുടെ പേരുകൂടി ചേർന്ന നാഷണൽ കോൺഗ്രസ്സ്, ഭാരതീയ ജനതാപാർട്ടി (ആർ.എസ്.എസ്.സമേതം), ഇൻഡ്യൻ കമ്മ്യൂണിസ്ററ് പാർട്ടി, പോരെങ്കിൽ ഇൻഡ്യൻ കമ്മ്യൂണിസ്ററ് പാർട്ടി (മാർക്സിസ്ററ്)–ഇതൊക്കെയാണ്. എന്നാൽ ഈ ഓരോ പാർട്ടിയുടേയും നേതൃത്വം അന്വേഷിക്കുന്നത് ഹിന്ദുത്വത്തിൻെറ പേരിലുള്ള പഴയ മേധാവിത്വത്തെ എങ്ങനെ തങ്ങൾക്ക് തരപ്പെടുത്തിയെടുക്കാം എന്നാണ്. ഇവരെല്ലാം ആദ്യം പറഞ്ഞുതുടങ്ങുമ്പോൾത്തോന്നും ഇൻഡ്യ രക്ഷപ്പെടാൻ പോകുന്നു, ജനങ്ങൾക്ക് നീതിബോധം വരാൻ പോകുന്നു എന്ന്. എന്നാൽ ഏത് നിയമമായാലും ഏത് ഭൂപരിഷ്കരണനിയമം കൊണ്ടുവന്നാലും സർക്കാറിൻെറ കൈയിലാകുന്നതോടെ അതെല്ലാം ഒരായിരം ഒത്തുതീർപ്പുകളോടുകൂടി നിരർത്ഥകമായിപ്പോകുന്നു.

ജനാധിപത്യം വിജയിക്കണമെങ്കിൽ ആദ്യം ജനമുണ്ടാവണം. എന്നാൽ എൻെറ അയല്ക്കാരനും ഞാനും ഒരു ജനമല്ല. അവൻ പ്രാർത്ഥിക്കുന്ന പ്രാർത്ഥനയല്ല ഞാൻ ചൊല്ലുന്നത്. അവൻെറ വിശ്വാസപ്രമാണങ്ങളല്ല എൻെറ വിശ്വാസപ്രമാണം. അവൻെറ വിശുദ്ധ ജനങ്ങളല്ല എൻെറ വിശുദ്ധജനം. അവൻെറ ജീവിതലക്ഷ്യമല്ല എൻെറ ജീവിതലക്ഷ്യം–ഇതാണ് ഇവിടെ ഓരോരുത്തരുടേയും മനസ്സിലുള്ള ചിന്തകൾ. മദ്യശാലയിൽ ഒന്നിച്ചുചേരുമെങ്കിലും ആരാധനാസ്ഥലത്ത് അടുത്തുവരാൻ പാടില്ല! ഇത്ര അകൽച്ചയുള്ള വിരോധികളുടെ രാജ്യത്ത് എങ്ങനെ ജനാധിപത്യമുണ്ടാവാനാണ്?! പ്രത്യുത, ആ വാക്ക് എന്തിനും ഒരു മായാമറയാണെന്നുമാത്രം. വ്യാജഡോക്ടർമാരും വ്യാജഡോക്ടറേററുകാരും വ്യാജമദ്യമുണ്ടാക്കുന്നവരും വ്യാജലൈസൻസ് കാണിക്കുന്നവരും കള്ളപ്പണമടിക്കുന്നവരും നിറഞ്ഞിരിക്കുന്ന ഈ ലോകത്ത് ജനാധിപത്യമോ സോഷ്യലിസമോ മാത്രം എങ്ങനെ വ്യാജമല്ലാതാകും?

## അവസാനമായി

ഇവിടെ ഞാൻ പറഞ്ഞ അഭിപ്രായങ്ങളെല്ലാം മതാഭാസങ്ങളേയും രാഷ്ട്രീയ ആഭാസങ്ങളേയും വികല ദർശനങ്ങളേയും എടുത്തുകാട്ടുന്നതാണെങ്കിലും നാളെ ഇവിടെ ഒരു പുതിയ ജനത ഉണ്ടാകുമെന്നും ഈ രാജ്യത്തിന്, ലോകത്തിനുതന്നെ മാതൃകയാകാൻ കഴിയും എന്നും ആണ് എൻെറ വിശ്വാസം.

നമ്മുടെ ഇപ്പോഴത്തെ രാഷ്ട്രീയതയുടെ മാനങ്ങൾ മാറണം. വിദ്യാഭ്യാസത്തിൻെറ രീതി മാറണം. പാശ്ചാത്യമായിത്തീർന്ന നമ്മുടെ വ്യവസ്ഥകളെയെല്ലാം പുനഃപരിശോധിക്കേണ്ടിയിരിക്കുന്നു. പണത്തിൻെറ ഊററത്തിനുവേണ്ടി സ്വന്തം ജീവിതത്തേയും മററുള്ളവരുടെ ജീവിതത്തേയും ബലികഴിക്കുന്ന പെരുമാററച്ചിട്ടകളെ എന്നേക്കുമായി തിരുത്തേണ്ടിയിരിക്കുന്നു. മതം പുരോഹിതൻെറ മേൻമയെ വളർത്താനുള്ളതാവരുത്. അത്, സഹോദര സംഘങ്ങളെ താഴ്ത്തിക്കെട്ടുന്നതോ, ശക്തിപ്രകടനം കാട്ടി മററുള്ളവരിൽ ഭയഭീതിയുണ്ടാക്കുന്നതോ ആയിക്കൂടാ.

എല്ലാം ഇനി ആദ്യംമുതൽ തുടങ്ങേണ്ടിയിരിക്കുന്നു. ഭാരതത്തിൻെറ ചരിത്രാതീതകാലം മുതൽ ഇങ്ങോട്ട് നാം അന്വേഷണം തുടങ്ങണം. നമ്മുടെ സംസ്കാരം തുടങ്ങുന്നത് ഹാരപ്പാ–മോഹൻജൊദാരോയിൽനിന്ന്

**നമ്മുടെ ഇപ്പോഴത്തെ രാഷ്ട്രീയതയുടെ മാനങ്ങൾ മാറണം. വിദ്യാഭ്യാസത്തിൻെറ രീതി മാറണം. പാശ്ചാത്യമായിത്തീർന്ന നമ്മുടെ വ്യവസ്ഥകളെയെല്ലാം പുനഃപരിശോധിക്കേണ്ടിയിരിക്കുന്നു. പണത്തിൻെറ ഊററത്തിനുവേണ്ടി സ്വന്തം ജീവിതത്തെയും മററുള്ളവരുടെ ജീവിതത്തെയും ബലികഴിക്കുന്ന പെരുമാററച്ചിട്ടകളെ എന്നേക്കുമായി തിരുത്തേണ്ടിയിരിക്കുന്നു. മതം പുരോഹിതൻെറ മേൻമയെ വളർത്താനുള്ളതാവരുത്.**

എന്നതുപോലെ ഇങ്ങേയററത്തുള്ള കന്യാകുമാരിയിൽ നിന്നു കൂടിയാണ്. പ്രാചീന ശിലായുഗത്തിലും ആധുനിക ശിലായുഗത്തിലും ഭാരതീയർ എങ്ങനെ ജീവിച്ചിരുന്നു എന്നു തെളിയിക്കുന്ന പുരാവസ്തുക്കൾ ഇന്ന് ലോകപ്രസിദ്ധമാണ്. നമ്മുടെ സൗന്ദര്യബോധം എന്നും പ്രകീർത്തിതമായിരുന്നു. ഋഗ്വേദത്തിലെ അത്യദ്ഭുതകരമായിട്ടുള്ള കാവ്യശകലങ്ങൾ നോക്കുമ്പോൾ മാനവസംസ്കൃതി വളർന്നിടത്തെല്ലാം ഉണ്ടായ അതേ സൗന്ദര്യവിവക്ഷ നമുക്കും ഉണ്ടായിരുന്നു എന്നറിയാൻ കഴിയും. നൻമയും തിൻമയും മനുഷ്യർക്ക് എല്ലായിടത്തും ഒരുപോലെയായിരുന്നു എന്നുവേണം പറയാൻ.

ഋഗ്വേദത്തിൽ കാണുന്നത്രയുംതന്നെ കീർത്തനീയമായ സങ്കീർത്തനങ്ങൾ പഴയ നിയമത്തിലും കാണാം. ഋഗ്വേദത്തിൽ കാണുന്ന മാതിരിയുള്ള പ്രതികാരബുദ്ധിയും സങ്കീർത്തനങ്ങളിൽ കാണുന്നുണ്ട്. അതിൽ ലജ്ജിക്കാനൊന്നുമില്ല. മനുഷ്യൻ എന്നും മനുഷ്യൻ തന്നെ ആയിരുന്നു. വൈദിക കാലത്ത് സോമപാനം, പശുഹത്യ, ജന്തുബലിയോടെയുള്ള യജ്ഞങ്ങൾ ഇതെല്ലാം ഇവിടെ ഉണ്ടായിരുന്നെങ്കിൽ അതെല്ലാം ചൈനയിലുണ്ടായിരുന്നു, മദ്ധ്യേഷ്യയിലും ആഫ്രിക്കയിലുമുണ്ടായിരുന്നു. എന്നാൽ അതുകഴിഞ്ഞ് ഇൻഡ്യയിൽ ഉപനിഷദ് കാലം വരുമ്പോൾ എത്രയോ പരിവർത്തനങ്ങൾ ഉണ്ടാക്കുവാൻ ഋഷീശ്വരൻമാർക്ക് കഴിഞ്ഞു. ക്രിസ്തുവിന് സുമാർ ആയിരത്തിയഞ്ഞൂറു വർഷങ്ങൾക്കു മുമ്പ് എഴുതിയിട്ടുള്ള ഉപനിഷത്തിലെ സൂക്തങ്ങൾ ഇന്ന് ഇൻഡ്യാക്കാർക്കു മാത്രമല്ല ഇതര രാജ്യക്കാർക്കും ധ്യാനവിഷയമായിത്തീർന്നിരിക്കുന്നു.

കേരളം ഇൻഡ്യയുടെ ഏററവും തെക്കുപടിഞ്ഞാറുള്ള ഒരു ചെറിയ കീറുരാജ്യമാണെങ്കിലും ഇൻഡ്യയിലും പുറത്തുമുള്ള അഭിവന്ദ്യങ്ങളായ എല്ലാ മതങ്ങളും ദർശനങ്ങളും സംസ്കാരങ്ങളും കേരളത്തിൽ എത്തിയിട്ടുണ്ട്. ഇന്നും നാം പുരുരവസ്സിനേയും ബിംബിസാരനേയും അജാതശത്രുവിനേയും അഭിമാനത്തോടെ ഓർമ്മിക്കുന്നു. ജൈനൻമാരുടെ അവസാനത്തെ തീർത്ഥങ്കരൻ മഹാവീരനും, ബുദ്ധഭഗവാനായിത്തീർന്ന സിദ്ധാർത്ഥനും കേരളത്തെ ആഴത്തിൽ സ്പർശിച്ചിട്ടുള്ളവരാണ്. അശോക മൗര്യൻെറ ഗിർനാർ ശാസനത്തിൽപ്പോലും കേരളപുത്രനും താമ്രപർണ്ണി നദിയും അനുസ്മരിക്കപ്പെട്ടിരിക്കുന്നു. എ.ഡി.463–ൽ പാടലീപുത്രത്തിൽവച്ചുനടന്ന ബുദ്ധമത മഹാഗുരുക്കൻമാരുടെ സമ്മേളനത്തിൽ വച്ച്, ലോകം മുഴുവൻ പ്രചരിച്ചുകാണണമെന്ന് അശോകൻ ആഗ്രഹിച്ച് ബുദ്ധമതത്തിൻെറ പ്രചാരണത്തിനായി സ്വപുത്രനായ മഹീന്ദ്രനെ അയച്ചു എന്നുപറയുന്നു. ശ്രീലങ്കയിലും തിരുനെൽവേലിയിലും ചേരമാൻ പെരുമാളിൻെറ ആസ്ഥാനമായിരുന്ന തെക്കൻ തിരുവിതാംകൂറിലും മഹീന്ദ്രൻ വന്നിരുന്നുവെന്ന് പറയപ്പെടുന്നു.

ചിലപ്പതികാരവും മണിമേഖലയും സംഘകാലകൃതികളല്ലെന്ന് പറയുന്നുണ്ടെങ്കിലും മലയാൺമയെ ഏററവും സ്വാധീനിച്ചിട്ടുള്ള കൃതികളാണ് ഇവ. കേരളത്തിൽ, സംസ്കൃതത്തിൽ എന്നതുപോലെ പാലി ഭാഷയിലും പ്രാവീണ്യമുള്ളവർ എന്നും ഉണ്ടായിരുന്നു. ചിലപ്പതികാരവും മണിമേഖലയും സംഘകാലകൃതികളല്ലെന്നു പറയുന്നവരും ചിലപ്പതികാരത്തിൻെറ കർത്താവ് ഇളങ്കോവടികൾ ആണെന്ന് സമ്മതിക്കുന്നുണ്ട്. ഇളങ്കോവടികൾ ചേരമംഗലത്തിൻെറ രാജാവായ ചെങ്കുട്ടവൻെറ അനുജനായിരുന്നു എന്നതിനും സംശയമില്ല. കൊടുങ്ങല്ലൂർ ദേവീക്ഷേത്രം തുടങ്ങിയ ഒട്ടേറെ ദേവീക്ഷേത്രങ്ങൾ ബുദ്ധവിഹാരങ്ങളായിരുന്നു എന്ന് ഏവർക്കുമറിയാം. എന്നാൽ ശ്രീലങ്കയിലെ ഹീനയാനമായിരുന്നില്ല കേരളത്തെ സ്വാധീനിച്ച ബുദ്ധമതം.

കാശ്മീർ ശൈവിസം (Kashmir Saivism) കന്യാകുമാരിവരെ എത്തിയതുമാതിരി ഒരു തെക്കുവടക്ക് ധ്രുവീകരണം ഇവിടെ നേരത്തേതന്നെ ഉണ്ടായിരുന്നു. ടിബററിലും കാശ്മീരത്തിലുമുള്ള അതേ മന്ത്രോപാസനയും തന്ത്രോപാസനയും ഇപ്പോൾപ്പോലും കേരളത്തിൽ ആചരിച്ചുപോരുന്നു. ഏതിന്, നാരായണഗുരുവിൻെറ കൃതികളിൽപ്പോലും അഭിനവ ഗുപ്തൻെറ തന്ത്രാലോകത്തിലെ പ്രക്രിയാപദങ്ങൾ നമുക്ക് കാണാൻകഴിയും. ഋഷിതുല്യനായ നാരായണഗുരുവിനെ അദ്ദേഹത്തിൻെറ ഭക്തജനങ്ങൾ അവരുടെ സ്ഥാപിതതാത്പര്യത്തിനുവേണ്ടി 'സമുദായ പരി

(ശേഷം 65 ാം പേജിൽ)



സുകുമാർ

# എഴുത്ത്'ച്ഛൻ'



കർക്കിടകത്തിൽ രാമായണ പാരായണം കൊട്ടാരത്തിൽ പതിവുള്ളതാണ്. തൃശൂരെ ഒരു സംസ്കൃത പണ്ഡിതൻ പിഷാരടിയാണ് പതിവായി രാമായണം വായിക്കുക. ഇക്കാരണത്താൽ 'രാമായണപ്പിഷാരടി' എന്നൊരു ബഹുമതിയും അയാൾക്ക് കിട്ടിയിട്ടുണ്ട്. ആളൊരു ഉദ്ദണ്ഡൻ. എഴുത്തച്ചരൻ, തന്നെ കൺസൾട്ട് ചെയ്തിട്ടാണ് രാമായണം രചിച്ചത് എന്ന് വാക്കിലും പ്രവൃത്തിയിലും ഒരു ഭാവം.

രാമായണ പാരായണം കേൾക്കാൻ തമ്പുരാക്കന്മാരും തമ്പുരാട്ടിമാരും എല്ലാ ദിവസവും ഹാജരുണ്ടാകും. ഒരു മാസംകൊണ്ട് 'പട്ടാഭിഷേക'ത്തോടെ അവസാനിക്കുന്ന ഭക്തിരസ പ്രധാനമായ ഈ ചടങ്ങിൽ നാടുവാഴുന്ന തമ്പുരാനും സംബന്ധിക്കുവാൻ സമയം കണ്ടെത്താറുണ്ട്.

ഒരിക്കലൊരു രാമായണപാരായണ വേളയ്ക്കിടയ്ക്ക് തമ്പുരാന് അടിയന്തിരമായി കൊട്ടാരത്തിൽ നിന്നും അല്പനേരം വിട്ടുനില്ക്കേണ്ടതായിവന്നു. ഏതോ രാജകീയ അതിഥികളെ ചെന്ന് സ്വീകരിക്കേണ്ടിവന്നതിനാലായിരുന്നു അത്.

തമ്പുരാൻ തിരിച്ചെഴുന്നെള്ളുമ്പോൾ പിഷാരടി 'സേതുബന്ധന' ഭാഗം തൻെറ കർണ്ണകഠോരമായ ഗർദ്ദഭനാദത്തിൽ നീട്ടി വായിക്കുകയാണ്.

'സേതുവിൻ മേലേ നടന്നു കപികളു-
മാതങ്കഹീനം കടന്നുതുടങ്ങിനാർ
മാരുതികണ്ഠേ കരേറി രഘൂത്തമൻ
താരേയകണ്ഠേ സുമിത്രാ തനയനും...'

തിരുമനസ്സിന് ആ ഭാഗം വല്ലാതെ കണ്ടങ്ങ് രസിച്ചു. അന്നത്തെ പാരായണാനന്തരം പിഷാരടി യാത്രയ്ക്കൊരുങ്ങവേ, അവിടുന്നു പറഞ്ഞു.

'അതേയ്, ഷാരോടി, എഴുത്തച്ചരൻെറ ആ ഒരു ഭാവനാവിലാസേ!'

'ഏതു ഭാഗാണാവോ തമ്പുരാനുദ്ദേശിക്കുന്നത്?'

'സേതുബന്ധനം കഴിഞ്ഞ് വാനരസൈന്യം പാറക്കല്ലുകളുടെ മുകളിലൂടെ ലങ്കയിലേക്കു നടന്നു.'

'ഉവ്വല്ലോ!' പിഷാരടി തമ്പുരാൻെറ അനുവാദം കൂടാതെതന്നെ അവിടെ കണ്ട ഒരു കസാലയിൽ ഉപവിഷ്ടനായി.

''ശ്രീരാമചന്ദ്രനും അതിലൂടെ നടന്നു പോകാനുള്ളതല്ലേയുള്ളൂ? അവിടംവരെ നടന്നല്ലേ വന്നതും?'

'ഉവ്വ്.'

'എന്നാൽപ്പിന്നെ, അവിടുന്ന് ഉടനേയങ്ങട് ഹനൂമാൻെറ തോളത്തു കേറാൻ എന്താ സംഗതി? ഷാരോടിക്കറിയോ?'

പിഷാരടി ഒരഞ്ചു നിമിഷം ചിന്തിച്ചു. ഒന്നും കിട്ടണില്ല.

'ഹൈയ്! എന്താ ഷാരോടീ, രാമായണത്തിൽ





വലിയ അവഗാഹം സിദ്ധിച്ച ആളല്ലേ? ഇതൊരു ചെറിയ സംഗതീമല്ലേ?'

പിഷാരടിക്ക് അങ്ങിങ്ങ് വിയർത്തുതുടങ്ങി.

'കല്പിച്ച്, ഒന്നും തോന്നണില്യ.' അയാൾക്കിപ്പോൾ മെല്ലെ എണീററാൽ കൊള്ളാമെന്നുണ്ട്. എന്നാലങ്ങനെ എണീക്കാനും ഔദ്ധത്യം അനുവദിക്കുന്നില്ല.

തമ്പുരാൻ പറഞ്ഞു.

'എന്നാൽ കേട്ടോളൂ. ഭഗവാൻ കുരങ്ങച്ചന്മാരോടൊപ്പം നടക്കാൻതന്നെയങ്ങ് ഭാവിക്ക്യോർന്നു. എന്നാൽ ഹനൂമാൻ കേറിയങ്ങട് തടുത്തു. 'ഹേ! താനിതെന്തായീ കാട്ടണേ? മാറൂ. നാമും നടക്കട്ടെ!' എന്നുപറഞ്ഞ അവിടത്തോട് ആ ശ്രീരാമഭക്തൻ എന്താ പറഞ്ഞതെന്നോ?'

'കല്പിച്ച്, എന്താണാവോ?' പിഷാരടി ഇപ്പോൾ കസാലയിൽനിന്നും പൂർണ്ണമുക്തനായി.

'ഈ കല്ലിന്മേലൊക്കെ ചവുട്ടിയിട്ട് ഇവിടെ പെണ്ണുങ്ങടെ ഒരു പടേണി സൃഷ്ടിക്കരുതേ ഭഗവാനേ എന്ന്! ഒരു സ്ത്രീമൂലംതന്നെ ഇവിടെയിതാ ഒരു മഹാസാഗരം ഉണ്ടാകാൻ പോകുന്നു! അങ്ങനെയിരിക്കെ, ഇവിടിപ്പോൾ അസംഖ്യം സ്ത്രീകളുണ്ടായാലത്തെ കഥയൊന്നോർത്തുനോക്കൂ ഭഗവാനേ! അവിടുന്ന് ദയവായി, ഈശ്വരനെ വിചാരിച്ച്–ഉവ്വല്ലോ, ഈശ്വരനും ചിലപ്പോൾ ഈശ്വരനെ വിചാരിക്കേണ്ടിവരുമല്ലോ?–അടിയൻെറ തോളത്ത് ഉപവിഷ്ടനായാലും!'



'കല്പിച്ച്, അസ്സലായി ആ ഭാഷ്യം!' പിഷാരടി, സന്ദർഭം ആവശ്യപ്പെടുന്നതിനേക്കാളേറെ, തൻെറ തലകുലുക്കി ആഹ്ലാദാതിരേകം പ്രകടിപ്പിച്ചു.

'ഭാഷ്യം നമ്മുടേതല്ല ഷാരോടി. രാമായണത്തിൽത്തന്നെയുണ്ടിത്. നമ്മളത് കണ്ടെത്തണം!'

താൻ പാറയാകുന്നതുപോലെ പിഷാരടിക്കു തോന്നി. തമ്പുരാൻ തുടർന്നു.

'അപ്പോൾ ചോദിച്ചേക്കാം, എന്തിനേ ലക്ഷ്മണനെയും ചുമന്നത് എന്ന്! ഉത്തരമുണ്ട്. അനുജനെ നടത്തി, ജ്യേഷ്ഠൻ തോളത്തിരിക്കുമെന്ന് വിചാരിക്കുന്നുണ്ടോ? എന്നാലതിൻെറയർത്ഥം, ശ്രീരാമചന്ദ്രനെ വേണ്ടതുപോലെ മനസ്സിലാക്കിയിട്ടില്ല എന്നതാണ്!'

ഇതുകൂടി കേട്ടപ്പോൾ പിഷാരടിയുടെ ഉത്തരീയം തോളിൽനിന്നും ഇളിയിൽ സ്ഥാനം പിടിച്ചു. തമ്പുരാൻ അയാൾക്ക് യാത്രാനുമതി നല്കി.

'ഷാരോടി പൊക്കോളൂ! നോം അലോസരമുണ്ടാക്ക്യോ ആവോ! അല്ല, രാമായണത്തിൻെറ ശില്പി വെറുമൊരു എഴുത്തച്ഛനല്ലായിരുന്നൂന്ന് പറയുവായിരുന്നു. എഴുത്ത'ച്ചരനാ'യിരുന്നു!'

(തുടരും)







# ചാതുർവർണ്യത്തിന്റെ വികാസകഥ

എൻ.ഇ. ബാലറാം

(കഴിഞ്ഞ ലക്കത്തിൽനിന്നും തുടർച്ച)



വേദത്തിൻെറ ഒടുവിലത്തെ സൂത്രത്തിൽ ഒരു സൂചന കാണാമെങ്കിലും ചാതുർവർണ്ണ്യത്തെക്കുറിച്ചു വ്യക്തമായി പറഞ്ഞത് ശതപഥ ബ്രാഹ്മണത്തിലാണെന്നു പറഞ്ഞല്ലോ. ആ ഭാഗം പരിഭാഷ ചെയ്തുകൊടുക്കുന്നതു നല്ലതാണെന്നു തോന്നുന്നു. ശതപഥ ബ്രാഹ്മണത്തിലെ ഒന്നാം അദ്ധ്യായത്തിലെ നാലാം ബ്രാഹ്മണം ആരംഭിക്കുന്നത് 'ദശപൂർണ്ണമി ഇഷ്ടി' എന്ന യാഗത്തിൻെറ ഒരുക്കത്തെക്കുറിച്ചാണ്. യാഗം ചെയ്യുന്ന ആൾ ഹവിഷ്ട്രിത്തിനെ എങ്ങനെ വിളിക്കേണമെന്ന ക്രമം ഇവിടെ വിവരിക്കുന്നുണ്ട്. ഹവിഷ്ട്രിത്ത് എന്നുപറഞ്ഞാൽ യാഗാഗ്നി തയ്യാറാക്കുന്ന ആളാണ്. യാഗത്തിനുള്ള ജോലിക്കാരൻ എന്നർത്ഥം. ''ഈ ഹവിഷ്ട്രിത്തിനെ നാലു പ്രകാരത്തിൽ വിളിക്കാം. ബ്രാഹ്മണനാണെങ്കിൽ 'ഏഹി' (ഇവിടെ വന്നാലും) എന്നും ക്ഷത്രിയനാണെങ്കിൽ 'ആഗാഹി' (സമീപിച്ചാലും) എന്നും വൈശ്യനാണെങ്കിൽ 'ആദ്രവ' (ഒന്നു വേഗം നീങ്ങിയാലും) എന്നും ശൂദ്രനാണെങ്കിൽ 'ആധാവാ' (ഓടിവരൂ) എന്നും പറയേണ്ടതാണ്. ഇപ്പോൾ ഈ യാഗത്തിൽ ബ്രാഹ്മണനാണ് ഗുണം. ഈ യാഗം ശാലീനമായതാണ്. തന്മൂലം ബ്രാഹ്മണൻ വന്നാലും (ഏഹി) എന്നു പറയുകയാണുത്തമം.'' ശതപഥം (1—1—1—4) സമൂഹത്തിൽ ആഢ്യമാകുമ്പോൾ നാലു വർണ്ണക്കാർ ഉണ്ടെന്നും, നാലു വർണ്ണക്കാരെ എങ്ങനെ വിളിക്കണമെന്നും ആ ബ്രാഹ്മണം സൂചിപ്പിക്കുന്നു. ശൂദ്രനോടുള്ള ഭാഷ തന്നെ മാറിയിരിക്കയാണ്. വന്നാലും എന്നു ബ്രാഹ്മണനോടു സാദരം പറയുമ്പോൾ 'ഓടിവാ' എന്നാണ് ശൂദ്രനോടു പറയുന്നത്.

ചാതുർവർണ്ണ്യം ജാതിസമ്പ്രദായമായി അതിവേഗം മാറിവന്നപ്പോൾ നാടുവാഴിത്ത സമൂഹം പുഷ്ടിപ്പെട്ടു എന്നത് നേരാണ്. ഈ വികാസക്രമം എങ്ങനെ എന്നു ശരിയായി ഗ്രഹിക്കേണ്ടതുണ്ട്. ആർക്കും ഹിന്ദുമതത്തിൽ ഹിന്ദു എന്ന പേരിൽ മതം മാറിവരാൻ പററില്ല. അതുകൊണ്ടാണ് 19-ാം നൂററാണ്ടിൻെറ ഒടുവിലും ഇരുപതാം നൂററാണ്ടിൻെറ ആദ്യപാദത്തിലും ആയി ആര്യസമാജക്കാർ 'ശുദ്ധി പ്രസ്ഥാനം' ആരംഭിച്ചത്. നീണ്ട ശുദ്ധികർമ്മം മൂലം മുസ്ലീമിനെയും സിക്കിനെയും ക്രിസ്ത്യാനിയെയും ഹിന്ദുവാക്കി തിരിച്ചെടുക്കാനുള്ള ശ്രമം അക്കാലത്തു നടന്നു. അതുവരെ മററു മതങ്ങളിൽ നിന്നു ഹിന്ദുമതത്തിൽ തിരിച്ചുവരാൻ മാർഗ്ഗമുണ്ടായിരുന്നില്ല. അങ്ങനെ ഹിന്ദുവാകാൻ മാർഗ്ഗമില്ലാത്തതുകൊണ്ടാണല്ലോ എ.ഡി ഒന്നാം നൂററാണ്ടു മുതൽ ഇന്ത്യയിൽ പ്രവഹിച്ച ശാകരും ഹൂണരും ഗ്രീക്കുകാരും എല്ലാം ബുദ്ധമതക്കാരായി മാറിയത്. ബുദ്ധമതക്കാരനാകാൻ ഒരു പ്രയാസവുമില്ല. ബുദ്ധം ശരണം ഗച്ചരാമി, സംഘം ശരണം ഗച്ചരാമി, ധർമ്മം ശരണം ഗച്ചരാമി എന്ന മന്ത്രങ്ങൾ ധ്യാനത്തോടെ സ്വീകരിച്ചാൽ ബുദ്ധമതക്കാരനാകാം. അങ്ങനെ ഒരു മാർഗ്ഗം ഹിന്ദുവാകാൻ ഇല്ല. ഇതുകൊണ്ടാണ് അക്കാലത്തു ധാരാളം പേർ ബുദ്ധരായിത്തീർന്നത്.



എന്നാൽ ഹിന്ദുവാകാൻ വേറൊരു വഴിയുണ്ട്. ചാതുർവർണ്ണ്യ വ്യവസ്ഥ അതിനു വാതിൽ തുറന്നിട്ടുണ്ട്. അതാണ് ജാതി ധർമ്മ വ്യവസ്ഥ. ഒരേവിധം തൊഴിൽ ചെയ്കയും ആ തൊഴിൽ പാരമ്പര്യമായി ചെയ്യാൻ സന്നദ്ധത പ്രകടിപ്പിക്കയും ചെയ്യുന്നവരെ ചാതുർവർണ്ണ്യ നിയമപ്രകാരം ഒരു 'ജാതി'ക്കാരായി കണക്കാക്കും. ആ ജാതിക്ക് ഒരു പേർ നൽകയും ആ ജാതി ഇന്ന ജാതിക്കു കീഴെയും ഇന്ന ജാതിക്കുമേലെയും ആയിരിക്കുമെന്നു നിശ്ചയിക്കുകയും ചെയ്യുന്നത് ബ്രാഹ്മണർ ആയിരിക്കും. അല്ലെങ്കിൽ ബ്രാഹ്മണോപദേശം വഴി നാടുവാഴികൾ ആയിരിക്കും. ഇങ്ങനെ തീരുമാനിക്കാൻ ബ്രാഹ്മണരെ സഹായിക്കുന്ന നിയമാവലിയെയാണ് ധർമ്മശാസ്ത്രം എന്നുവിളിച്ചത്. ജാതിധർമ്മം എന്തെന്നു നിശ്ചയിക്കുന്ന ശാസ്ത്രമാണ് ധർമ്മശാസ്ത്രം. ജാതിയുടെ തൊഴിൽ, ആരാധനാക്രമം, വസ്ത്രധാരണക്രമം, ഭാഷ, ഭക്ഷണരീതി, വിവാഹരീതി, ശേഷക്രിയ തുടങ്ങിയ എല്ലാ ജീവിതക്രമങ്ങളും നിശ്ചയിക്കുന്നതു ധർമ്മശാസ്ത്രങ്ങളാണ്. മനുസ്മൃതി, നാരദസ്മൃതി, പരാശരസ്മൃതി തുടങ്ങിയ ഏതാണ്ട് ഇരുപതോളം ധർമ്മശാസ്ത്രങ്ങൾ ഭാരതത്തിൽ ഉണ്ട്. ഇവയിൽ മിക്ക രാജവംശങ്ങളും അംഗീകരിച്ചതും സ്വന്തം നാടുകളിൽ നടപ്പിലാക്കിയതും മനുസ്മൃതിയാണ്. അങ്ങനെ മനുസ്മൃതി ഹിന്ദുക്കളുടെ ജീവിതത്തെ നയിക്കുന്ന ധർമ്മശാസ്ത്രമായി മാറി. മനുസ്മൃതിയുടെ ആധാരത്തിൽ ചാതുർവർണ്ണ്യം നടപ്പിലാക്കാൻ ശ്രമിച്ച ചില സന്ദർഭങ്ങളിൽ ജനങ്ങളിൽനിന്നു ലഭിച്ച എതിർപ്പിൻെറ കഥ നേരത്തെ സൂചിപ്പിച്ചുവല്ലോ.

'ചാതുർവർണ്ണ്യം മയാസൃഷ്ടം' (ഞാനാണ് ചാതുർവർണ്ണ്യം ഉണ്ടാക്കിയത്) എന്നു ഭഗവദ്ഗീത കൃഷ്ണനെക്കൊണ്ടു പറയിച്ചത് ആ സംവിധാനം ദൈവനിർമ്മിതമാണെന്നു വരുത്താനാണ്. ബൃഹദാരണ്യകോപനിഷത്തിലും ജാതി ദൈവ നിർമ്മിതമാണെന്നു പറഞ്ഞിരിക്കുന്നു. ഗീതയിലെയും ഉപനിഷത്തിലെയും ജാതി ദൈവനിർമ്മിതമാണെന്ന പ്രസ്താവന

യാദൃച്ഛികമല്ല. ചരിത്രപഥത്തിൽ അതു കേവലം സമൂഹത്തിന്റെ, സമൂഹതലത്തിലെ ധനികരും ആഢ്യരും ആയവരുടെ സൃഷ്ടിയാണെന്നു നാം കണ്ടു. ജാതി വ്യവസ്ഥയെ ദാർശനികമായി ന്യായീകരിക്കാനാണ് ഗീതയും ബൃഹദാരണ്യകും ശ്രമിച്ചത്. ബൃഹദാരണ്യകോപനിഷത്തിൽ ഇപ്രകാരമാണ് പറഞ്ഞത്. "ആരംഭത്തിൽ ബ്രഹ്മം മാത്രമായിരുന്നു. ഒറ്റയ്ക്ക് ബ്രഹ്മത്തിനു വികസിക്കാൻ കഴിഞ്ഞില്ല. അതുകൊണ്ട് ക്ഷത്രിയരും ദേവന്മാരുമായ ഇന്ദ്രൻ, വരുണൻ, സോമൻ, രുദ്രൻ, യമൻ തുടങ്ങിയവർ ബ്രഹ്മത്തിൽക്കൂടി ഉണ്ടായി... രാജസൂയ യജ്ഞത്തോടെ ക്ഷത്രിയൻ ബ്രാഹ്മണരെ വന്ദിച്ചു... എന്നിട്ടും മെച്ചമില്ല. തന്മൂലം വൈശ്യരെ സൃഷ്ടിച്ചു... എന്നിട്ടും മെച്ചമില്ലാത്തതിനാൽ ശൂദ്രരെ സൃഷ്ടിച്ചു. (1—4—11—12—13) ഇതാണ് ഉപനിഷത്തിന്റെ ശൂദ്രോല്പത്തികഥ.

മനുസ്മൃതിയുടെ ഘട്ടമായപ്പോൾ ധാരാളം ജാതികൾ ഈ നാട്ടിൽ ഉണ്ടായി. മനുസ്മൃതിയിൽ കണ്ട ചില ഉദാഹരണങ്ങൾ പറയാം. അച്ഛനും അമ്മയും രണ്ടു വർണ്ണങ്ങളിൽപ്പെട്ടാൽ ആ ബന്ധത്തിലുണ്ടാകുന്ന സന്താനങ്ങൾ മൂന്നാമതൊരു ജാതിയായി മാറുന്നു. മൂന്നാമതൊരു വർണ്ണം എന്നല്ല മനു പറയുന്നത്. അങ്ങനെ ഉണ്ടാകുന്ന പുതിയ ജാതികളുടെ ഒരു പട്ടിക മനുസ്മൃതിയിൽ ഉള്ളത് ചുവടെ കൊടുക്കുന്നു.

| അച്ഛന്റെ വർണ്ണം | അമ്മയുടെ വർണ്ണം |
|---|---|
| ബ്രാഹ്മണൻ | ക്ഷത്രിയസ്ത്രീ |
| ബ്രാഹ്മണൻ | വൈശ്യസ്ത്രീ |
| ബ്രാഹ്മണൻ | ശൂദ്രസ്ത്രീ |
| ക്ഷത്രിയൻ | ശൂദ്രസ്ത്രീ |
| വൈശ്യൻ | ശൂദ്രസ്ത്രീ |
| ശൂദ്രൻ | ബ്രാഹ്മണസ്ത്രീ |
| ബ്രാഹ്മണൻ | ഉഗ്രസ്ത്രീ |
| ബ്രാഹ്മണൻ | അംബഷ്ഠ സ്ത്രീ |
| ശൂദ്രൻ | നിഷാദസ്ത്രീ |

സന്താനത്തിന്റെ ജാതി
മൂർധാവസ്തികൻ (ജാതി)
അംബഷ്ഠൻ (ജാതി)
നിഷാദൻ (ജാതി)
ഉഗ്രൻ (ജാതി)
കരണൻ (ജാതി)
ചണ്ഡാലൻ (ജാതി)
അവിതരൻ (ജാതി)
അഭിരൻ (ജാതി)
കുക്കുടൻ (ജാതി)

ചില ഉദാഹരണങ്ങൾ മാത്രമാണ് കാണിച്ചത്. മനുസ്മൃതിയിൽ ഏതാണ്ട് ഈവിധം 50-ൽ അധികം ജാതികൾ ഉള്ളതായി പറയുന്നു. ഈ വിവരണം വർണ്ണസങ്കരം മൂലമുണ്ടായ ജാതിയുടെ കഥയാണ്. ഈ വർണ്ണസങ്കരത്തെ ഹിന്ദുമതം അത്ര പ്രോത്സാഹിപ്പിച്ചിട്ടില്ല. ഭഗവദ്ഗീത വർണ്ണസങ്കരത്തെ ആക്ഷേപിച്ചതു സുപ്രസിദ്ധമാണല്ലോ. ജാതികളുടെ എണ്ണം കൂടിയത് വർണ്ണസങ്കരം കൊണ്ടല്ല. പുതിയ പ്രദേശങ്ങളിൽ അധിവസിക്കുന്നവരെയും ഗോത്രവർഗ്ഗക്കാരെയും കീഴടക്കി പുതിയ തൊഴിൽ നല്കിയതുകൊണ്ടാണ് ജാതിസംഖ്യ വർദ്ധിച്ചത്. നാടുവാഴിത്തം പുഷ്ടി പ്രാപിക്കുന്നത് ഇങ്ങനെയാണ്. തൊഴിൽവിഭജനം വർദ്ധിക്കയും ജാതിസംഖ്യ കൂടുകയും ചെയ്ത പ്രക്രിയ സമൂഹത്തെ പുഷ്ടിപ്പെടുത്തുമല്ലോ. പക്ഷെ ഈ വികാസത്തിന്റെ പിന്നിലെ നികൃഷ്ടവും നിന്ദ്യവും ആയ ഉച്ചനീചത്വം സമൂഹത്തെ എത്ര ജീർണ്ണിപ്പിക്കുന്നുവെന്ന ചരിത്രവും ഇതേ ഘട്ടത്തിൽ ഓർക്കേണ്ടതുണ്ട്.

ജാതിവ്യത്യാസവും തജ്ജന്യമായ അസമത്വങ്ങളും ഇന്ത്യാ ഭൂഖണ്ഡത്തിൽ പരക്കെ ഉണ്ടായിരുന്നു. ഇതിനെതിരായി നടന്ന ചില ചരിത്ര സംഭവങ്ങൾ ഇതിനുമുമ്പു പറഞ്ഞല്ലോ. തെക്കെ ഇന്ത്യയിലും മഹാരാഷ്ട്ര, ഗുജറാത്ത്, പഞ്ചാബ് എന്നിവിടങ്ങളിലും വ്യാപകമായി വളർന്നുവന്ന അബ്രാഹ്മണ പ്രസ്ഥാനം സാരാംശത്തിൽ ചാതുർവർണ്ണ്യ സംസ്കാരത്തിനെതിരായ ഒന്നാണെന്നു നാം കണ്ടു. അസമത്വങ്ങൾ എന്നു പറയുന്നതുകൊണ്ട് കാര്യം വ്യക്തമാകുമെന്നു തോന്നുന്നില്ല. കേരളത്തിൽ സവർണ്ണരെ അഭിസംബോധന ചെയ്യാനും അവരോടു സംസാരിക്കാനും അവർണ്ണർക്കു പ്രത്യേകമൊരു ഭാഷ വേണമെന്ന അലിഖിത ശാസനം നിലവിലുണ്ടായിരുന്നു. കേരളത്തിൽ പൗരസ്വാതന്ത്ര്യത്തിനുവേണ്ടി നടന്ന ഒന്നാമത്തെ സംഘടിത സമരം 'ൻറക്കലാപം' എന്ന് ചരിത്രകാരന്മാർ വിളിക്കുന്ന സംഭവമാണ്. തെക്കൻ തിരുവിതാംകൂറിലെ അധഃകൃതരുടെ കളെ പിടിച്ചുകുലുക്കിയ സമരമാണത്. സ്ത്രീകൾക്കു മാറുമറച്ചു നടക്കാനുള്ള സ്വാതന്ത്ര്യത്തിനു വേണ്ടിയാണ് ഈ സമരം നടന്നത്. ക്രിസ്തുമതം സ്വീകരിച്ച ഈഴവ സ്ത്രീകൾക്കും മാറുമറച്ചു നടക്കാൻ അനുവാദം നൽകിയത് 1812-ലെ രാജകീയ വിളംബരമാണ്. എല്ലാ ജാതിയിൽപ്പെട്ടവർക്കും പുരയ്ക്കു ഓടിടാം എന്ന് 1817-ലെയും എല്ലാവർക്കും സ്വർണ്ണാഭരണം ധരിക്കാം എന്ന് 1818-ലെയും രാജകീയ വിളംബരങ്ങൾ ശ്രദ്ധേയമാണ്. അതുവരെ അത് ചെയ്തുകൂടായിരുന്നു. താണജാതിക്കാർക്ക് പുരയ്ക്ക് ഓടിടാനോ നല്ല വസ്ത്രം ധരിക്കാനോ, ക്ഷേത്രങ്ങളിൽ പോകാനോ, ക്ഷേത്രത്തിനു മുന്നിലെ റോഡിൽക്കൂടി നടക്കാനോ, ഒന്നും അധികാരമുണ്ടായിരുന്നില്ല. ഈ പ്രാഥമികാവകാശങ്ങൾ നിഷേധിച്ചത് സവർണ്ണ ഹിന്ദുക്കളാണ്. നിഷേധിക്കപ്പെട്ടത് അവർണ്ണ ഹിന്ദുക്കൾക്കാണ്. നൂറ്റാണ്ടുകളോളം ഈ അസമത്വം, ചാതുർവർണ്ണ്യസംസ്കാരം ഹിന്ദുക്കളുടെ ഇടയിൽ നിലനിർത്തി ഇപ്പോഴും ചിലർ ചാതുർവർണ്ണ്യത്തിന്റെ പ്രാഭവം പ്രശംസനീയമാണെന്നു കരുതുന്നതാണ് അദ്ഭുതകരമായി തോന്നുന്നത്.

1905-ൽ ഡോക്ടർ പി.സി.റോയി പ്രസിദ്ധപ്പെടുത്തിയ 'ഹിന്ദു രസതന്ത്ര ചരിത്രം 'History of Hindu Chemistry' എന്ന ഗ്രന്ഥത്തിൽ ഉന്നയിച്ച ഒരു പ്രശ്നം ഇവിടെ സ്മരണീയമാണ്. ചരകനും, സുശ്രുതനും വളർത്തിയ വൈദ്യശാസ്ത്രവും, ആര്യഭടനും മറ്റും വികസിപ്പിച്ച ഗണിതശാസ്ത്രവും, വിദഗ്ദ്ധരായ കരകൗശലക്കാർ നടത്തിയ ലോഹനിർമ്മാണ ചാതുര്യവും, വിശ്വകർമ്മർ നടത്തിയ വാസ്തുവിദ്യാവൈദഗ്ദ്ധ്യവും ഒരുകാലത്ത് ഇന്ത്യയുടെ പ്രശസ്തി ലോകമെങ്ങും എത്തിച്ചു: ശാസ്ത്രസാങ്കേതിക വിദ്യയിൽ നാം മുൻനിന്നു. പാണിനിയുടെ വ്യാകരണവും ഭരതന്റെ നാട്യശാസ്ത്രവും കാളിദാസാദികളുടെ സാഹിത്യവും ഇന്നും പണ്ഡിതന്മാരുടെ പഠനത്തിനു വിധേയമാകുന്നു. ശാസ്ത്രീയമായ ഒരു സമീപനവും ദാർശനികമായ ഒരു യാഥാർത്ഥ്യബോധവും ഗുപ്തകാലംവരെ നമ്മുടെ നാട്ടിൽ കാണാമായിരുന്നു. എന്തുകൊണ്ട് ആ ശാസ്ത്രീയ സമീപനം പിന്നെ വളർന്നില്ല? പൂജ്യവും പൈയും സാംഖ്യശാസ്ത്രവും ലോകത്തിനു നൽകിയ നമ്മുടെ നാട്ടിലെ ഗണിതശാസ്ത്രം എന്തുകൊണ്ടു വികസിച്ചില്ല? തീർച്ചയായും അദ്ധ്വാനത്തെയും കരകൗശലത്തെയും ശാസ്ത്രീയ സമീപനത്തെയും നിന്ദ്യവും നീചവുമായി കണക്കാക്കിയ ചാതുർവർണ്ണ്യ ഐഡിയോളജിക്ക് ഈ വികാസ നിരോധത്തിൽ ഒരു പങ്കുണ്ട്. ഈ പ്രശ്നം ഡോക്ടർ റോയി ഉന്നയിച്ചെങ്കിലും ഈ വിഷയത്തിൽ പിന്നീട് വലിയ പഠനങ്ങൾ ചരിത്രകാരന്മാർ നടത്തിയില്ല. ഇതൊരു വലിയ പ്രത്യയശാസ്ത്രമായ വിടവാണ്. ഇതു ഭാവിചരിത്രകാരന്മാർ ശ്രദ്ധിക്കുമെന്നു കരുതുന്നു.

(തുടരും)





# ശ്രീമദ് ഭാഗവതം


വിവർത്തനം:
അക്കിത്തം

അനുയാനം: പി.ചന്ദ്രശേഖരൻ


പ്രഥമസ്കന്ധം:
പത്തൊമ്പതാമധ്യായം

## ശ്രീശുകാഗമനം

സൂതൻ പറഞ്ഞു:

അനന്തരം ഭൂപതി തന്റെ
കൈകളാ-
ലനുഷ്ഠിതം തെറ്റിലതീവ
ദുഃഖിയായ്:
'ആഗസ്സെഴാബ്രഹ്മനിലീനനോടു ഞാൻ
അനാര്യമായ്ച്ചെയ്തതതീവ പാതകം!'

വരും ദൃഢം മൽകൃതദേവ നിന്ദയാൽ
ദുരത്യയം മാലവിദൂര ഭാവിയിൽ;
മേലാലെനിക്കിങ്ങനെ തോന്നിടായ്‌വതി-
ന്നാശ്ശിക്ഷ വേഗത്തിൽ വരാൻ കൊതിപ്പൂ
ഞാൻ.

പ്രകോപിത ബ്രഹ്മകുലാഗ്നിയിങ്കൽ
വേവട്ടെ നാടെ,ൻബലവും, ധനങ്ങളും;
എനിക്കിനിഗ്ഗോദ്വിജ ദേവരോടീ
ദുർബ്ബുദ്ധി തോന്നാതെയിരിയ്ക്ക വേണ്ടു.

ചിന്തിക്കെയേവം, മൃതിരൂപി തക്ഷകൻ
ദ്വിജൻ നിമിത്തം വരുമെന്നു കേൾക്കയായ്;
സക്തന്നു വൈരാഗ്യജമാവിഷാഗ്നിയിൽ
നൃപൻ സമീക്ഷിച്ചു തുലോമനുഗ്രഹം.

നിസ്സാരമെന്നെണ്ണിയിരുന്ന രണ്ടു
ലോകങ്ങളും വിട്ടവനെത്തി വേഗാൽ
കൃഷ്ണാംഘ്രി സേവാരതിമൂർച്ഛയാലേ
പ്രായോപവിഷ്ടൻ സുരഗംഗയിങ്കൽ.

ആരോ ലസൽശ്രീതുളസീവിമിശ്ര-
കൃഷ്ണാംഘ്രി രേണുക്കളെയുദ്വഹിപ്പൂ
സരുദ്രലോകോഭയ പുണ്യദാത്രി
യഗ്ഗംഗ, മൃത്യുന്മുഖ സേവ്യയല്ലീ!

പ്രായോപവേശേച്ഛയിൽ മൗനി,
വിഷ്ണു-
പദിക്കരയ്ക്കെത്തിയ പാണ്ഡവേയൻ,
അനന്യഭാവൻ ഹരിപാദചിന്താ-
വിലീനനായ് മുക്ത സമസ്ത സംഗൻ.

സശിഷ്യരങ്ങെത്തി, ജഗത്തശേഷം
വിശുദ്ധമാക്കും മുനിപുംഗവന്മാർ;
തീർത്ഥങ്ങൾ,തീർത്ഥാടനമെന്ന പേരിൽ
തീർത്ഥീഭവിപ്പിപ്പിതു തീർത്ഥപാദർ.

പരാശരൻ, ഗാഥിസുതൻ, വസിഷ്ഠൻ,
മൈത്രേയ, നൗർവൻ, കവഷൻ, ശരദ്വാൻ,
ഉതത്ഥ്യ, നിന്ദ്രപ്രമദ, ത്രി, രാമർ,
ദ്വൈപായനൻ, ഗൗതമ, നിധ്മവാഹൻ
കുംഭോൽഭവൻ, നാരദ, നംഗിരസ്സു,
ഭൃഗ്വാ, ർഷ്ടിഷേണാഖ്യർ, അരിഷ്ടനേമി,
പൗലോമി, മേധാതിഥി, പിന്നെ, ഭാര-
ദ്വാജാഭിധൻ, ദേവല, പിപ്പലാദർ.

ബ്രഹ്മർഷി ദേവർഷികളേറെ വേറെ
രാജർഷിമാരാമരുണാദി വേറെ
പലേ തരക്കാർ ഋഷിമാരെയെല്ലാം
ശിരസ്സു താഴ്ത്തി പ്രണമിച്ചു ഭൂപൻ.

എല്ലാവരും സ്വസ്ഥമിരുന്നശേഷം
വീണ്ടും നമിച്ചു പരിശുദ്ധചിത്തൻ
പിന്നെപ്പറഞ്ഞു നിജവാഞ്ഛയെന്തെ-
ന്നുപസ്ഥിതൻ, സാഞ്ജലി
നേർക്കുനേരെ.

രാജാവു പറഞ്ഞു:

മഹത്തമാനുഗ്രഹലബ്ധിയിൽ നാം
നൃപാലരിൽ ധന്യനതെന്റെ ഭാഗ്യം;
ബ്രഹ്മജ്ഞപാദം കഴുകും ജലത്തി-
നേക്കാൾ നികൃഷ്ടം നൃപവൃത്തിയല്ലോ.

ഗൃഹാദിയിൽസ്സക്തിമുഴുത്ത പാപ-
നെനിക്കു വൈരാഗ്യമിയററിയീശൻ,
നിർവ്വേദമൂലൻ, ദ്വിജശാപരൂപൻ;
ഗൃഹിക്കു ശാപം ഭയഹേതുവല്ലോ.

തോന്നട്ടെ ഗംഗയ്ക്കു, മഹാദ്വിജർക്കും
ദാസ്യാർത്ഥിയായർപ്പിത ചേതനെന്നെ;
വിപ്രൻ വിടും തക്ഷകനെന്നെ വന്നു
കൊത്തട്ടെ, പാടീടുക വിഷ്ണുഗാഥ.

പുനർജ്ജനിക്കുമ്പൊഴുതൊക്കെ ദൈവ-
പ്രേമം, തദീയാശ്രിതരോടു സംഗം
ഉണ്ടാവണേ, ഭൂത സമസ്തമൈത്രി-
യുണ്ടാവണേ, വിപ്രരെ ഞാൻ നമിപ്പൂ.

ഇച്ചിന്തയിൽ ഭൂപനിരുന്നു ധീരൻ
പ്രാചീനമൂലം.കുശതൻ വിരിപ്പിൽ
ഭാഗീരഥീ ദക്ഷിണകൂല ഭൂവി-
ലുദങ്മുഖൻ, പുത്രവിലീന ഭാരൻ.

പ്രായോപവേശം നരദേവ ദേവ-
നേവം വരിക്കെദ്ദിവി ദേവസംഘം.
കീർത്തിച്ചു പുഷ്പങ്ങളുതിർത്തു പാരിൽ;
തുടർച്ചയായ് ദുന്ദുഭിയും മുഴങ്ങി.

അതിപ്രജാനുഗ്രഹ ശീലസാര-
രങ്ങെത്തിയിട്ടുള്ള മഹർഷിവൃന്ദം
പുകഴ്ത്തിനാരിങ്ങനെ: 'സാധു! സാധു!-
വിയുത്തമശ്ലോകഗുണാർഥിഭൂപൻ.'

കൃഷ്ണാർപ്പിതാത്മാക്കൾ ഭവാദൃശന്മാ-
ർക്കാവാമിതും രാജകുലർഷിവര്യ!
ത്യജിച്ചുവല്ലോ ഹരിസന്നിധിക്കായ്
നിൻപൂർവ്വരും രാജകിരീടഭൂഷകൾ.

(തുടരും)



(16-ാം പേജിൽ നിന്നും തുടർച്ച)

കൂടുതൽ അടുത്ത് ഇടപഴകാൻ തുടങ്ങിയത്. 1968-ൽ ചെക്കോസ്ളോവാക്യയിലെ പ്രാഗ് വസന്ത പ്രഖ്യാപനവും അതിനെ സോവിയറ്റ് യൂണിയനിലെ ബ്രഷ്നേവ് ഭരണകൂടം നേരിട്ട വിധവും ഒക്കെ ഇന്ത്യയിലുണ്ടാക്കിയ വിവാദമായിരുന്നു പശ്ചാത്തലം. ഇന്ത്യയിലെ കമ്മ്യൂണിസ്റ്റ് പാർട്ടിക്കകത്തും രണ്ട് വിരുദ്ധ ചിന്താഗതികൾ പ്രത്യക്ഷമായി. ഈ അഭിപ്രായ സംഘട്ടനത്തിനിടയ്ക്ക് സഖാവ് കെ. ദാമോദരൻ ഉൾപ്പെടെയുള്ള ചില നേതാക്കൻമാരുടെ പേരിൽ ശിക്ഷണ നടപടികളും ഉണ്ടായി. പ്രത്യയശാസ്ത്രപരമായ വലിയൊരു ചർച്ച പാർട്ടിക്കകത്ത് നടക്കുകയായിരുന്നു. ഈ ഘട്ടത്തിൽ താത്വികവും പ്രത്യയശാസ്ത്രപരവുമായ ചർച്ച നടത്തുന്നതിന് ഉള്ള വേദിയും പരിപാടിയും ആവശ്യമാണെന്ന നിഗമനത്തിൽ ഞങ്ങൾ വളരെപ്പേർ എത്തി. അതിന് മുൻകൈയെടുത്തത് ശ്രീ. എൻ.ഇ. ബാലറാം ആയിരുന്നു. അങ്ങനെയാണ് 1969-ൽ രജിസ്റ്റർ ചെയ്ത കേരള ഇൻസ്റ്റിറ്റ്യൂട്ട് ഒഫ് മാർക്സ് സ്റ്റഡീസ് എന്ന സംഘടനയുടെ ഉത്ഭവം. അതിൻെറ പ്രസിഡൻറ് ശ്രീ. എൻ.ഇ. ബാലറാമും സെക്രട്ടറി ഈ ലേഖകനുമായിരുന്നു. ആ സംഘടനയുടെ ഘടനയിൽ ത്തന്നെ പാർട്ടിയുമായി ഔദ്യോഗികമായി ബന്ധമില്ലാത്ത സ്വതന്ത്ര ഇടതുപക്ഷ ചിന്താഗതിക്കാരായ ബുദ്ധിജീവികൾക്ക് പരമാവധി കൂടുതൽ പ്രാതിനിദ്ധ്യം കൊടുക്കണം എന്ന് ബാലറാമിന് താല്പര്യമുണ്ടായിരുന്നു. അദ്ദേഹത്തിൻെറ പ്രവർത്തനരംഗം ഡൽഹിയിലേക്ക് മാറ്റുന്നതുവരെ മാർക്സിസ്റ്റ് ഇൻസ്റ്റിറ്റ്യൂട്ടിൻെറ പ്രവർത്തനത്തിൽ അദ്ദേഹം സജീവ താല്പര്യം പ്രദർശിപ്പിച്ചിരുന്നു.

വൈജ്ഞാനിക സാഹിത്യമല്ലാതെ മറ്റ് സാഹിത്യരചനയിൽ അദ്ദേഹം ഏർപ്പെടാറില്ലായിരുന്നു എങ്കിലും അദ്ദേഹത്തിൻെറ അഭിപ്രായങ്ങൾ അറിയാൻ സാഹിത്യകുതുകികൾ മാത്രമല്ല സാഹിത്യ നിരൂപകൻമാർവരെ ആകാംക്ഷയോടെ കാത്തുനിൽക്കുമായിരുന്നു. തുറന്ന് പ്രത്യേക ചായ്വുകളൊന്നുമില്ലാതെ സ്വതന്ത്രമായ അഭിപ്രായങ്ങൾ പറയാൻ അദ്ദേഹം എപ്പോഴും സന്നദ്ധനായിരുന്നു. അതിന് ഉദാഹരണമാണ് ആനന്ദിൻെറ 'മരുഭൂമികൾ ഉണ്ടാകുന്നത്' എന്ന പുസ്തകത്തെപ്പറ്റി അദ്ദേഹത്തിൻെറ വിലയിരുത്തൽ. സൗന്ദര്യശാസ്ത്രത്തെപ്പറ്റി ഒരു ഗ്രന്ഥവും അതിനും പുറമേ ലക്ഷണംതികഞ്ഞ ഒരു നോവലും എഴുതാൻ അദ്ദേഹം തയ്യാറെടുത്തു വരുന്നതിനിടയിലാണ് മരണം അദ്ദേഹത്തെ അപഹരിച്ചുകൊണ്ടുപോയത്.



# ഓർമ്മകളിൽ നിന്ന്

എസ്. ശർമ്മ

**എൻ**.ഇ. ബാലറാം ദിവംഗതനായി. അദ്ദേഹത്തിനു തൊട്ടുമുമ്പു മലബാറിലെ കമ്മ്യൂണിസ്ററ് പ്രസ്ഥാനത്തിൻെറ തുടക്കം കുറിച്ച സഖാവ് എ.കെ.രാമൻകുട്ടിയും സഖാവ് കെ.എ.കേരളീയനും നമ്മെ വിട്ടുപിരിഞ്ഞു. ഇവർ മൂന്നുപേരും 1938-ൽ തലശ്ശേരിക്കടുത്തുള്ള പാറപ്പുറം ഗ്രാമത്തിൽ രൂപംകൊണ്ട കമ്മ്യൂണിസ്ററുപാർട്ടിയുടെ ആദ്യകാല സംഘാടകരായിരുന്നു. ഇവരോടൊപ്പം ഞാനും ഉണ്ടായിരുന്നുവെന്നത് എൻെറ ജീവിതത്തിലെ അവിസ്മരണീയ സംഭവമാണ്. അന്നു സഖാക്കൾ പി.കൃഷ്ണപിള്ള, എ.കെ.ജി, ഇ.എം.എസ് എന്നിവരടക്കമുള്ള ഞങ്ങളുടെ എല്ലാവരുടേയും ശ്രദ്ധ പിടിച്ചുപററിയ പതിനെട്ടു വയസ്സുകാരനായ ഒരു യുവാവ് ഊർജ്ജസ്വലതയോടെ ആ സമ്മേളത്തിൻെറ ഒരുക്കങ്ങളിൽ വ്യാപൃതനായിരുന്നു. അത് സ.ബാലറാമായിരുന്നു. സംസ്കൃതഭാഷയിലും വേദാന്തത്തിലും അന്നുതന്നെ ആ ചെറുപ്പാരനറിവുണ്ടായിരുന്നുവെങ്കിലും ആ അറിവിൽനിന്നുളവാകുന്ന അഹമ്മതിയോ, തലയെടുപ്പോ അവസാന നിമിഷംവരെ ഉണ്ടാവാത്ത പ്രതിഭാധനനായിരുന്നു ബാലറാം. ഇതിനുശേഷം പല പടവുകൾ ചവിട്ടി അദ്ദേഹം കമ്മ്യൂണിസ്ററു പ്രസ്ഥാനത്തിൻെറ ഉന്നത ശ്രേണികളിൽ മന്ത്രിയായി, പാർലമെൻറംഗമായി, പാർട്ടികാര്യദർശിയായി ദേശീയതലത്തിൽ സെക്രട്ടറിമാരിലൊരാളായി വിരാജിച്ചപ്പോഴും ബാലറാം ബാലറാം തന്നെയായിരുന്നു. പിണറായിയിലെ അദ്ദേഹത്തിൻെറ തറവാടുവീടും അദ്ദേഹത്തിൻെറ പത്നിയുടെ കതിരൂരിലുള്ള വീടും ഇവിടെയുള്ള വീടും ഡൽഹിയിലെ പാർലമെൻറ് മെമ്പർക്കുള്ള വീടും എല്ലാവർക്കും എല്ലായ്പോഴും സ്വാഗതവും സ്നേഹവും പകരുന്ന വീടുകളായിരുന്നു-ബാലറാമിൻെറ മനസ്സും ഹൃദയവും എപ്പോഴും നമുക്ക് സ്നേഹവാത്സല്യങ്ങൾ നൽകിപ്പോന്നു.



എന്നാൽ ഈ കാര്യങ്ങളും നേട്ടങ്ങളും നാം എന്നും ഓർക്കും. പക്ഷെ ഇവയിൽനിന്നൊക്കെ വ്യത്യസ്തവും അപൂർവ്വവുമായ ഒരു ബഹുമുഖ പ്രതിഭയുടെ ഉടമയായിരുന്നു സഖാവ്. സംസ്കൃതം, മലയാളം, ബംഗാളി, ഹിന്ദി, ഇംഗ്ളീഷ് എന്നീ ഭാഷകളിൽ ഔപചാരികമല്ലാത്ത പഠനവും സ്വപ്രയത്നവും വഴി അദ്ദേഹം പാണ്ഡിത്യം നേടി. ഭാരതീയ സംസ്കാരത്തിൻെറയും പാശ്ചാത്യ സംസ്കാരത്തിൻെറയും വിവിധ ശാഖകളിൽ അദ്ദേഹം അറിവു കരസ്ഥമാക്കി. സാമൂഹ്യ പരിവർത്തനത്തിൻെറ വൈവിധ്യമേറിയ പ്രതിഭാസങ്ങളെ മാർക്സിയൻ സമീപനത്തോടെ സ്വതന്ത്രമായി വിശകലനം ചെയ്യുകയും വിലയിരുത്തുകയും ഇവയിൽ നിന്നുള്ള അറിവ് ഏററവും ലളിതമായ ഭാഷയിൽ നമുക്കു പകർന്നുതരികയും ചെയ്തുവന്ന ധിഷണാശാലിയായിരുന്നു സഖാവ്. ഇന്നു ദേശീയ പ്രസ്ഥാനത്തിൻെറയും രാഷ്ട്രീയ പാർട്ടികളുടെയും അണികളിൽ നിന്നുയർന്നുവന്ന ദാർശനികൻമാർ, സർഗ്ഗാത്മകമായ കഴിവുകളുള്ള മഹാൻമാർ വളരെ ചുരുക്കമാണ്. കേരളത്തിൽ കമ്മ്യൂണിസ്ററ് പ്രസ്ഥാനത്തിനു അഭിമാനംകൊള്ളാവുന്ന സ.ദാമോദരൻ-ഇന്ന് സ.എൻ.ഇ. ബാലറാം.

കഴിഞ്ഞ ഒരു ദശകത്തിനിടയിലാണ് സഖാവ് തൻെറ സൃഷ്ടിപരമായ കഴിവുകൾ പ്രദർശിപ്പിച്ചുകൊണ്ട് 'സാഹിത്യസൃഷ്ടികൾ നമുക്കു നൽകിത്തുടങ്ങിയത്. രവീന്ദ്രനാഥ ടാഗോറിനെപ്പററിയുള്ള പഠനമാണ് അതിൽ ശ്രദ്ധേയമായത്. സജീവ രാഷ്ട്രീയത്തിൽ നിന്നകന്ന് ഇനി ഇത്തരം കൃതികൾ രചിക്കുകയാണ് സഖാവിൻെറ കടമ എന്നു ഞാൻ സൂചിപ്പിച്ചപ്പോൾ ഞാനും ആ വഴിക്കാണ് നീങ്ങുന്നത് എന്ന് സഖാവ് എന്നോടു പറഞ്ഞത് ഞാൻ ഓർക്കുകയാണ്. അദ്ദേഹത്തിൻെറ അകാലചരമം നമുക്ക് തീരാനഷ്ടമാണ്. എൻെറ കുടുംബംപോലെതന്നെ എനിക്ക് എപ്പോഴും അടുപ്പമുള്ള അദ്ദേഹത്തിൻെറ കുടുംബാംഗങ്ങളെ നമുക്ക് എങ്ങനെ ആശ്വസിപ്പിക്കാനാവും?

# ജീവിതം സഹനമാക്കിയ കമ്മ്യൂണിസ്റ്റ്

ഇ.വി. ശ്രീധരൻ

**രാ**ഷ്ട്രീയം ജനസേവനവും സത്കർമ്മവേദിയുമായിരുന്ന ഇന്നലെയുടെ അവശിഷ്ടമായി നമ്മോടൊപ്പമുണ്ടായിരുന്ന എൻ.ഇ.ബാലറാമിനെയും മരണം കൊണ്ടുപോയി. അങ്ങനെ നമ്മുടെ രാഷ്ട്രീയത്തിലെ ശൂന്യത അല്പംകൂടി വലുതായി.

നന്മനിറഞ്ഞ ഒരു കമ്മ്യൂണിസ്ററുകാരനായിരുന്നു എൻ.ഇ.ബാലറാം. രാഷ്ട്രീയ പ്രവർത്തനം ബാലറാമിൽ പൂർണ്ണമായും ധർമ്മാധിഷ്ഠിതമായ ഒരു യജ്ഞമായിരുന്നു. ബാലറാമിനെപ്പോലുള്ളവരുടെ ജീവചരിത്രം വായിച്ചനുകരിക്കാൻ കഴിയുന്ന ഒരു തലമുറയല്ല ഇന്ന് രാഷ്ട്രീയത്തിലുള്ളത്. അത് നമ്മുടെ ദുഃഖം.

ഒരു സന്ന്യാസിയാകാനാണ് ബാലറാം കുട്ടിക്കാലത്ത് ആഗ്രഹിച്ചത്. അക്കാലത്തെ വിദ്യാഭ്യാസവും അറിവുസമ്പാദനവും ആ വഴിക്കായിരുന്നു. ആ മോഹം കൈവെടിഞ്ഞാണ് ബാലറാം ദേശീയ സ്വാതന്ത്ര്യസമരത്തിലേക്ക് കടന്നുവന്നത്. പിന്നീട് കോൺഗ്രസ്സ് സോഷ്യലിസ്ററ് പാർട്ടിയിലൂടെ കമ്മ്യൂണിസ്ററ് പാർട്ടിയിലെത്തി. ഉജ്ജ്വലമായ സമര പാരമ്പര്യവും കർമ്മകാണ്ഡവുമൊക്കെ കമ്മ്യൂണിസ്ററ് പ്രസ്ഥാനങ്ങളിലും പാർട്ടിയിലും അദ്ദേഹത്തിനുണ്ട്. എം.എൽ.എയും എം.പിയും മന്ത്രിയുമൊക്കെയായിത്തീർന്ന ബാലറാം എന്ന നേതാവിനെ പാർട്ടി ചരിത്രത്തിനു വിട്ടുകൊടുക്കാം.

മറെറാരു ബാലറാം ഉണ്ടായിരുന്നു. എഴുത്തുകാരനും തത്വചിന്തകനും കലാസ്നേഹിയുമായ ബാലറാം. സാഹിത്യം, സിനിമ, നാടകം, ചിത്രകല എന്നിവയോടൊക്കെ ബാലറാം വച്ചുപുലർത്തിയിരുന്ന സ്നേഹം രാഷ്ട്രീയക്കാരിൽ പൊതുവേ കാണാത്തതാണ്.

കഴിഞ്ഞ കുറേ വർഷങ്ങളായി ഞാൻ ബാലറാമിനെ കണ്ടുമുട്ടാറുള്ളത് തിരുവനന്തപുരത്തെ ടാഗോർ തിയേറ്ററിൻെറ പരിസരങ്ങളിലെവിടെയെങ്കിലും വച്ചായിരിക്കും. ടാഗോർ തിയേറ്ററിലേക്ക് പോവുകയോ അല്ലെങ്കിൽ ടാഗോർ തിയേറ്ററിൽ നിന്നിറങ്ങി വീട്ടിലേക്കു പോവുകയോ ആയിരിക്കും. ബാലറാം ടാഗോർ തിയേറ്ററിൽ സിനിമ കാണാൻ വരുന്നതാണ്. ബാലറാമിൻെറ പാർട്ടിയിലെ അദ്ദേഹത്തിൻെറ തലമുറയിൽപ്പെട്ട ആളുകളിൽ ഏററവുമധികം സിനിമകൾ കണ്ടത് ഒരുപക്ഷേ ബാലറാമായിരുന്നിരിക്കണം. ഏററവും ഒടുവിലായി ഞാൻ ബാലറാമിനെ കണ്ടതും ടാഗോർ തിയേറ്ററിനകത്താണ്. ഷാജി എൻ.കരുണിൻെറ 'സ്വം' എന്ന ഫിലിമിൻെറ മുമ്പിലായിരുന്നു സകുടുംബം ബാലറാമിൻെറ ആ ഇരിപ്പ്. 'സിനിമയാവുമ്പോൾ വലിയവർ ഏററവും പിന്നിലാണിരിക്കുക. പക്ഷേ ബാലറാം അന്ന് വന്നിരുന്നത് മുമ്പിൽത്തന്നെയായിരുന്നു. അദ്ദേഹം വന്നിരുന്ന് സിനിമ കാണുന്നതും പോകുന്നതുമൊന്നും അധികമാളുകൾ കണ്ടിട്ടില്ല. ബാലറാമാണെങ്കിൽ സദസ്സുകളിൽ



നെഞ്ചുവിരിച്ചു നിറഞ്ഞുനിൽക്കാൻ കഴിയാത്ത ഒരു കൊച്ചുമനുഷ്യനുമാണല്ലോ. പക്ഷേ ഈ കൊച്ചുമനുഷ്യൻ ഹൃദയവിശാലതകൊണ്ടു വലിയവനും അറിവുകൊണ്ട് വിനയസമ്പന്നനുമായിരുന്നു. അറിവും കലാജ്ഞാനവുമാണ് തൻെറ കർമ്മരംഗമായ രാഷ്ട്രീയത്തിൽ അദ്ദേഹത്തെ വലുതാക്കിയത്.

കമ്മ്യൂണിസ്ററുപാർട്ടിക്ക് പുറത്തുവച്ചുകണ്ട ബാലറാമിനെക്കുറിച്ചുള്ള അനുഭൂതികളേ എനിക്കുള്ളൂ-രാഷ്ട്രീയ സാമൂഹ്യചിന്തകനും എഴുത്തുകാരനും കലാസ്നേഹിയുമൊക്കെയായ ബാലറാമിനെപ്പററി.

ക്ളാസ്സിക്കലായും ഏറെക്കുറെ അശാസ്ത്രീയമായും ഇന്ത്യയിലെ കമ്മ്യൂണിസ്ററു പാർട്ടികൾ വിശ്വസിച്ച വർഗ്ഗസമരമുണ്ടല്ലോ-വേണ്ടിടത്തോളം അബദ്ധം അതിലടങ്ങിയിരുന്നു. സാമൂഹ്യ വിപ്ളവം പൂർണ്ണമാകാതെ ഇന്ത്യയിൽ രാഷ്ട്രീയ വിപ്ളവം നടക്കുകയില്ല എന്ന സത്യത്തോട് വളരെക്കാലം മുഖംതിരിഞ്ഞുനിന്നു ഇവിടത്തെ കമ്മ്യൂണിസ്ററ് പാർട്ടികൾ. ഇവിടെ നടക്കേണ്ടത് കാസ്ററ് വാറാണെന്ന സത്യം ക്ളാസ്സ്വാറിൻെറ ആളുകൾ മറന്നു. ചരിത്രം അത് തെളിയിക്കുകയും ചെയ്തു. ഇന്ത്യയിലെ പഴങ്കാല സോഷ്യലിസ്ററുകൾ മുമ്പേ തിരിച്ചറിഞ്ഞ ഈ സത്യം സമീപഭൂതകാലത്ത് കമ്മ്യൂണിസ്ററ് പ്രസ്ഥാനത്തിലെ ചില നേതാക്കൻമാരും തിരിച്ചറിഞ്ഞു. ആ സത്യം തിരിച്ചറിഞ്ഞവരിൽ ഒരാളായിരുന്നു എൻ.ഇ.ബാലറാം എന്ന് അദ്ദേഹം കഴിഞ്ഞ മൂന്നുവർഷത്തോളമായി എഴുതിക്കൊണ്ടിരുന്ന ലേഖനങ്ങളിൽ നിന്നും പാർലമെൻററി പ്രവർത്തനങ്ങളിൽ നിന്നും നാം വായിച്ചെടുക്കുകയും മനസ്സിലാക്കുകയും ചെയ്തിട്ടുണ്ട്.

ബഹുദൈവമതമായ ഹിന്ദുമതം വളർത്തിക്കൊണ്ടുവന്ന ജാതിസമ്പ്രദായത്തിനെതിരേ ആദ്യംമുതലേ എഴുതുകയും, നമ്മുടെ മതതത്വ ആശയങ്ങളെ കാററിൽ പറത്തിക്കൊണ്ട് മതമൗലികവാദികൾ രാഷ്ട്രീയത്തിലേക്ക് പ്രവേശിക്കാൻ തുടങ്ങിയപ്പോൾ അതിനെതിരേ ഉജ്ജ്വലമായ ഒരു പ്രതിരോധംതന്നെ അദ്ദേഹത്തിൻെറ തൂലിക സംഘടിപ്പിക്കുകയും ചെയ്തു. ഹിന്ദുമത തത്വങ്ങളിലെ നന്മയെ മുന്നോട്ടുവച്ചുകൊണ്ടുതന്നെയാണ് ബാലറാം മതഭ്രാന്തൻമാർക്കെതിരേ ആഞ്ഞുവീശിയത്. ആർഷഭാരതസിദ്ധാന്തങ്ങളുടെ ആത്മഭാവങ്ങൾ പിടികിട്ടിയ കമ്മ്യൂണിസ്ററായിരുന്നു ബാലറാം. തൻെറ ഹൈന്ദവ തത്വചിന്താജ്ഞാനത്തെ മാർക്സിസത്തിൻെറ കണ്ണാടിയിലേക്ക് പ്രതിബിംബിപ്പിച്ചു കണ്ടു ബാലറാം. ആ കാഴ്ചയും കാഴ്ചയുടെ ആവിഷ്കാരവുമാണ് ബാലറാമിനെ ഒരു അറിവാളിയാക്കിത്തീർത്തത്.

ബാലറാമിൻെറ അറിയപ്പെട്ട ആദ്യത്തെ പുസ്തകം 'ആശയവും മനുഷ്യനും' (പേര് ഇതുതന്നെയോ എന്നു തീർച്ചയില്ല) സാധാരണ കമ്മ്യൂണിസ്ററുകാർക്ക് അന്ധവിശ്വാസത്തിൻെറ പിടിയിൽനിന്നു വിട്ടുപോരാൻ ഉണ്ടായ പുസ്തകമാണ്. അതിലെ അറിവുകൾ ജനങ്ങൾ വികസിപ്പിച്ചെടുത്തോ എന്നറിയില്ല. കെ.ദാമോദരൻെറ 'ഇന്ത്യയുടെ ആത്മാവും' ബാലറാമിൻെറ ആ പുസ്തകവും വളരെയേറെ പ്രചാരം സിദ്ധിച്ചിട്ടുള്ളവയാണ്. ദാമോദരൻെറയും ബാലറാമിൻെറയും ചിന്തയ്ക്ക് ഒരുതരം സമാനതയുമുണ്ടായിരുന്നു. രണ്ടു പേരുടേയും സാഹിത്യജ്ഞാനവും സ്നേ

# പിണറായി സമ്മേളനത്തിന്റെ സ്മരണ

**സം**സ്കൃതത്തിലും സന്ന്യാസത്തിലും ആകൃഷ്ടനായ എൻ.ഇ.ബാലറാം പിന്നീടു സ്വീകരിച്ച മാർഗ്ഗങ്ങളാണ് കോൺഗ്രസ്സും കമ്മ്യൂണിസവും.

കമ്മ്യൂണിസ്ററ് പാർട്ടിയുടെ കേരളത്തിലെ സ്ഥാപന സമ്മേളനമായ പിണറായിയിലെ പടന്നക്കര സമ്മേളനത്തിന്റെ മുഖ്യ സംഘാടകനായാണ് ബാലറാം ശ്രദ്ധേയനാകുന്നത്. 1939-ൽ ദേശായി (മഹാദേവ ദേശായി) സ്മാരക വായനശാലയിൽ വച്ചാണ് ഐതിഹാസികമായ ആ സമ്മേളനം നടക്കുന്നത്. കോൺഗ്രസ്സ് സോഷ്യലസ്ററ് പാർട്ടിയിലെ പ്രമുഖരെല്ലാം സമ്മേളനത്തിൽ സംബന്ധിച്ചു. ഏതാണ്ട് 83 പേർ. നിരോധന കാലഘട്ടമായതിനാൽ ഒളിവിൽ കഴിഞ്ഞിരുന്നവർ ഒററയ്ക്കും തെററയ്ക്കുമാണ് പിണറായിയിൽ എത്തിച്ചേർന്നത്. ബാലറാമും പി.പി.അച്യുതൻ നായർ, കെ.എൻ.ചാത്തുക്കുട്ടി തുടങ്ങിയവരും ഒളിവിൽ കഴിഞ്ഞുകൊണ്ടാണ് സമ്മേളനത്തിന് ഒരുക്കങ്ങൾ പൂർത്തിയാക്കിയത്.

സമ്മേളനം അധികസമയമൊന്നും നീണ്ടുനിന്നില്ല. കെ.പി.ഗോപാലനായിരുന്നു അദ്ധ്യക്ഷൻ. കോൺഗ്രസ്സ് സോഷ്യലിസ്ററ് പാർട്ടി ഒന്നായി കമ്മ്യൂണിസ്ററ് പാർട്ടി ഓഫ് ഇന്ത്യയിൽ ലയിക്കുന്നതായി പ്രമേയം പാസ്സാക്കി. സഖാവ് പി.കൃഷ്ണപിളളയെ പാർട്ടി സെക്രട്ടറിയായി തിരഞ്ഞെടുക്കുകയും ചെയ്തു. പി.കൃഷ്ണപിള്ളയുടെ ആവേശകരമായ പ്രസംഗം മാത്രമായിരുന്നു കാര്യപരിപാടി. പിറേറദിവസം മുതൽ മലബാറിലെ ചുമരുകളിൽ കമ്മ്യൂണിസ്ററ് പാർട്ടിയുടെ ആവിർഭാവം വിളിച്ചറിയിച്ചുകൊണ്ടുള്ള ചുമരെഴുത്തുകൾ പ്രത്യക്ഷപ്പെട്ടു.

1940 സെപ്ററംബർ 15-ന്റെ സാമ്രാജ്യത്വ നിരോധന ദിനാചരണത്തിൽ തലശ്ശേരിയിൽ ജാഥ നയിച്ചത് ബാലറാമും പി.കെ.മാധവനുമായിരുന്നു. അന്നുണ്ടായ പൊലീസ് വെടിവയ്പിലാണ് അബുവും ചാത്തുക്കുട്ടിയും രക്തസാക്ഷികളായത്.

വീട്ടിൽനിന്നുള്ള സംസ്കൃത പഠനം മാത്രം കൈമുതലാക്കിയ ബാലറാം സംസ്കൃതത്തിൽ അഗാധ പാണ്ഡിത്യംതന്നെ നേടിയിരുന്നു. തുടർന്ന് അദ്ദേഹം ശ്രീരാമകൃഷ്ണ മിഷനിൽ ആകൃഷ്ടനായി. കാലടിയിലെ മിഷന്റെ തലവനായിരുന്ന ആകമാനന്ദ സ്വാമികളുടെ ശിഷ്യനായിരുന്നു. ഇതിനിടയിൽ അദ്ദേഹം കൽക്കട്ടയും സന്ദർശിച്ചിട്ടുണ്ട്. അദ്ദേഹത്തെ സന്ന്യാസിയാക്കണമെന്ന് മിഷൻ പ്രവർത്തകർക്ക് ആഗ്രഹമുണ്ടായിരുന്നു. എന്നാൽ ബാലറാം മറെറാരു മാർഗ്ഗമാണ് സ്വീകരിച്ചത്.

കമ്മ്യൂണിസ്ററ് പാർട്ടി നിരോധിക്കുമ്പോഴെല്ലാം ഒളിവിൽ പോയ ബാലറാമിന്റെ പേരിൽ 1948-ൽ കണ്ടാൽ ഉടൻ വെടിവയ്ക്കാനുള്ള ഉത്തരവുണ്ടായിരുന്നു. അന്നദ്ദേഹം ശങ്കരൻകുട്ടി എന്നപേരിൽ ബാംഗ്ളൂരിലാണ് ഒളിവിൽ കഴിഞ്ഞിരുന്നത്. ആയിടയ്ക്കാണ് നാട്ടുരാജ്യങ്ങളുടെ സംയോജനത്തിന്റെ ചുമതലയുണ്ടായിരുന്ന വി.പി.മേനോന് സംസ്കൃതവും മലയാളവും പഠിക്കാൻ മോഹമുണ്ടായത്. ശങ്കരൻകുട്ടിയായ ബാലറാം ഇന്ത്യയിലെ ഈ ഉയർന്ന ഉദ്യോഗസ്ഥനെ തിരിച്ചറിയാതെ മലയാളവും സംസ്കൃതവും പഠിപ്പിച്ചു. നിരോധനം നീക്കിയശേഷമാണ് ബാലറാം പിന്നീട് കേരളത്തിലെത്തിയത്.

സി.പി.ഐയുടെ 9-ാം പാർട്ടി കോൺഗ്രസ്സിനുശേഷമാണ് എൻ.ഇ.ബാലറാം പാർട്ടി സംസ്ഥാന കമ്മിററി സെക്രട്ടറിയായത്. 1971 മുതൽ 85 വരെ ഈ സ്ഥാനം വഹിച്ച ബാലറാമാണ് ഏററവും കൂടുതൽ കാലം ഈ പദവി അലങ്കരിച്ച പാർട്ടി നേതാവ്. കമ്മ്യൂണിസ്ററുപാർട്ടി ഒന്നായപ്പോൾത്തന്നെ അദ്ദേഹം ദേശീയ കൗൺസിലിലും അംഗമായിരുന്നു.

## ഇന്ത്യയുടെ ദർശനം പഠിപ്പിച്ചു

### കാന്തലോട്ട് കുഞ്ഞമ്പു

**സാ**ധാരണക്കാരായ പാർട്ടി പ്രവർത്തകർക്ക് ഭാരതീയ ദർശനവും ഇന്ത്യയുടെ പൈതൃകവും എന്തെന്ന് പഠനക്ളാസ്സുകളിലൂടെയും പ്രബന്ധങ്ങളിലൂടെയും പഠിപ്പിച്ചുകൊടുത്ത ആളാണ് ബാലറാം. എപ്പോഴും അദ്ദേഹം ആ ജോലി തുടർന്നിരുന്നു.

'ഒന്ന് നില്ക്കൂ, ഒരുനിമിഷം ഓർക്കൂ, ഗാന്ധിജിയെ' എന്ന ഒരു ലേഖനം ഞാൻ പല ആവർത്തി വായിച്ചു. ഗാന്ധിജിയെപ്പററി ബാലറാം എഴുതി: ''ഇന്ത്യ നമ്മുടെ രാജ്യമാണ്, നാം എല്ലാം ഇന്ത്യാക്കാരാണ്, ഏകോദര സഹോദരങ്ങളാണ്. ഇന്ത്യ ഭരിക്കേണ്ടത് നമ്മളാണ്-ഈ ദേശീയ ധർമ്മം നമ്മെ പഠിപ്പിച്ചത് ഗാന്ധിജിയാണ്.''

എന്നെപ്പോലുള്ള സാധാരണക്കാരുടെ മനസ്സിൽ ഇന്ത്യയുടെ ദർശനം പറഞ്ഞുതന്നത് ബാലറാം ആയിരുന്നു. ഇന്ത്യയുടെ പൈതൃകം പഠിച്ചാൽ മാത്രമേ സാധാരണക്കാരനായ എന്നെപ്പോലുള്ളവർക്ക് ദേശീയതയെക്കുറിച്ചും സംസ്ക്കാരത്തെക്കുറിച്ചും ഉള്ള പൂർണ്ണ ബോധം ഉണ്ടാവൂ എന്ന് വിശ്വസിക്കുന്നു. 1932 മുതൽ ദേശീയ സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്ത ആളാണ് ഞാൻ. പക്ഷേ, അതുകൊണ്ട് രാഷ്ട്രീയത്തിൽ പൂർണ്ണനായിരുന്നു എന്ന് ഞാൻ വിശ്വസിക്കുന്നില്ല. ഇന്ത്യയിലെ ജാതി വ്യവസ്ഥ, സമൂഹം, മനുവിന്റെ ധർമ്മശാസ്ത്രം എന്നിവയെല്ലാം എനിക്കു പറഞ്ഞുതന്നത് ബാലറാം ആയിരുന്നു; അല്ലെങ്കിൽ അദ്ദേഹത്തിന്റെ ലേഖനങ്ങളിലൂടെ ഞാൻ പഠിച്ചു.

പാർട്ടി കാര്യങ്ങളെക്കുറിച്ച് ബാലറാമിന് വ്യത്യസ്തമായ ഒരു സമീപനം ആയിരുന്നു ഉണ്ടായത്. ഇന്നത്തെ നയങ്ങളിൽ നിന്ന് മാറി ചിന്തിക്കേണ്ടതിന്റെ ആവശ്യം പാർട്ടി സെൻട്രൽ കമ്മിററി നിയോഗിച്ച സമിതിയുടെ അംഗമെന്ന നിലയിൽ ബാലറാം രേഖപ്പെടുത്തിയിട്ടുമുണ്ട്.

ഹവും പാർട്ടിക്കു പുറത്തും വിലമതിക്കപ്പെട്ടവയായിരുന്നു.

ടാഗോറിനെക്കുറിച്ച് ബാലറാം ഈയിടെ എഴുതിയ പുസ്തകം ഒരു സമഗ്രാന്വേഷണത്തിന്റെ ഫലമാണ്. ഇന്ത്യൻ ഭാഷകളിലുണ്ടായ ടാഗോർ പഠനങ്ങളുടെ മുൻപന്തിയിൽ ത്തന്നെ ഈ ഗ്രന്ഥത്തിനു നിൽക്കാനാവും. ടാഗോറിനെ ഇംഗ്ളിഷിലൂടെയല്ല ബംഗാളി ഭാഷയിലൂടെത്തന്നെയാണ് ബാലറാം അറിഞ്ഞത്. ആ പുസ്തകം വായിക്കുന്ന ഒരാൾക്ക് തീർച്ചയായും തോന്നും അഗാധമായി അറിഞ്ഞവൻ മററുള്ളവരുടെ അറിവിലേക്ക് ലളിതമായി എഴുതിയത് എന്ന്.

ആചാരപ്രകാരമുള്ള ഒരു സഖാവായിരുന്നില്ല ബാലറാം. മനുഷ്യൻ എന്ന സ്നേഹസങ്കല്പത്തിന്റെ സഹനശേഷിയുള്ള സഖാവായിരുന്നു അദ്ദേഹം. അദ്ദേഹത്തെപ്പോലുള്ളവർ ഇനി നമ്മുടെ ഇടയിൽ വളരെക്കുറച്ചേയുള്ളൂ-ജീവിതം സഹനമാക്കിയ സഖാക്കൾ.





## എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം



മെയ്ൻ റോഡിൽ നിന്നു കിഴക്കോട്ടു പോകുന്ന ഡ്രെയ്നേജ് നടപ്പാതയുടെ അരികിലാണ് എന്റെ വീട്. ഈ മലിനജല നിർഗ്ഗമനക്കുഴലുകളുടെ മുകളിലുള്ള പാത മണ്ണിട്ടതാണ്. ലോറികളുടെ ഭാരം താങ്ങുകില്ല ലോഹക്കുഴലുകൾ. മാത്രമല്ല ആ വാഹനങ്ങൾ കയറിയാൽ പാതയുടെ രണ്ടു വശങ്ങളും ഇടിയും. അതെല്ലാംകൊണ്ട് അധികാരികൾ 'ലോറിഗതാഗതം നിരോധിച്ചിരിക്കുന്നു' എന്ന ബോർഡുകളെഴുതി പാതയുടെ തുടക്കത്തിലും ഒടുവിലും വച്ചിരുന്നു. ഡിപാർട്മെൻറ് അധികാരിക്ക് മണ്ണു കയററി ലോറി കൊണ്ടുവരേണ്ട ആവശ്യകതയുണ്ടായപ്പോൾ ഒരുദിവസം കാലത്ത് ബോർഡിനു ചെറിയ മാററം വന്നു. 'ലോറി ഗതാഗതം നിയന്ത്രിച്ചിരിക്കുന്നു' എന്ന്. അധികം ദിവസങ്ങൾ കഴിഞ്ഞില്ല. ബോർഡും അതിനെ താങ്ങിയിരുന്ന വീതിയാർന്ന കമ്പും അപ്രത്യക്ഷങ്ങളായി. അതോടെ ലോറികളുടെ നിരന്തരപ്രവാഹമായി. മഴക്കാലത്ത് മുട്ടുവരെ താഴുന്ന ചെളി. ഒരുദിവസം രാത്രി വൈകിവന്ന ഞാൻ തെരുവുവിളക്കുകളില്ലാത്ത ആ പാതയിൽ കരിങ്കല്ലിലടിച്ചു വീഴുകയും കാലിനു വല്ലാത്ത ക്ഷതം പററുകയും ചെയ്തു. കുറെനേരം ബോധശൂന്യനായി ഞാൻ ആ ചെളിയിൽ കിടന്നു. ഓർമ്മ വന്നപ്പോൾ എഴുന്നേററു നടക്കാൻ വയ്യ എനിക്ക്. ഞാൻ വീട്ടിലേക്ക് ഇഴഞ്ഞുനീങ്ങി ചോരപുരണ്ട വസ്ത്രങ്ങളോടുകൂടി. വീട്ടുകാർ ബന്ധുവിനെ വിളിച്ച് അദ്ദേഹത്തിന്റെ കാറിൽ എന്നെ ആശുപത്രിയിലെത്തിച്ചു. അവിടത്തെ ചികിത്സ കാലുമുറിച്ചുമാറേറണ്ട സ്ഥിതിയുണ്ടാക്കുമെന്നു കണ്ടപ്പോൾ ഞാൻ കവിയും നല്ല ഡോക്ടറുമായ ശ്രീ.എം.ജി.ഹരിയെ സമീപിച്ചു. അദ്ദേഹത്തിന്റെ വിദഗ്ദ്ധമായ ചികിത്സകൊണ്ട് ഞാൻ രക്ഷപ്പെട്ടു. ഒരു ചെറിയ ഹേതു-ബോർഡിലെ ചില അക്ഷരങ്ങൾ മാററി വേറെ ചില അക്ഷരങ്ങൾ എഴുതി എന്ന ചെറിയ ഹേതു-വലിയ കാര്യമായിത്തീരുന്നതിന് ഉദാഹരണമാണിത്. ആന വലിയ മൃഗമാണല്ലോ. അതിന്റെ ഒരു 'ക്പിലറി'-സൂക്ഷ്മധമനി പൊട്ടിയാൽ അതു മരിച്ചുപോകും. ഇതുപോലെ തന്നെ മഹാഹേതുക്കൾ ക്ഷുദ്ര സംഭവങ്ങൾ ഉണ്ടാക്കും.

കുട്ടികൾ ററാഗോറും  
മററും പറയുന്നതുപോലെ  
നിഷ്കളങ്കരാണോ?  
അല്ല. പ്രായമായവരുടെ  
ക്രൂരതയെക്കാൾ  
ക്രൂരതയാണവർക്ക്.  
ആക്രമണവാഞ്ഛ  
കുട്ടികൾക്കുള്ളതുപോലെ  
വലിയ  
ആളുകൾക്കില്ലെന്നു  
വേണം പറയാൻ.  
പ്രത്യേകിച്ചും  
ആക്രമണോത്സുകമായ  
ഈ കാലയളവിൽ  
പ്രായമായവർ  
സൗജന്യവും  
കാരുണ്യവും  
കാണിക്കുമ്പോൾ  
കുട്ടികൾ കാർക്കശ്യവും  
ക്രൂരതയും  
പ്രദർശിപ്പിക്കുന്നു.

It's a sin  
It's a crime  
Now we can't tell the time  
Our neighbourhood watch  
Has been stolen

എന്ന് ഒരു കവിയെഴുതുമ്പോൾ ക്ഷുദ്ര സംഭവം മഹാസംഭവത്തിനു ഹേതുവാകുന്നത് നമ്മൾ കാണുന്നു. അദ്ദേഹത്തിന്റെതന്നെ വേറൊരു കാവ്യശകലം നോക്കുക. Poem against Capital Punishment എന്നു തലക്കെട്ട്.

I live in the Capital  
and it's punishment.

Capital punishment എന്നതിനു വധശിക്ഷ എന്ന് അർത്ഥം. വാക്കുകളൊന്നുമാററി തലസ്ഥാനത്തെ താമസം ശിക്ഷയാണെന്നു വരുത്തുന്നു കവി.

ഒരു 'ക്ഷുദ്രസംഭവമാണ് ശ്രീ.ടി.കെ.രാധാകൃഷ്ണന്റെ 'ഒരു അംബാസഡർ കാറിന്റെ കഥ' എന്ന ചെറുകഥയിലുള്ളത്. അച്ഛനമ്മമാരുടെ സമ്മതം കൂടാതെ ഒരുത്തനോടുകൂടി ദാമ്പത്യജീവിതം ആരംഭിക്കാൻ ശ്രമിച്ച ഒരു പെണ്ണ് അയാളുടെ കാറ് 'പാട്ടമാരുതി'യാണെന്നു പറഞ്ഞതുകൊണ്ട് കുഴപ്പത്തിലായിപ്പോയി. കാറിനെക്കുറിച്ചുള്ള പ്രസ്താവം കാമുകന് അത്ര രസിച്ചില്ല. അവൾ വീട്ടിലേക്കു തിരിച്ചുപോന്നു. അച്ഛനമ്മമാർക്കു സമാധാനമായി ക്ഷുദ്രഹേതു മഹാകാര്യമാകുന്നതു മാത്രമല്ല ഇവിടെയുള്ളത് സമകാലിക ജീവിതത്തിന്റെ ഒരു പരിച്ഛേദം കൂടിയാണ് ഇക്കഥ. കാലം മാറിപ്പോയിയെന്നും അച്ഛനമ്മമാരും മക്കളും തമ്മിലുള്ള ബന്ധത്തിന്റെ ലയത്തിനു മാററം വന്നിരിക്കുന്നുവെന്നും ഞാൻ മുൻപ് പലതവണ എഴുതിയിട്ടുണ്ട്. ആ മാററവും ഇക്കഥയിൽ കാണാം.

### ചോദ്യം, ഉത്തരം

''**വി**വേചനത്തിനു കഴിവുള്ളതുകൊണ്ട് മനുഷ്യൻ അന്തസ്സോടെ പെരുമാറുന്നു. അന്തസ്സുള്ള ഏതെങ്കിലും മൃഗമുണ്ടോ നിങ്ങളല്ലാതെ?''

''മൃഗങ്ങൾക്കു മററുള്ളവരെ മൃഗങ്ങളായി

കാണാൻ പ്രവണതയുണ്ട് സുഹൃത്തേ. എങ്കിലും ഞാൻ നിങ്ങളോടു പറയട്ടെ ആന അന്തസ്സുള്ള മൃഗമാണെന്ന്. ആന ഒരിണയെ തിരഞ്ഞെടുത്താൽ അത് മരിക്കുന്നതുവരെ വേറെയൊരു പിടിയാനയുടെ അടുത്തു പോകില്ല. മൂന്നുവർഷത്തിലൊരിക്കലേ അതു പിടിയാനയുമായി വേഴ്ചയ്ക്കു പോകൂ. ആ വേഴ്ച രഹസ്യമായിട്ടാണു നടത്തുക. അതു കഴിഞ്ഞാൽ ആറാമത്തെ ദിവസമേ കൊമ്പനാന കാട്ടിൽ വന്നു മററു മൃഗങ്ങളെ കാണൂ. കാട്ടിലെത്തുന്നതിനുമുമ്പ് അത് ഏതെങ്കിലും ജലാശയത്തിലിറങ്ങി കുളിക്കുകയും ചെയ്യും. St Francis പറഞ്ഞ ഇക്കാര്യം മിഷൽ ഫൂക്കോ The History of sexuality എന്ന ഗ്രന്ഥത്തിൽ എടുത്തെഴുതിയിട്ടുണ്ട്.''

''നിങ്ങൾ എന്തിനാണ് എപ്പോഴും പുസ്തകം കൊണ്ടുനടക്കുന്നത്?''

വളരെ വർഷങ്ങൾക്കു മുൻപ് അങ്ങനെ നടന്നിരുന്നു. ഇപ്പോൾ അതില്ല. ഇനി നടന്നാലും അതൊരു ശീലമാണെന്നു കരുതിയാൽ മതി. ചിലർ ചങ്ങലയുടെ അററത്തുള്ള പട്ടിയുമായി നടക്കുന്നു. പൊലീസ് ഉദ്യോഗസ്ഥന്മാർ കാലത്തു നടക്കുമ്പോൾ ഒന്നരയടിനീളമുള്ള ഒരു കമ്പ് കൊണ്ടുനടക്കുന്നു. ചില സ്ത്രീകൾക്ക് എവിടെപ്പോകണമെങ്കിലും കൂട്ടിനു കുട്ടിയുണ്ടായിരിക്കണം. എല്ലാം ശീലങ്ങൾ.''

''ശാലീന സൗന്ദര്യം എന്നു നിങ്ങളും എഴുതുന്നല്ലോ. എന്താണ് അതിന്റെ അർത്ഥം!''

''ഞാൻ അങ്ങനെ എഴുതിയതായി ഓർമ്മിക്കുന്നില്ല. ശാലാ എന്ന വാക്കിൽനിന്നാണ് ശാലീന പദത്തിന്റെ ആവിർഭാവം. ശാലാ എന്നാൽ മുറി എന്നർത്ഥം. ശാലാപ്രവേശനം അർഹതി ശാലീനഃ 'പെൺകുട്ടികൾ മുറിക്കകത്ത്-വീട്ടിനകത്ത്-ഇരിക്കുന്നതുകൊണ്ടാവണം അവരെ ശാലീനകൾ എന്നു വിളിക്കുന്നത്. പാണിനിയുടെ അഷ്ടാദ്ധ്യായീ എന്ന വ്യാകരണ ഗ്രന്ഥത്തിൽ ഇതിനെക്കുറിച്ചു പറഞ്ഞിട്ടുണ്ട്.''

''ജീവിതത്തിലെ ഏററവും വലിയ ദുഃഖം?''

''അന്യരോടു മര്യാദ വിടാതെ പെരുമാറുമ്പോൾ ആ മര്യാദ കൊള്ളരുതായ്മയുടെ പ്രകടനമാണെന്ന് അവർ തെററിദ്ധരിക്കുന്നത്.''

''പുരുഷൻ സ്ത്രീയെ വിവാഹം കഴിക്കുന്നതെന്തിന്?''

''പുരുഷൻ സ്ത്രീയെ വിവാഹം കഴിക്കുന്നത് അവളുടെ ഭൂതകാലത്തെക്കുറിച്ചു ചോദിച്ചു ചോദിച്ച് അവളെ അലട്ടിക്കൊണ്ടിരിക്കാൻ വേണ്ടി. സ്ത്രീ ആ ദാമ്പത്യജീവിതത്തിൽ ഉൾപ്പെടുന്നതു ഭർത്താവിന്റെ വർത്തമാനകാലം നിരീക്ഷിക്കാനായി മാത്രം.''

''പുരുഷന്മാർക്കായി ഒരു ബ്യൂട്ടി പാർലർ തുറന്ന് നിങ്ങളെ അതിന്റെ മാനേജരാക്കാം. പുരുഷന്മാരുടെ സൗന്ദര്യം വർദ്ധിപ്പിക്കാൻ നിങ്ങൾ എന്തെല്ലാം ചെയ്യും?''

''ഞാൻ പുരുഷന്റെ നാക്കിൽ യാഡ്‌ലി



വയലാർ

ബുദ്ധിശാലി മാത്രമല്ല സഹൃദയനുമാണ് കാസ്ട്രോ. അദ്ദേഹം ലോകസാഹിത്യത്തിലെ എല്ലാ മാസ്റ്റർപീസുകളും വായിച്ചിട്ടുണ്ട്. നവീന സാഹിത്യത്തിലെ പ്രകൃഷ്ടങ്ങളായ കൃതികൾ വായിച്ചു കൊണ്ടിരിക്കുന്നു.

പൗഡറിടും. തലമുടിയിൽ തിരുപ്പൻ വച്ചുകെട്ടും. ചുണ്ടുകളിൽ കറുത്ത ചായം തേക്കും. പല്ലിൽ ചുവന്ന ലിപ്സ്ററിക്ക് തേക്കും. പിന്നെ ഇതൊക്കെയല്ലേ സ്ത്രീകൾ നടത്തുന്ന പാർലറുകളിലും സ്ത്രീകൾക്കായി ചെയ്തുകൊടുക്കുന്നത്? എന്റെ ഉത്തരത്തിൽ മൗലികതയില്ലാത്തതിൽ ഖേദിക്കുന്നു.''

ഇംഗ്ലീഷ് കവിതയെക്കുറിച്ച് ഭാരതീയർ എഴുതിയ ഏററവും നല്ല പുസ്തകമേത്?''

''അമൽകിരൻ (K.D.Sethna എഴുതിയ Talks on Poetry എന്ന പുസ്തകം. Sri.Aurobindo Publication, Pondicherry Rs.110/-)

## കുട്ടികൾ നിഷ്കളങ്കരോ

ഹോതോണിന്റെ (Nathaniel Hawthorne) The Artist of the Beautiful എന്ന സുന്ദരമായ കഥയിൽ ഒരു കുഞ്ഞ് കഥാപാത്രമായിട്ടുണ്ട്. ഒരു കലാകാരൻ യന്ത്രനിർമ്മിതമായ ചിത്രശലഭം നിർമ്മിച്ച് അതിനെ പറത്താൻ കൊണ്ടുവരുമ്പോൾ ആ കുട്ടി അവിടെ നില്ക്കുകയാണ്. അമ്മയ്ക്കും അച്ഛനും അവന്റെ നില്പുകണ്ട് അഭിമാനം. പക്ഷേ സഹജാവബോധംകൊണ്ടു സത്യം മനസ്സിലാക്കുന്ന കലാകാരന് അവനെക്കണ്ടപ്പോൾ മുതൽ അസ്വസ്ഥത. ഭൗതികത്വത്തിന്റെ പ്രതീകമായ മറെറാരു കഥാപാത്രത്തെ അടിച്ചു ചെറുതാക്കിയ രൂപമാണ് അവനെന്ന് കലാകാരനുതോന്നി. അന്തരീക്ഷത്തിൽ പറന്ന യന്ത്രചിത്രശലഭത്തെ ആ കുട്ടിതന്നെ പിടിച്ച് ഉള്ളംകൈയിൽ വച്ചു ഞെരിച്ചുപൊടിച്ചുകളഞ്ഞു.

കുട്ടികൾ റൂസോയും മററും പറയുന്നതുപോലെ നിഷ്കളങ്കരാണോ? അല്ല. പ്രായമായവരുടെ ക്രൂരതയെക്കാൾ ക്രൂരതയാണവർക്ക്. ആക്രമണവാഞ്ഛ കുട്ടികൾക്കുള്ളതുപോലെ വലിയ ആളുകൾക്കില്ലെന്നുവേണം പറയാൻ. വിശേഷിച്ചും ആക്രമണോത്സുകമായ ഈ കാലയളവിൽ പ്രായമായവർ സൗജന്യവും കാരുണ്യവും കാണിക്കുമ്പോൾ കുട്ടികൾ കാർക്കശ്യവും ക്രൂരതയും പ്രദർശിപ്പിക്കുന്നു. ചെറുപ്പക്കാർക്കു പ്രായം കൂടുന്തോറും സമര പരിപാടികളിൽ അവർ അനാസക്തരായിബ്ഭവിക്കുന്നു. കുട്ടികൾ വിദ്യാഭ്യാസ രീതികൊണ്ടും ആക്രമണകാരികളുടെ ഉദ്ബോധനംകൊണ്ടും ടെലിവിഷനിലെ ഹനനപ്രക്രിയാദർശനം കൊണ്ടും യുദ്ധക്കൊതിയന്മാരായിത്തീരുന്നു. ഈ വസ്തുതയെ സററയറിന്റെ മട്ടിൽ ആവിഷ്കരിക്കുന്ന ചെറുകഥയാണ് ശ്രീ.കെ.രഘുനാഥന്റെ ''കളിപ്പണ്ടാരം'' (മാതൃഭൂമി ആഴ്ചപ്പതിപ്പ്) കഥയുടെ വിഷയത്തിനു പുതുമയില്ലെങ്കിലും അതിലൂടെ കഥാകാരൻ നടത്തുന്ന സാന്മാർഗ്ഗിക മൂല്യനിർണ്ണയത്തിന് പ്രസക്തി ഏറെയുണ്ട്.

## ഭാവാത്മകത

ഈ ലേഖനത്തിന്റെ ആദ്യഭാഗത്ത് ഒരു കവിയുടെ കൊച്ചു കാവ്യങ്ങളെക്കുറിച്ച് എഴുതിയല്ലോ. അദ്ദേഹത്തിന്റെ വേറൊരു ഹ്രസ്വകാവ്യത്തെക്കുറിച്ചുകൂടി എഴുതാൻ കൗതുകമേ



നിക്ക്.

One son at each corner
of the bed
on which I lie

Four sons, the bearers
of the coffin
when I die
[Four Sons (A wish)]

ഒരു ക്ഷുദ്രസംഭവം സൂചിപ്പിച്ച് ഒരു മഹാസംഭവത്തെ ധ്വനിപ്പിക്കുകയാണ് കവി. ഇതൊരു വൈദഗ്ദ്ധ്യം തന്നെയാണ്, തികച്ചും കവിതയല്ലെങ്കിലും. എന്നാൽ നിസ്സാര സംഭവങ്ങൾ ധ്വനിപ്പിച്ച് കവിതയാക്കുന്ന പ്രക്രിയയാണ് ദേശാഭിമാനി വാരികയിലെ ''ചായ'' എന്ന ചെറുകഥയിൽ ഞാൻ കണ്ടത്. കഥാകാരനായ ശ്രീ.ററി.എൻ.പ്രകാശ് കഥ പറയുന്ന ആളിന്റെ ദാഹത്തെക്കുറിച്ചു പറയുന്നു. ചായ കുടിക്കാനാണ് അയാളുടെ ആഗ്രഹം. അമ്മ തയ്യാറാക്കിവച്ച ചായ കുടിക്കാൻ അയാൾക്കു സമയമില്ല. ഒരു പ്രഫെസറെ കാണണം. അദ്ദേഹത്തിന്റെ വീട്ടിലേക്കു പോകുമ്പോഴും അവിടെച്ചെന്നു മററുള്ളവരുമായി സമ്പർക്കത്തിൽ ഏർപ്പെടുമ്പോഴും അയാളുടെ അദമ്യമായ പിപാസയ്ക്കു പ്രാധാന്യം വരുന്നു. അതിനിടയ്ക്ക് രാഷ്ട്രവ്യവഹാരം, സാമൂഹികാവസ്ഥ ഇവയെല്ലാം ആവിഷ്കരിക്കപ്പെടുന്നു. ഒട്ടും കലാത്മകങ്ങളല്ലാത്ത ഈ വിഷയങ്ങളെ കഥാകാരൻ ഭാവനകൊണ്ട് ഭാവാത്മകങ്ങളാക്കിയിരിക്കുന്നു. നവീനങ്ങളായ ചെറുകഥകൾക്കു പ്ളോട്ടില്ല. ആ പ്ളോട്ടില്ലായ്മയിലൂടെ ജീവിതം പ്രകാശിപ്പിക്കുകയാണ് അവർ. ഈ നൂതന രീതിക്കും നിദർശകമാണ് പ്രകാശിന്റെ സുന്ദരമായ ഈ ചെറുകഥ.

## മഹാനായ കാസ്ട്രോ

തോമസ് ബോർഹേ (Tomas Borge) നിക്കരാഗ്വയിലെ ആഭ്യന്തര മന്ത്രിയായിരുന്നു. (Sandinista Govt.) പ്രസിദ്ധനായ കവിയും ഗദ്യകാരനുമായ ബോർഹേ ക്യൂബയിലെ കാസ്ട്രോയുമായി 1992 ഏപ്രിൽ 18–20 തീയതികളിൽ നടത്തിയ സംഭാഷണങ്ങൾ ഗ്രന്ഥരൂപത്തിൽ പ്രസാധനം ചെയ്തിരിക്കുന്നു. (പ്രസാധന വർഷം 1994) ചരിത്രവും ഭാവിതലമുറയും, സോവിയററ് യൂണിയന്റെ നിഗ്രഹവും നൂതന ലോകവ്യവസ്ഥിതിയും, പ്രജാധിപത്യം, ക്യൂബയും അമേരിക്കൻ ഐക്യനാടുകളും, ലാററിനമേരിക്ക, വൈദ്യശാസ്ത്രത്തിലെ പുരോഗതി, സാഹിത്യകൃതികൾ ഇങ്ങനെ എന്തെല്ലാം വിഷയങ്ങളെക്കുറിച്ചാണ് കാസ്ട്രോ അഭിപ്രായം പറയുന്നത്. ഇപ്പുസ്തകം വായിച്ചുകഴിഞ്ഞപ്പോൾ രാഷ്ട്രവ്യവഹാരമണ്ഡലത്തിലെ നേതാക്കന്മാരിൽ അദ്വിതീയനായ ബുദ്ധിമാനാണ് കാസ്ട്രോ എന്ന് എനിക്കു തോന്നി. വായനക്കാർക്കും ആ പ്രതീതിതന്നെയുണ്ടാകുമെന്നാണ് എന്റെ വിശ്വാസം.

ബുദ്ധിശാലി മാത്രമല്ല സഹൃദയനുമാണ് കാസ്ട്രോ. അദ്ദേഹം ലോകസാഹിത്യത്തിലെ എല്ലാ മാസ്റ്റർപീസുകളും വായിച്ചിട്ടുണ്ട്. നവീന സാഹിത്യത്തിലെ പ്രകൃഷ്ടങ്ങളായ






നവീനങ്ങളായ ചെറുകഥകൾക്ക് പ്ളോട്ടില്ല. ആ പ്ളോട്ടില്ലായ്മയിലൂടെ ജീവിതം പ്രകാശിപ്പിക്കുകയാണവർ.

കൃതികൾ വായിച്ചുകൊണ്ടിരിക്കുന്നു. അഭിമുഖസംഭാഷണം നടന്ന വേളയിൽ പേട്രിക് സുസ്കിൻറിന്റെ വിശ്വപ്രസിദ്ധമായ 'Perfume' വായിക്കുകയായിരുന്നു അദ്ദേഹം. മുപ്പതു പുറങ്ങൾ ബാക്കിയുള്ളപ്പോഴായിരുന്നു ബോർഹേ സംഭാഷണത്തിന് എത്തിയത്. സുസ്കിൻറിന്റെ നോവൽ കാസ്ട്രോയുടെ വിജ്ഞാനമണ്ഡലം വികസിപ്പിച്ചു.

ഗാർസി ആ മാർകേസിന്റെ എല്ലാക്കൃതികളും വായിച്ചിട്ടുണ്ട് കാസ്ട്രോ. I've read all of garcia Marquez's books, I think, and a lot of other Latin American literature, though I still have much to read. എന്നു കാസ്ട്രോയുടെ വാക്യങ്ങൾ.

സാവേദ്ര തേർവാൻറസിന്റെ (Saavedra Cervantes 1547-1616) ദോൻ കി ഹോതെയും (Don Quixote) ദസ്തെയെവ്സ്കിയുടെ എല്ലാ നോവലുകളും റൊമാങ് റൊളാങ്ങിന്റെ ഷാങ് ക്രിസ്തോഫും (Romain Rolland-Jean Christophe) യൂഗോയുടെ 'പാവങ്ങ'ളും ബൽസാക്കിന്റെ Human Comedy എന്ന പരമ്പര നോവലുകളും വായിച്ച കാസ്ട്രോ സാഹിത്യത്തിലെ നൂതന പ്രവണതകളെയും അംഗീകരിക്കുന്നു.

Tomas Borge: Have you read Cortazar?
Fidel Castro: Not much.
Tomas Borge: You should really read him?
Fidel Castro: All right, thanks of the tip. I will put him at the top of my list. Which book would you recommend?
Tomas Borge: All of his short stories and his novels Rayuela (Hopscotch) Ellibro de Manuel (The Book of Manuel) and Los premios (The Awards).

കാസ്ട്രോയുടെ മറുപടിയിലെ വിനയവും ചോദ്യകർത്താവിലുള്ള അദ്ദേഹത്തിന്റെ വിശ്വാസവും നോക്കുക. മഹാന്മാർ എപ്പോഴും മഹാന്മാർ തന്നെ.

സാംസ്കാരിക നയത്തിൽ ക്യൂബ വിപ്ളവത്തിനുശേഷം ഒരു തെററും വരുത്തിയിട്ടില്ലെന്നാണ് ബോർഹെയുടെ വിചാരം. കലയുടെ വികാസത്തിൽ, വിശേഷിച്ചും സാഹിത്യത്തിന്റെ വികാസത്തിൽ കാസ്ട്രോ തന്നെയാണ് മുൻകൈ

യെടുത്തതെന്ന് അദ്ദേഹം നമ്മളെ അനുസ്മരിപ്പിക്കുന്നു.

ഏതു വിഷയത്തെക്കുറിച്ചും ആധികാരികമായി, വിദഗ്ദ്ധജനോചിതമായി അഭിപ്രായം പറയാൻ കാസ്ട്രോക്കു കഴിയും. സ്വവർഗ്ഗാനുരാഗത്തെക്കുറിച്ച് അദ്ദേഹത്തിന്റെ അഭിപ്രായമെന്താണെന്ന് ബോർഹേ ചോദിച്ചു. കാസ്ട്രോയുടെ മറുപടി ഇങ്ങനെ: I don't consider homosexuality to be a phenomenon of degeneration. I've always had a more rational approach, considering it to be one of the natural aspects and tendencies of human beings which should be respected.

കാസ്ട്രോയുടെ മതങ്ങളോടെല്ലാം നമ്മൾ യോജിക്കണമെന്നില്ല. പക്ഷേ ഓരോ ഉത്തരത്തിലും ധിഷണയുടെ സ്ഫുലിംഗമുണ്ട്. അതു നമുക്ക് ആഹ്ളാദമരുളും.

## ക്ഷീരമുള്ളൊരകിടിൻ ചുവട്ടിലും

ചങ്ങനാശ്ശേരിയിലെ ഒരു കോളേജിൽ ജോലി നോക്കിയിരുന്ന ഒരു പ്രഫെസറെ ആകാശവാണി വയലാർ രാമവർമ്മയുടെ കവിതയെക്കുറിച്ചു പ്രസംഗിക്കാൻ ക്ഷണിച്ചു. ചങ്ങനാശ്ശേരിയിൽ നിന്നു തിരുവനന്തപുരത്തേക്കും തിരുവനന്തപുരത്തുനിന്നു തിരിച്ചു ചങ്ങനാശ്ശേരിയിലേക്കുമുള്ള റ്റി.എ. പിന്നെ പ്രഭാഷണത്തിനു നല്കുന്ന പ്രതിഫലം. നല്ല തുക. വയലാർ രാമവർമ്മയുടെ ഒരു കാവ്യവും വായിച്ചിട്ടില്ലാത്ത അദ്ദേഹം തിരുവനന്തപുരത്തെത്തി പ്രശസ്തനായ ഒരു കവിയുടെ വീട്ടിൽച്ചെന്നു. തന്റെ അജ്ഞത മറച്ചുവച്ചുകൊണ്ട് Let us discuss എന്നമട്ടിൽ കവിയോട് അദ്ദേഹം രാമവർമ്മയെക്കുറിച്ചു സംസാരിച്ചുതുടങ്ങി. കവി ബുദ്ധിശാലിയായിരുന്നതുകൊണ്ട് ആഗതന്റെ അജ്ഞത താനറിഞ്ഞുവെന്നു ഭാവിക്കാതെ രാമവർമ്മക്കവിതയെക്കുറിച്ചു പലതും പറഞ്ഞുകൊടുത്തു. പ്രഫെസർ അതെല്ലാം മനസ്സിൽ കുറിച്ചുവച്ചു. രാമവർമ്മയുടെ കവനരീതിയെക്കുറിച്ച് കവി പ്രശംസാപരങ്ങളായി പറഞ്ഞ അഭിപ്രായങ്ങൾ അല്പം കഴിഞ്ഞു കടലാസ്സിൽ രേഖപ്പെടുത്തി റേഡിയോ നിലയത്തിൽനിന്നു ശ്രോതാക്കളുടെ മുഖങ്ങളിലേക്കു നിഷ്ഠീവനം ചെയ്യാമെന്നു കരുതി അദ്ദേഹം എഴുന്നേററു. പോകുന്നതിനുമുൻപ് കവിയോടൊരു ചോദ്യം: വയലാർ രാമവർമ്മ കോൺഗ്രസ്സുകാരൻ തന്നെയോ?



അനന്തമൂർത്തി

"ഇംഗ്ലീഷ് കവിതയെക്കുറിച്ച് ഭാരതീയർ എഴുതിയ ഏററവും നല്ല പുസ്തകമേത്?"
"അമൽകിരൺ (K.D. Sethna എഴുതിയ Talks on Poetry എന്ന പുസ്തകം. Sri Aurobindo Publication, Pondicherry Rs. 110/-)

കവി: അല്ല കമ്മ്യൂണിസ്ററ്. അതുകേട്ടപാടേ പ്രഫെസറുടെ ഭാവംമാറി. സ്വന്തം കൈകൾ മെല്ലെ തമ്മിലടിച്ചുകൊണ്ട് അദ്ദേഹം മൂന്നു തവണ മൊഴിയാടി "അപ്പോൾ അയാളെ എതിർക്കണം. അപ്പോൾ അയാളെ എതിർക്കണം. അപ്പോൾ അയാളെ എതിർക്കണം" റേഡിയോ പ്രഭാഷണം ഞാൻ കേട്ടില്ല. തീർച്ചയായും പ്രഫെസർ രാമവർമ്മയെ എതിർത്തു പലതും പറഞ്ഞിരിക്കും.

ശ്രീ.ഇ.എം.എസ് World figure ആണെന്നു സ്ഥാപിച്ചുകൊണ്ട് ഞാൻ ശ്രീ.ഐ.വി.ദാസ് എഡിററ് ചെയ്ത "ഇ.എം.എസ്" എന്ന ഗ്രന്ഥത്തിൽ ലേഖനമെഴുതി. അതിൽ അദ്ദേഹത്തിന്റെ സാഹിത്യ വിഷയകമായ സിദ്ധാന്തത്തെക്കുറിച്ചും പ്രതിപാദിച്ചിരുന്നു. ആ പ്രതിപാദനത്തിൽ ഒരു തെററുമില്ലതാനും. എന്നിട്ടും ഗ്രന്ഥം നിരൂപണം ചെയ്ത ശ്രീമതി വത്സല പറഞ്ഞിരിക്കുന്നു: "സാഹിത്യ ചിന്ത ഇതുമാത്രമേ ആകാവൂ എന്നു സിദ്ധാന്തിക്കുന്നവർ ഇ.എം.എസ്സിന്റെ മാനസികോന്നതിയും ഔദാര്യവും ഉൾക്കൊള്ളാൻ കഴിയാത്തവരാണ്." ഇ.എം.എസ്സിന് മാനസികോന്നമനവും, ഔദാര്യവും മാത്രമല്ല അവയെക്കാൾ വിശിഷ്ടങ്ങളായ ഏറെ-ഗ്ഗുണങ്ങൾ ഉണ്ടെന്നാണ് എന്റെ ലേഖനത്തിൽ ഞാൻ വാച്യമായിത്തന്നെ ആവിഷ്കരിച്ചത്. എങ്കിലും ശ്രീമതിക്കു റേഡിയോനിലയത്തിൽ എത്തിയ പ്രഫെസറുടെ മാനസികനില. 'കൃഷ്ണൻനായരോ, അയാളെ എതിർത്തേ മതിയാവൂ' എന്നാണ് വത്സലയുടെ മട്ട്. ദക്ഷിണാഫ്രിക്കൻ നോവലിസ്ററ് കൂററ്സേക്ക് ഞാൻ കത്തുകൾ എഴുതാറുണ്ട്. അദ്ദേഹം എനിക്കു മറുപടികൾ അയയ്ക്കാറുണ്ട്. കൂററ്സേയെ ആദരിക്കുന്ന ഒരെഴുത്തുകാരി കോഴിക്കോട്ടുണ്ടെന്നു ഞാനിതുവരെ അദ്ദേഹത്തെ അറിയിച്ചിട്ടില്ല. ശ്രീമതിയുടെ ആ ആദരവും പ്രതിഭയും വളരെക്കേമമാണെന്ന് ഇനി എഴുതി അറിയിക്കാം.

2. ഒരു വൈദ്യൻ 'സാഹിത്യവാരഫല'മെന്ന ശീർഷകത്തിൽ വരുന്ന ഈ കോളം ലാത്തിയാണെന്ന് പറഞ്ഞിരിക്കുന്നു. വൈദ്യൻ എന്നു പറഞ്ഞതുകൊണ്ട് അലോപ്പതി, ഹോമിയോപ്പതി, ആയുർവ്വേദം ഇവ പ്രാക്റ്റീസ് ചെയ്യുന്ന പരോപകാര തത്പരരിൽ ഒരാളാണെന്നു തെററിദ്ധരിക്കരുത്. A comparative study of the anterior and posterior ends of a rat's tail with special reference to the poetry of Ponkunnam Syed Muhammad എന്നോ മറേറാ ഒരു വിഷയമെടുത്തു കടലാസ്സിന്റെ മുക്കാൽഭാഗത്തു എന്തെങ്കിലുമെഴുതുക, കാൽഭാഗത്തിന്റെ മുകളിലായി ഒരു വരയിടുക, വരയ്ക്കു താഴെയായി ചില കുറിപ്പുകളെഴുതുക, ഇങ്ങനെ അഞ്ഞൂറു പുറങ്ങൾ എഴുതി അതിനു തീസിസ് എന്നുപേരിട്ട് അയാളെക്കാൾ ബുദ്ധികുറഞ്ഞവരെക്കൊണ്ട് അംഗീകരിപ്പിച്ച് വൈദ്യൻ എന്ന സ്ഥാനപ്പേരു നേടുക-ഇതൊക്കെച്ചെയ്ത് പേരിന്റെ ആദ്യം ഡ്ർ എന്ന് എഴുതി ഞെളിഞ്ഞുനടക്കുന്നവനാണ് വൈദ്യൻ.

പ്രതിഭാശാലിയായ ശ്രീ.അനന്തമൂർത്തിയും സമുന്നതരായ രണ്ടു പ്രാഡ്വിവാകരും ഈ കോളത്തിന്റെ ഇംഗ്ളീഷ് തർജ്ജമ വായിച്ചാണ് ഇതിന്റെ രചയിതാവിന് ഒരുലക്ഷം രൂപ സമ്മാനമായി നല്കിയത്. വൈക്കംമുഹമ്മദ് ബഷീർ, എൻ.വി.കൃഷ്ണവാരിയർ, നയൻതാരാ സെഗാൾ ഇവർ വാഴ്ത്തിയതാണ് ഈ കോളം. ഇതിന്റെ ഇംഗ്ളീഷ് തർജ്ജമ വായിച്ച് ശ്രീ.അദ്വാനി എനിക്ക് ഹസ്തദാനം ചെയ്തു. ബോഫോഴ്സ് കെയ്സ് വെളിച്ചത്തുകൊണ്ടുവന്ന ശ്രീമതി ചിത്ര അഭിനന്ദനാർഹമായി എന്തെല്ലാം പറഞ്ഞു എന്നോട്. ഇതു തർജ്ജമ ചെയ്യിച്ചു വായിക്കുന്ന ലണ്ടനിലെ ഒരു മദാമ്മ എനിക്കു Ford Madox Ford എന്ന ജീവചരിത്രഗ്രന്ഥം അയച്ചുതന്നു. എന്നിട്ടും ഇവിടെയൊരു വൈദ്യന് ഇത് ലാത്തി. ക്ഷീരമുള്ളൊരകിടിൻ ചുവട്ടിലും ചോരതന്നെ കൊതുകിന്നു കൗതുകം.

## അസംബന്ധ നാടകങ്ങൾ

(18-ാം പേജിൽ നിന്നും തുടർച്ച)

മന്ത്രിമഹാശയൻ, സ്വന്തം പാർട്ടിയുടെ അത്യുന്നത നേതാക്കളിലൊരാളായ എ.കെ.ആൻറണിയെ കള്ളാ എന്നുവിളിക്കുകയും അദ്ദേഹത്തിന്റെ മുഖത്ത് കരിവാരിത്തേച്ച് ആനന്ദമടയുകയും ചെയ്യുന്നു. കേന്ദ്രമന്ത്രിസഭയിലെ അംഗങ്ങളിൽ കക്കാത്തവരും കൈക്കൂലി വാങ്ങാത്തവരുമെന്ന് പേരുകേൾപ്പിച്ചിട്ടുള്ളവർ രണ്ടേരണ്ടാണ്. ധനകാര്യമന്ത്രി ഡോ.മൻമോഹൻസിംഗും സിവിൽ സപ്ളൈസ് വകുപ്പുമന്ത്രി എ.കെ. ആൻറണിയും. ഇന്ത്യൻ ധനകാര്യമന്ത്രിക്ക് വേണമെങ്കിൽ കുറേ ധനമങ്ങുവിഴുങ്ങാം. വല്ല പ്രയാസവുമുണ്ടോ? ഇന്ത്യൻ സിവിൽ സപ്ളൈസ് മന്ത്രിക്കു വേണമെങ്കിൽ കുറേ ടൺ പഞ്ചസാരയങ്ങു വിഴുങ്ങാം. ആരെങ്കിലും ചോദിക്കാനുണ്ടോ? കല്പാന്തകാലം വരെയും കാമധേനുവിനെ കറന്ന് സർവാഭീഷ്ടങ്ങളും സാധിച്ച് ജീവിക്കാൻ വേണ്ടതൊക്കെ സമ്പാദിച്ചുകൂട്ടുന്ന മന്ത്രിപ്രവരരുടെയും അവരുടെ മക്കൾമാരുടെയും മദ്ധ്യത്ത് ആ തൊപ്പിക്കാരൻ പഞ്ചാബിയും ഈ മുണ്ടുടുക്കുന്ന മലയാളിയും വിസ്മയങ്ങളാണ്. അങ്ങനെയുള്ള ആൻറണിയെയാണ് മീശയോളം അഴിമതി ആരോപണത്തിൽ മുങ്ങിനില്ക്കുന്ന ജോർജ്ജ് കയറി കള്ളാ എന്നുവിളിക്കുന്നത്. നോൺസെൻസ് അല്ലേ ഇത്?

"എന്നെ അങ്ങനെ വിളിച്ചവർ സത്യാവസ്ഥ വെളിപ്പെടുത്തണം" എന്ന് തിരുവനന്തപുരത്തുവച്ച് എ.കെ.ആൻറണി പറഞ്ഞിട്ടുപോയിട്ട് ആഴ്ചകൾ പലതായി. 'സത്യാവസ്ഥ' എന്നതുകൊണ്ട് അദ്ദേഹം ഉദ്ദേശിച്ചത് ജോർജ്ജ് എന്ന മന്ത്രി പറഞ്ഞതായി പറയുന്ന കാര്യത്തിൽ വല്ല സത്യവും ഉണ്ടോ എന്നായിരിക്കുമല്ലോ. ഞാനങ്ങനെയൊന്നും പറഞ്ഞില്ല എന്ന് ഒഴുക്കൻമട്ടിൽ പറഞ്ഞിട്ട് ജോർജ്ജ് തടിതപ്പി. തപ്പിയെങ്കിലും, ജോർജ്ജ് പറഞ്ഞതിൽ കുഴപ്പമൊന്നുമില്ലെന്നുപറഞ്ഞ് കരുണാകരനും മററു ചിലരും ന്യായീകരിക്കുന്നതു കേട്ടാൽത്തോന്നുക ജോർജ്ജ് ആൻറണിയെ കള്ളാ എന്നുവിളിച്ചില്ലെങ്കിലും അതിനു തുല്യമായതെന്തോ വിളിച്ചു എന്നുതന്നെയാണ്. 'കള്ളം' എന്നുപറയുന്നത് അസഭ്യവും (അൺപാർലമെൻററി) 'അസത്യം' എന്നുപറയുന്നത് സഭ്യവും (പാർലമെൻററി) എന്നാണല്ലോ നിയമസഭകളിലെ പ്രമാണം. ഈ ന്യായമായിരിക്കാം ജോർജ്ജിന്റെ ആരോപണത്തെക്കുറിച്ച് കരുണാകരപ്രഭൃതികൾ ഉയർത്തുന്നത്. പാവം ആൻറണി ഇക്കഴിഞ്ഞ ദിവസം വീണ്ടും തിരുവനന്തപുരത്തുവന്ന് ജോർജ്ജ് തനിക്കെതിരെ മുഴക്കിയ ആരോപണത്തിൽ വേദനയും ദുഃഖവും പ്രതിഷേധവും പ്രകടിപ്പിച്ചിരിക്കുന്നു. കോൺഗ്രസ്സ്-ഐയുടെ ദേശീയ പ്രവർത്തക സമിതിയിലും അച്ചടക്ക സമിതിയിലും അംഗവും സത്യസന്ധനെന്നു പേരുകേട്ടയാളുമായ ആൻറണിക്കാണ് കരുണാകരൻ വാഴുന്ന കേരളത്തിൽ വച്ച് ഒരു കരുണാകര ശിഷ്യനിൽ നിന്ന് അപമാനനം ഉണ്ടായതായി തുടർച്ചയായി വിലപിക്കേണ്ടിവന്നിരിക്കുന്നത്. ചോദിക്കാൻ ആരുമില്ലാതായ ഈ അവസ്ഥയെ നോൺസെൻസ് എന്നല്ലെങ്കിൽ മറെറന്താണ് വിളിക്കേണ്ടത്?

പൊലീസിനെ ഭരിക്കാൻ എനിക്കു നേരെ ചൊവ്വേ നേരം കിട്ടുന്നില്ലെന്നു പറഞ്ഞ കരുണാകരനോട് എങ്കിലാവകുപ്പ് നേരമുള്ള വല്ലവരേയും ഏല്പിച്ച് ജനങ്ങളോടുള്ള ഉത്തരവാദിത്തം നിറവേററിക്കൂടേ എന്നു ചോദിച്ചതിന് വി.എം.സുധീരനെ തല്ലാൻ നടക്കുന്നു ഡെൽഹി മുതൽ തിരുവനന്തപുരം വരെ കരുണാകരൻ. ആ തല്ല് സ്വന്തം നെഞ്ചിലെ വീഴൂ എന്നു കണ്ടതുകൊണ്ടാവുമോ എന്തോ ഇപ്പോൾ വകുപ്പുമാററിത്തല്ലാൻ നോക്കുകയാണ് പൊലീസ് മന്ത്രി. ഇതിനേക്കാൾ വലിയ നോൺസെൻസുണ്ടോ മുഖ്യമന്ത്രി?

ഉമ്മൻചാണ്ടി രാജിവച്ച ധനകാര്യമന്ത്രിപദം ഇപ്പോൾ സി.വി.പത്മരാജനാണ് വഹിക്കുന്നതെങ്കിലും കുറേക്കഴിഞ്ഞ് ആ വകുപ്പെടുത്ത് മുഖ്യമന്ത്രി സ്ഥിരമായി ഒരാളെ ഏല്പിക്കുമെന്ന വിശ്വാസത്തിൽ, ഉമ്മൻചാണ്ടിയുടെ ജാതിവകുപ്പിൽപ്പെട്ട ഒരു നാരീരത്നം ക്ളിഫ് ഹൗസിൽ വിടാതെ പിടിച്ചിരിക്കുന്നതും കോൺഗ്രസ്സ്-ഐയിലെ നാനാതരം നോൺസെൻസുകളിൽ ഒന്നുതന്നെ.

യു.ഡി.എഫ് എന്ന ഭരണമുന്നണിയുടെ നായകസ്ഥാനത്തിരുന്നുകൊണ്ട് കോൺഗ്രസ്സ്-ഐക്കാർ കാണിച്ചുകൂട്ടുന്ന ഈ ഭോഷ്ക്കുകൾ ആയിരത്തൊന്നുരാവുകൾ പറഞ്ഞാലും തീരാത്തതാണ്.

## മതവും രാഷ്ട്രീയവും

(53-ാം പേജിൽ നിന്നും തുടർച്ച)

ഷ്ക്കർത്താവ്' ആക്കിയതുപോലെയാണ്, യോഗികളിലും യോഗിയായി വിരാജിച്ചിരുന്ന അഭിനവഗുപ്തനെ, കാശ്മീരത്തിലെ ആനന്ദവർദ്ധനന്റെ 'ധ്വന്യാലോക'ത്തിന് 'ലോചനം' എഴുതി എന്ന ഒററക്കാരണം കൊണ്ട് സാഹിത്യകാരൻ മാത്രമാക്കി തരംതാഴ്ത്തിയത്.

ഏതൊരു കേരളീയനും സംസ്കൃതം പഠിച്ചുതുടങ്ങുന്നത് അമരകോശം കാണാപ്പാഠമാക്കിക്കൊണ്ടാണ്. അത് അമരസിംഹന്റേതാണെന്ന് നമുക്കറിയാം. കേരളത്തിന്റെയും ഭാരതത്തിന്റെയും അഭിമാനസ്തംഭമായ ശങ്കര ഭഗവദ്പാദർ കാലടിയിൽ ജനിച്ചു എന്ന് നാം അവകാശപ്പെടുന്നു. ശങ്കരന്റെ ഗുരു ഗോവിന്ദപാദരായിരുന്നു. ഗോവിന്ദപാദരുടെ ഗുരു ഗൗഡപാദരും. ഗൗഡപാദരാകട്ടെ, ആദ്യകാലങ്ങളിൽ വളരെ പ്രകീർത്തിതനായിരുന്ന ഒരു ബുദ്ധമത ഭിക്ഷുവായിരുന്നു. അതുതന്നെയാണ് ഇന്നും ശങ്കരനെ പ്രച്ഛന്നബുദ്ധൻ എന്നു വിളിക്കാനുള്ള ഒരു കാരണവും. നാഗാർജ്ജുനന്റെ തത്വചിന്തയും ശങ്കരന്റെ തത്വചിന്തയും ഒന്നിച്ചുവച്ചുനോക്കിയാൽ ഒന്ന് മറേറതിന്റെ തുടർച്ചയാണെന്നേ തോന്നുകയുള്ളൂ. ബുദ്ധമതക്കാർക്ക് എല്ലാം പ്രതീത്യസത്ത മാത്രം. ശാങ്കരവേദാന്തത്തിൽ ലോകം മിഥ്യയായ കല്പന മാത്രം.

നാരായണഗുരുവും ശങ്കരനും സാമൂഹ്യ വളർച്ചയുടെ വ്യത്യസ്തങ്ങളായ മേഖലകളിൽ ജനിച്ചുവളർന്നുവന്നവരാണെങ്കിൽക്കൂടിയും ശങ്കരന്റെ അദ്വൈതവേദാന്തത്തെ നാരായണഗുരു തുടർന്നുകൊണ്ടുപോകുന്നു. എന്നാൽ, നാരായണഗുരുവിന്റെ വേദാന്തത്തിന്റെ മൂല്യനിർവീകരണം ജനങ്ങൾ ഇപ്പോൾ കണ്ടുതുടങ്ങിയിട്ടേയുള്ളൂ. ശങ്കരന്റെ നിർഗ്ഗുണവേദാന്തത്തേയും മായാവാദത്തേയും രാമാനുജനും മധ്വനും അധിക്ഷേപിച്ച് തള്ളിക്കളയുവാൻ ശ്രമിച്ചെങ്കിലും അവരുടെ എല്ലാ സംശയങ്ങൾക്കും നിവൃത്തിവരുത്താൻ പോരുന്നതാണ് നാരായണഗുരുവിന്റെ 'ആത്മോപദേശ ശതകവും', 'ദർശനമാലയും.' മായയെപ്പററി ശങ്കരൻ പറഞ്ഞതിൽ ഒരു





ഒരു വിവാഹച്ചടങ്ങിനിടയിൽ

## ആദർശത്തിൻെറ സൗരഭ്യം

(13-ാം പേജിൽ നിന്നും തുടർച്ച)

രുന്നു ബാലറാം എന്ന് സഹോദരി മീനാക്ഷി ഓർക്കുന്നു. തറവാടിനടുത്തുള്ള നരിമടയിൽ പ്പോയി ദിവസങ്ങളോളം ധ്യാനത്തിലിരിക്കുമായിരുന്നു ബാലനായ ബാലരാമൻ. പ്രത്യേകിച്ച് ഭക്ഷണമൊന്നും കഴിക്കില്ല. വീട്ടിലെ പാലുചുരത്തുന്ന പശുക്കളിലൊന്നിനെ, നരിമടയിൽ കൊണ്ടുവന്നാക്കാൻ സഹോദരിയോടും സഹോദരനോടും നിർദ്ദേശിക്കുമായിരുന്നുവത്രേ. അവർ അതനുസരിക്കുകയും ചെയ്യും. പശുവിൻെറ അകിടിൽനിന്ന് നേരിട്ടു കുടിക്കുന്ന പാൽ മാത്രമായിരുന്നു ആ 'നവ സന്ന്യാസിവര്യ'ൻെറ ഭക്ഷണം...

ബാല്യത്തിൽ കൊട്ടിസ്സേവ നടത്തിയ ശിവക്ഷേത്രത്തിൽത്തന്നെ പില്ക്കാലത്ത് ഒളിവിൽക്കഴിയാനും ബാലറാം തയ്യാറായി. തീവ്രവാദത്തിൻെറ നാളുകളിൽ അതിനോടുള്ള പാരസ്പര്യത്താൽ, വിഗ്രഹഭഞ്ജനം നടത്താനും ബാലറാം മടികാണിച്ചില്ല.

ഒളിവുജീവിത കാലഘട്ടത്തെപ്പററി ബാലറാംതന്നെ ഒരിക്കൽപ്പറഞ്ഞ ഒരു കണ്ണീരിൻെറ കഥയുണ്ട്: തിരുവനന്തപുരത്തുനിന്ന് കണ്ണൂരേക്കുള്ള ഒരു യാത്ര. ബാലറാം ആരോടോ സംസാരിക്കുന്ന ശബ്ദം തിരിച്ചറിഞ്ഞ്, അന്ധയായ ഒരു സ്ത്രീ അടുത്തെത്തുന്നു.

'എന്നെ അറിയാമോ?' അവർ ചോദിച്ചു.

ബാലറാമിന് ആളെ പിടികിട്ടിയില്ല.

അപ്പോൾ അവർ തലശ്ശേരിയിലെ അവരുടെ വീട്ടുപേരു പറഞ്ഞു. ബാലറാമിന് ആ വീടുമായുള്ള ബന്ധം ഓർമ്മകളിൽ തെളിഞ്ഞു. ഒരു ഒളിവുസങ്കേതമായിരുന്നു ആ വീട്. പൊലീസ് അന്വേഷിച്ചെത്തുമെന്നറിഞ്ഞ്, ബാലറാം ഒരുനാൾ ആ വീടുവിട്ടുപോയി.

പക്ഷേ, പാഞ്ഞെത്തിയ പൊലീസ്, വീട്ടുകാരെ ക്രൂരമായി മർദ്ദിച്ചു. സ്വന്തം അച്ഛനമ്മമാരെ തല്ലിച്ചതയ്ക്കുന്നതു കണ്ട വിഭ്രാന്തിയാൽ ആ വീട്ടിലെ കൊച്ചു പെൺകുട്ടിയുടെ കണ്ണിലെ കൃഷ്ണമണികൾ പിടഞ്ഞു. അത് കാഴ്ച നഷ്ടത്തിലേക്കു വഴുതി... തനിക്കുവേണ്ടി കണ്ണുകൾ ത്യാഗംചെയ്ത ആ പെൺകുട്ടി, വർഷങ്ങൾക്കുശേഷം മുതിർന്ന ഒരു സ്ത്രീയായി, പഴയ ശബ്ദം തിരിച്ചറിഞ്ഞു മുന്നിലെത്തിയ കാര്യം പറഞ്ഞപ്പോൾ ബാലറാമിൻെറ കൺകോണുകളിൽ നനവ്...



ബാലറാമിന് താത്പര്യമില്ലാത്ത വിഷയങ്ങൾ കുറവ്. ശാസ്ത്രം, സാഹിത്യം, സംഗീതം, കായികവിനോദം, യോഗാഭ്യാസം, കളരി, പ്രകൃതിചികിത്സ... എല്ലാ മണ്ഡലങ്ങളിലും കൂടുതൽ പഠനം നടത്താൻ അദ്ദേഹം ആഗ്രഹിച്ചു.

സിനിമയുടെ സംസ്കാരം ബാലറാമിൻെറ ഒരു ഗവേഷണവിഷയംതന്നെയായിരുന്നു. മിക്കവാറും എല്ലാ സിനിമകളും കാണാൻ സമയം കണ്ടെത്തുന്ന അദ്ദേഹം ഒടുവിൽ കണ്ടത് 'സ്വം'. തിരികെ മടങ്ങുമ്പോൾ, വഴിനീളെ അദ്ദേഹം ഞങ്ങളോട് ഷാജിയുടെ ക്രാഫ്ടിനെക്കുറിച്ചു പറഞ്ഞുകൊണ്ടേയിരുന്നു...

പുതുകവികളോട് എന്നും ആഭിമുഖ്യം പുലർത്തിയിരുന്ന ബാലറാം മരണത്തിനു തൊട്ടുമുമ്പുള്ള ഒരുദിവസം കേട്ടത് മധുസൂദനൻനായരുടെ 'ഗാന്ധർവ്വം'. ഇത് കവിമുഖത്തിൽനിന്നുതന്നെ കേൾക്കാൻ മകൻ മേഘനോട് അദ്ദേഹം താത്പര്യം പ്രകടിപ്പിച്ചിരുന്നു... മരണത്തിലേക്കു ലയിക്കാൻ തയ്യാറെടുത്ത സന്ധ്യയിലും രാവിലും അദ്ദേഹം കേട്ടത് 'മാനസ സഞ്ചരരേ' എന്ന ബ്രഹ്മേന്ദ്ര കീർത്തനവും പണ്ഡിററ് രവിശങ്കറുടെ സിത്താർ വാദനവും...കെ.പി.എ.സിയുടെ നാടകഗാനങ്ങൾ ഉറക്കെ പാടിക്കൊണ്ടിരുന്ന ഒരു സായാഹ്നവും അദ്ദേഹത്തിൻെറ അവസാനനാളുകളെക്കുറിച്ചുള്ള ഞങ്ങളുടെ ഓർമ്മകളിൽ നിറയുന്നു...

ഓർമ്മകൾക്ക് അതിരുകൾ നഷ്ടമാവുകയാണ്. തൈക്കാട് വൈദ്യുതി ശ്മശാനത്തിൽ ഒരുപിടിച്ചാരമായ ഭൗതികശരീരത്തിൽനിന്ന്, വീണ്ടും ഓർമ്മകൾ ഉയിർത്തെഴുന്നേല്ക്കുന്നു. ഇല്ല, ബാലറാം മരിച്ചിട്ടില്ല. മരണത്തിന് ഒരിക്കലും അദ്ദേഹത്തെ കീഴടക്കാനാവുകയില്ല.

---

തെററുമില്ല. എന്നാൽ സദസദ്വിലക്ഷണതയിലിരിക്കുന്നതായ പ്രഹേളികയെ അദ്ദേഹം വേണ്ടത്ര വിവരിച്ചില്ലെന്നുമാത്രം. അതുകൊണ്ടാണ് സുരേശ്വരാചാര്യർ ശങ്കരൻെറ കൃതികൾക്ക് വാർത്തികം എഴുതിയത്- അനുക്തിയെ പൂർത്തിയാക്കാനും ദുരുക്തിയെ തിരുത്തുവാനും. അനുക്തിയും ദുരുക്തിയും ഒന്നും പറയാതെതന്നെയാണ് നാരായണഗുരു ശങ്കരൻെറ കൃതികളെ പുനരാവിഷ്ക്കരിച്ചിട്ടുള്ളത്.

സംസ്കൃതം അബ്രാഹ്മണന് നിഷേധിച്ചിരുന്നുവെന്ന് പറയുന്നുവെങ്കിലും നാരായണഗുരുവിനെപ്പോലെ കേരളത്തിൽ അനേകം 'സുബ്രാഹ്മണ്യ'രുണ്ട്. അവർക്ക് എന്നും സംസ്കൃതഭാഷ കരതലാമലകംപോലെയായിരുന്നു. അവർക്ക് ഉപനിഷത്തുകൾ പഠിക്കാൻ കഴിഞ്ഞു, എന്നുമാത്രമല്ല, പഠിപ്പിക്കാനും കഴിഞ്ഞു. ഒപ്പം അവർ ആയുർവ്വേദ ഭിഷഗ്വരന്മാരായും കഴിഞ്ഞു. ഈ ഒരു കഴിവ് കേരളത്തിലെ ഗണക സമൂഹത്തിന് ഉണ്ടായിരുന്നു. ഇത് ബുദ്ധ-ജൈന സന്മാർഗ്ഗത്തിൻെറ ഭാരതീയമായ സവിശേഷതയാണ്. ജാതീയമായ അവജ്ഞകൊണ്ടൊന്നും മനുഷ്യമേധ കെട്ടുപോവുകയില്ല. ഇതിന് ഉദാഹരണമാണ് ധീവരന്മാരുടെ ഇടയിൽനിന്നും വന്ന കെ.പി. കറുപ്പനും, പുലയരിൽനിന്നും വന്ന ശ്രീ.അയ്യങ്കാളിയും.

**കേരളത്തെ തിരുത്തണമെങ്കിൽ നാം ആദ്യം** ചെയ്യേണ്ടത് കേരളചരിത്രം തിരുത്തി എഴുതുകയാണ്. ഇപ്പറഞ്ഞ അഭിപ്രായങ്ങളുടെ വെളിച്ചത്തിൽ രാജ്യത്തിൻെറ ഭാവിയിൽ ഞാൻ പ്രത്യാശയുള്ളവനാണ്. മാനവികതയുടെ ഒരു പുതിയ ജനത ഇൻഡ്യയിൽ ഉണ്ടാകുമെന്നുള്ളതിന് സംശയമില്ല. കേരളം അവരുടെ മുൻപന്തിയിലായിരിക്കും.

നാം ലാക്കാക്കേണ്ടുന്നത് മാർക്സിസമോ മാവോയിസമോ അല്ല-ഗാന്ധിസമോ വ്യവസ്ഥാപിത മതങ്ങളുടെ വിശ്വാസപ്രമാണങ്ങളോ അല്ല. മറിച്ച്, സത്യസന്ധവും യുക്തിഭദ്രവും സ്നേഹത്തിൽ അധിഷ്ഠിതവുമായിരിക്കുന്ന മനുഷ്യവർഗ്ഗത്തിൻെറ ഏകാത്മകതയാണ്.

ഇത് വായിക്കാൻ ഇടയാകുന്നവർ ഈ പ്രബന്ധത്തിന് അവരുടെ നിശിതമായ വിമർശനങ്ങൾ, തിരുത്തലുകൾ, പരിപൂരണങ്ങൾ എല്ലാം എഴുതി അയച്ചുതരണമെന്ന് അഭ്യർത്ഥന.

(അവസാനിച്ചു.)

Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications [Pvt] Ltd.,
at the Kala Kaumudi Press, Thiruvananthapuram.